# അവതാരിക.

1934-ൻെറ മദ്ധ്യത്തിലാണെന്നു തോന്നുന്നു, മിസ്സിസ് എസ്. കെ. ദത്തയുടെ നേതൃത്വത്തിൽ ഒരു വനിതാസംഘം ചില യൂറോപ്യൻരാജ്യങ്ങളിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നതായി റിപ്പോർട്ടുകഠം കടലാസ്സിൽ വായിച്ചപ്പോഠം, പാശ്ചാത്യദേശങ്ങഠം സന്ദർശിക്കുന്നതിന്ന് ബാല്യകാലംമുതൽക്ക് എനിക്ക് വളൎന്നുവന്നിരുന്ന ആഗ്രഹം സീമാതീതമായി വൎദ്ധിച്ചു. അതോടുകൂടി പ്രസ്തുത പൎയ്യടനസംഘത്തെപ്പോലെ വേറൊന്ന് അടുത്തകൊല്ലം സംഘടിക്കുകയാണെങ്കിൽ അതിൽ ചേരാൻ നോക്കണമെന്നു വിചാരിച്ചിരിക്കുമ്പോഴാണ് 1935-ലെ കാൎയ്യപരിപാടി മിസ്സിസ് ദത്ത പ്രഖ്യാപനം ചെയ്തുകണ്ടതു്. ഉടൻ ആ മാന്യയുമായി എഴുത്തുകുത്തു നടത്തി പൂൎണ്ണവിവരങ്ങഠം അറിഞ്ഞപ്പോഠം പൎയ്യടനം അഖിലവിദ്യാൎത്ഥിസംഘത്തിൻെറ ആഭിമുഖ്യത്തിലാണെന്നും തന്മൂലം ഒററയ്ക്കു പോകുന്നതിനെക്കാഠം ചിലവു താരതമ്യേന കുറയുമെന്നു മാത്രമല്ല, സൌകൎയ്യങ്ങഠം വളരെ കൂടുമെന്നും മനസ്സിലായി. ഈ സുവൎണ്ണാവസരത്തെ ഒരിക്കലും പാഴാക്കാൻ പാടില്ലെന്നു തീൎച്ചയാക്കി ഞാൻ പൎയ്യടനസംഘത്തിൻെറ ഒരംഗമായിച്ചേൎന്നു.

കപ്പൽ കയറിയ സമയത്താണ്, ഡൽഹിയിൽനിന്ന് മി. ദേവദാസ് ഗാന്ധിയുടെ ഒരു കത്ത് എൻെറ കയ്യിൽ വന്നുചേൎന്നതു്. ഞങ്ങളുടെ പാശ്ചാത്യപൎയ്യടനത്തെ

സംബന്ധിച്ച് ഇടയ്ക്കിടയ്ക്ക് 'ഹിന്ദുസ്ഥാൻ ടൈംസി'ലേയ്ക്കു ലേഖനങ്ങൾ അയച്ചുകൊടുത്താൽ കൊള്ളാമെന്ന് അദ്ദേഹം അതിൽ എഴുതിയിരുന്നു. വിശ്രമം എന്തെന്നറിയാൻ ഇടയില്ലാതിരുന്ന ആ വിദേശസഞ്ചാരകാലത്ത് ഒരു രാജ്യത്തുനിന്നു വേറൊരു രാജ്യത്തേക്ക് ഓടിക്കൊണ്ടിരുന്ന തിരക്കുകളിൽവെച്ചായിരുന്നു അങ്ങോട്ടു ലേഖനങ്ങൾ വളരെ വിസ്തരിച്ച് എഴുതി അയച്ചത്. അതിന്റെ തർജ്ജിമ 'ഗോമതി' 'മലയാളമനോരമ' മുതലായ പത്രങ്ങളിലും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടായിരുന്നു. മടങ്ങിയെത്തിയതിനുശേഷം ധൃതി നോക്കി മറ്റു ലേഖനങ്ങളെല്ലാം ചേർത്ത് ഇംഗ്ലീഷിലും സ്വഭാഷയിലും ഓരോ പുസ്തകങ്ങളും അടിപ്പിക്കണമെന്നു പല സ്നേഹിതന്മാരും എന്നോട്ട് ആവശ്യപ്പെടുകയുണ്ടായി. അത്തരം പ്രേരണകളുടെയും പ്രോത്സാഹനങ്ങളുടെയും ഫലമത്രെ ഈ ലഘുഗ്രന്ഥം.

നിശ്ചിതമായ ഒരു കാര്യപരിപാടി അനുസരിക്കേണ്ട ഒരു സംഘത്തിലെ അംഗമായിരുന്ന എനിക്ക് കേവലം മൂന്നുമാസത്തെ പര്യടനത്തിന്നിടയ്ക്കു സന്ദർശിക്കുവാൻ സാധിച്ച രാജ്യങ്ങളെപ്പറ്റി ലഭിക്കാവുന്ന വിവരങ്ങൾ പൂർണ്ണമായിരിക്കുവാൻ തരമില്ലല്ലൊ. സാമാന്യജനങ്ങളുമായി ഇടപെട്ട് നല്ലവണ്ണം പരിചയമാകുന്നതിന്ന് തക്ക സമയവും സൌകര്യവും വളരെ കുറവായിരുന്നുവെന്നു മാത്രമല്ല, ആശയവിനിമയം സാധിക്കുന്നതിന്ന് കോണ്ടിനെന്റിൽ അത്യാവശ്യമായിരുന്ന ഫ്രെഞ്ചുഭാഷയോ, ജർമ്മൻഭാഷയോ ഞങ്ങൾക്കു നിശ്ചയവുമുണ്ടായിരുന്നില്ല.

ഈ ചെറിയ പുസ്തകത്തിൽ രാഷ്ട്രീയവും സാമ്പത്തിക
വുമായ സ്ഥിതികളെപ്പററി നിരൂപണത്തിനു പുറപ്പെട്ട
നതു സാഹസമായിരിക്കുമെന്നാണ് എന്റെ വിശ്വാ
സം. അതല്ല എന്റെ ഉദ്ദേശവും. ആ വിഷയങ്ങളിൽ
പ്രത്യേകം നൈപുണ്യം സമ്പാദിച്ചിട്ടുള്ള മഹാന്മാരുടെ ഗ്ര
ന്ഥങ്ങൾ അപൂർവ്വമല്ലല്ലൊ. പരിഷ്കൃതരാജ്യങ്ങളിൽ ചു
രുങ്ങിയ കാലത്തെ പര്യടനം കൊണ്ട് ഒരാളുടെ അനുഭ
വത്തിനു വിഷയമാവുന്ന പലതും വാക്കുകൾമൂലം പ്രകാ
ശിപ്പിക്കുവാൻ സാധിക്കുമെന്നും ഞാൻ വിചാരിക്കുന്നി
ല്ല. സാധാരണ ജനങ്ങൾക്കുപോലും മനസ്സിലാകാവുന്ന
തും ആസ്വദിക്കാവുന്നതുമായ ഞങ്ങളുടെ ചില അനുഭവ
ങ്ങളെ, സത്യത്തെ ഹനിക്കാതെ, വിവരിക്കണമെന്ന
മാത്രമേ എനിക്കാഗ്രഹമുള്ളൂ.

അവിചാരിതമായ പല കാരണങ്ങളാലും പ്രസിദ്ധീ
കരണത്തിന് അല്പം താമസം നേരിട്ടതിനാൽ ഈ യാ
ത്രാവിവരണം എഴുതിത്തീർന്നതിനുശേഷം ഉണ്ടായിട്ടുള്ള
ഗണ്യമായ ചില സംഭവങ്ങളെ അവിടവിടെ സൂചിപ്പി
ച്ചിട്ടില്ലെന്നില്ല. ഉദാഹരണമായി കമലാനെഹറുവിന്റെ
അകാലനിര്യാണം, ബൽജിയം റാണിയുടെ അപകടമ
രണം, ഇററലിയും അബിസീനിയായുമായുള്ള യുദ്ധം, പ്ര
സിഡന്റ് മസാറിക്കിന്റെ സ്ഥാനത്യാഗം മുതലായവ
പ്രസ്താവ്യങ്ങളാണ്.

ഗ്രന്ഥകർത്രി.

## സമർപ്പണം.

---

യൂറോപ്പിലേയ്ക്കു മാർഗ്ഗംവഴി "എസ്. എസ്. കോണ്ടിറോസോ"വിൽവെച്ച് നേരിട്ടു പരിചയമായതിനുശേഷം പ്രത്യേകിച്ചും, എന്റെ സ്മൃതിപഥത്തിൽ സ്ഥിരപ്രതിഷ്ഠിതമായിത്തീർന്നിട്ടുള്ള ആ ധീരാത്മാവിന്റെ പുണ്യസ്മരണയ്ക്കായി ഞാൻ ഈ ലഘുഗ്രന്ഥം സമർപ്പിച്ചുകൊള്ളുന്നു.

കെ. കെ.

# ഞാൻ കണ്ട യൂറോപ്പ്.

## I
## കപ്പൽയാത്ര.

അത് എന്റെ ആദ്യത്തെ കപ്പൽയാത്രയായിരുന്നു. "എസ്സ്. എസ്സ്. കോണ്ടിറോസോ"യിന്റെ മേൽത്തട്ടിൽനിന്നുകൊണ്ട് നാനാവർണ്ണം പിൻവാങ്ങിക്കൊണ്ടിരുന്ന ഇൻഡ്യയുടെ തീരപ്രദേശങ്ങൾ ദൃഷ്ടിപഥത്തിൽനിന്ന് മറയുന്നതുവരെ ഞാൻ നോക്കിനിന്നു. അപ്പോഴേയ്ക്കും ഭക്ഷണത്തിനുള്ള സമയം അറിയിക്കുന്ന മണിനാദം മുഴങ്ങി. നാനാജാതിമതസ്ഥരായ യാത്രക്കാരുടെ തിക്കിലും തിരക്കിലുംപെട്ട് അല്പം വിഷമിച്ചുവെങ്കിലും ഞാനും "ബാ—"യും ഒരുവിധം ഭക്ഷണമുറിയിൽ എത്തിച്ചേർന്നു. ഇറ്റാലിയൻ കപ്പലുകളിലെ സുഖസൗകര്യങ്ങളെ പ്രശംസിച്ചുകൊണ്ടുള്ള അഭിപ്രായങ്ങളാണു ഞാൻ കേട്ടിട്ടുള്ളത്. തന്നിമിത്തം ജീവിതത്തിന് അത്യന്താപേക്ഷിതമായ ആഹാരത്തെസ്സംബന്ധിച്ചുള്ള ഏർപ്പാടുകളെപ്പററിയും എനിക്ക് വലിയ പ്രതീക്ഷകളുണ്ടായിരുന്നു. "സസ്യപദാർത്ഥങ്ങളിൽ ഒന്നാംതരത്തിൽപെട്ടവ പലതരത്തിൽ പാകംചെയ്തതു വേണ്ടുവോളം; അവയ്ക്കു രുചികൂട്ടുന്നതും ആക്ഷം യോജിക്കുന്നതുമായ 'ഉപ്പിലിട്ടതു' എത്ര വേണമെങ്കിലും; സൂര്യപ്രഭയാൽ പ്രശോഭിതമായ ദക്ഷിണദേശങ്ങളിലേതെന്നു പ്രശസ്തിനേടിയ കാസ്സനികൾ

ചെടിപ്പൂവോളം'' എന്നിങ്ങിനെയായിരുന്നു അതിനെപ്പറ്റി എന്റെ മനസ്സിൽ പതിഞ്ഞിരുന്ന ചിത്രങ്ങൾ. എന്നാൽ അവ വെറും ചിത്രങ്ങൾ മാത്രമായിട്ടാണ് തീർന്നത്. ചിത്രങ്ങൾ, അല്ലെങ്കിൽ സങ്കല്പങ്ങൾ, യാഥാർത്ഥ്യങ്ങളാവുക സാധാരണമല്ലല്ലൊ. വലിയ ഇച്ഛാഭംഗത്തോടുകൂടി ഞാൻ എന്റെ സഖിയൊരുമിച്ചു ഞങ്ങളുടെ മുറിയിലേയ്ക്കുതന്നെ കടന്നു.

ഞങ്ങളുടെ മുറി ഒരു വിശ്രമസ്ഥലമായിരുന്നില്ല; നേരെമറിച്ചു വെന്തുരുകുന്ന ചൂടോടുകൂടിയ ഒരു ചെറിയ അറയായിരുന്നു. അതിനകത്തു നാലുപേർ താമസിക്കുകയും വേണം! മുകളിലും താഴത്തുമുള്ള "ബെർത്ത്"കളിൽ എന്റേതു താഴത്തായിരുന്നു. കാററാണെങ്കിൽ, ആ മുറിയിലുള്ള ദ്വാരങ്ങളിൽക്കൂടിയോ, വളരെ ഉയരത്തിലുള്ള 'വൈദ്യുതവിശറി'യുടെ സഹായത്തോടുകൂടിയോ ഒരു "തുള്ളി"പോലും കിട്ടാനില്ല. ഭാഗ്യവശാൽ മുകളിലെ "ബെർത്തി"ൽ കിടന്നിരുന്ന സ്നേഹിത എന്നെ സഹായിച്ചു. തീരെ കൃശഗാത്രയല്ലായിരുന്നതിനാൽ മേല്പോട്ട് കയറുകയും താഴത്തേയ്ക്ക് ഇറങ്ങുകയും ചെയ്യുകയെന്നത് അവർക്ക് അസുഖകരമായ ഒരു അഭ്യാസമായിരുന്നു. ജീവിസഹജമായ ആത്മരക്ഷാബോധം നിമിത്തം ഞങ്ങൾ അന്യോന്യം സ്ഥാനങ്ങൾ കൈമാറി. ഈ 'ഉൽക്കർഷം' എന്നെ വളരെ ആശ്വസിപ്പിച്ചു. അവിടെകിടന്നാൽ ശുദ്ധവായു ശ്വസിക്കുന്നതിനും പരന്നുകിടക്കുന്ന അറേബ്യൻ മഹാസമുദ്രത്തെ കണ്ടാനന്ദിക്കുന്നതിനും സൌകര്യമുണ്ടായിരുന്നു.

വൈകുന്നേരമായപ്പോഴേയ്ക്കും മിക്കപേരും 'കടൽപ
നി'യുടെ ലാഞ്ഛനകൾ കണ്ടുതുടങ്ങി. സൌമ്യശീലയാ
യ ഒരു യുവതിയായിരുന്നു ഞങ്ങളുടെ ഡോക്ടർ. ഞങ്ങളു
ടെ ആരോഗ്യത്തെ നോക്കി രക്ഷിക്കുവാൻ ചുമതലപ്പെ
ട്ട അവരാണെന്നു തോന്നുന്നു, ആദ്യം പനിപിടിച്ചതു്.
കപ്പലിന്റെ മേൽത്തട്ടിലിരുന്നു് അനുഭവിക്കാവുന്ന വാ
യുവിന്റെ ശീതളസുഖം വളരെ ആശ്വാസകരമായിരു
ന്നു. അതിനാൽ വലിയ വൈമനസ്യത്തോടുകൂടിയാണു്
സായാഹ്നഭക്ഷണത്തിനായി (ഭക്ഷണത്തിൽ മുമ്പില
ത്തെ അനുഭവം ഓർമ്മവന്നപ്പോൾ പ്രത്യേകിച്ചും) ഞാൻ
അവിടെനിന്നു തിരിച്ചതു്. ഭക്ഷണകാര്യത്തിലെ അനുഭ
വം വീണ്ടും അതുതന്നെയായിരുന്നു. ഞങ്ങൾ നാലുപേർ
മാത്രമായിരുന്നു സംഘത്തിലെ "പച്ചതീനി"കൾ. വിള
മ്പിയിരുന്ന ഭക്ഷ്യപദാർത്ഥങ്ങളുടെ എണ്ണവും അവയുടെ
രുചിയും ഒരേവിധത്തിൽ, കുറവായിരുന്നു. കാണികൾ
ക്കു ഞങ്ങളോടു വലിയ അനുഭാവം തോന്നിയിരുന്നുവെ
ങ്കിലും അതുകൊണ്ടു ഞങ്ങളുടെ വിശപ്പിനു യാതൊരു ശ
മനവുമുണ്ടായില്ല. നിരാഹാരയായിത്തന്നെ കപ്പലിൽ
കഴിച്ചുകൂട്ടേണ്ടിവരുമെന്നുള്ള ഭയം വളർന്നുവന്നതോടുകൂടി
സ്വന്തം നാടിനെപ്പററിയും ബന്ധുക്കളെപ്പററിയുമുള്ള
ചിന്തയും വർദ്ധിച്ചുതുടങ്ങി. അങ്ങനെ സ്വന്തം മുറിയി
ലെത്തിയപ്പോൾ, സ്ത്രീകളെ വല്ലാതെ ഭയപ്പെടുത്തി അ
ങ്ങുമിങ്ങും ഓടിനടക്കുന്ന ഒരു "ഭയങ്കരസത്വ"ത്തെപ്പ
ററി യാത്രക്കാർ അന്യോന്യം പറഞ്ഞുകൊണ്ടിരുന്ന കഥ
യിൽ എനിക്കു ശ്രദ്ധപതിപ്പിക്കുവാൻ കഴിഞ്ഞില്ല. മേൽ
ത്തട്ടിലെ സുഖശീതളമായ കാററിലും സഖിമാരുടെ സ

ഹാർദ്ദപരമായ പെരുമാററത്തിലും എൻെറ ഹൃദയം ലയി
ച്ചു. ഞങ്ങളുടെ നേതാവായ മിസിസ് ദത്തയുടെ വാ
ത്സല്യമസൃണമായ ശുശ്രൂഷണങ്ങളെ അനുസ്മരിച്ചുകൊ
ണ്ട് ഞാൻ സുഖനിദ്ര പ്രാപിച്ചു.

അടുത്ത ദിവസത്തെ അനുഭവങ്ങളേറെ കൂടുതൽ ഉന്മേ
ഷദായകങ്ങളായിരുന്നു. ഉല്ലാസത്തോടും ഉത്സാഹത്തോ
ടും കൂടിയാണ് അന്നു കാലത്ത് ഉണർന്നതുതന്നെ. എല്ലാ
കാര്യങ്ങളിലും ഞാൻ കൂടുതൽ ശ്രദ്ധാലുവായിത്തീർന്നു.
അന്നത്തെ ഭക്ഷണം മുൻപിലത്തേതിനേക്കാൾ വളരെ മെ
ച്ചപ്പെട്ടതായിരുന്നു. ഞങ്ങളുടെ ആ ഉത്സാഹപൂർവ്വമായ മ
നോഭാവത്തെ അതു ഗണ്യമായി സഹായിച്ചിരിക്കണം.
എല്ലാവരും എല്ലാററിലും കൂടുതൽ താല്പര്യം പ്രദർശിപ്പിച്ചു
തുടങ്ങി. ആദ്യം ആകർഷകമായിത്തോന്നിയതു, കപ്പലി
ലെ ഇററലിക്കാരായ മേലന്വേഷകന്മാരുടെ (Steward)
മര്യാദയും, ഞങ്ങളുടെ ഏതാവശ്യവും നിറവേററുന്നതിൽ
അവർ പ്രദർശിപ്പിച്ച സന്മനസ്സും സന്നദ്ധതയും ആയിരു
ന്നു. അവരുടെ ആ പെരുമാററം ഞങ്ങളുടെ കപ്പൽജീ
വിതത്തെ ഒട്ടാകെ സുഖപ്രദമാക്കിത്തീർത്തുവെന്നുതന്നെ
പറയാം.

എൻെറ മുറിയിലെ കൂട്ടുകാരെല്ലാവരുംതന്നെ വള
രെ നല്ല കൂട്ടത്തിലാണ്. അവർ സദാ ഉന്മേഷചിത്തരും
ഫലിതപ്രിയരുമാണ്. തിരുവിതാംകൂർകാരിയായ മിസ്
"ബാ—" "ചിരിച്ചു തടിക്കുക" എന്ന സിദ്ധാന്തവാദിയാ
ണ്. അലോഹ്യം എന്നതെന്താണെന്ന് അവർ അറി
ഞ്ഞിട്ടുണ്ടോ എന്നുതന്നെ സംശയമുണ്ട്. അവരിൽ ചി
രിയും സന്തോഷവുമല്ലാതെ മറെറാന്നുമില്ല. ഭക്ഷണകാ

ഷ്ടത്തിൽ കൂടുതൽ ശ്രദ്ധപതിപ്പിച്ച്, ആയതിന് ഒരതി
രുകല്പിച്ച് ഒരു 'മിതവാദി'യായിത്തീരുന്നതു് എല്ലാംകൊ
ണ്ടും നല്ലതാണെന്ന് അത്യുൽക്കാംക്ഷികളെന്ന നിലയിൽ
കൂട്ടുകാർ പറയുമ്പോഴും അവരെ ഉപദേശിക്കാറുമുണ്ട്. അ
തിൽ ചിലപ്പോഴും സ്ത്രീവർഗ്ഗവും പങ്കുചേരും. എന്നാൽ
കടൽക്കാറ്റ് അവരുടെ വിശപ്പിനു മൂർച്ചകൂട്ടുകയാണ്
ചെയ്തുകൊണ്ടിരുന്നത്. തന്മൂലം ഞങ്ങളുടെ ഉപദേശരൂ
പത്തിലുള്ള പ്രസംഗങ്ങളെ അവർ അഗണ്യകോടിയിൽ
തള്ളിയതേയുള്ളു. ലാഹോർകാരിയായ മിസ് 'എസ്സ് —'
ആനന്ദപ്രദായിനിയായ ഒരു സംഭാഷണവിദഗ്ദ്ധയത്രെ.
അവരാണു ഞങ്ങളുടെ കൂട്ടത്തിൽവെച്ച് ഏററവും ജോലി
ത്തിരക്കുള്ള സ്ത്രീ. സിൻധിലെ മിസ് ജെ. ടി. ഒരു തീ
ക്ഷ്ണത ദേശീയവാദിയും ഒരു കോൺഗ്രസ്സുകാരിയുമത്രെ.
ആ ധീരവനിതയെ ഞങ്ങൾ 'സിപാഹി' (യോദ്ധാവ്) എ
ന്നാണ് വിളിക്കുന്നത്. ഇവരോടെല്ലാം അടുത്താൽ ഹൃ
ദയമലിഞ്ഞു സ്നേഹിക്കുന്നതിനു പിന്നെ വളരെയധികം
സമയം വേണ്ട.

സ്ത്രീകളെ ഭയപ്പെടുത്തിനടക്കുന്ന സ്ത്രീവേധിനെപ്പ
റ്റിയുള്ള പരാതി വർദ്ധിച്ചുവരുന്നു. അതിനെപ്പറ്റിയുള്ള
സംസാരം ഞങ്ങളേയും തെല്ലൊന്ന് അസ്വാസ്ഥ്യപ്പെടു
ത്താതിരുന്നില്ല. 'ഭയപ്പെട്ട'വരെല്ലാം ഇതുവരെ സ്വന്തം
വീടുകൾവിട്ട് അകലെ സഞ്ചരിച്ചിട്ടില്ലാത്ത പെൺകുട്ടി
കളാണ്. കപ്പലിൽ സ്വഭവനങ്ങളിലേക്കാൾ കൂടുതൽ
അസമാധാനത്തിനുള്ള കാരണങ്ങളൊന്നുമില്ലെന്ന് ഞ
ങ്ങളിൽ പലരും അവരെ ധൈര്യപ്പെടുത്തി. എങ്കിലും
അവരുടെ പരിഭ്രമത്തിനു യാതൊരു കുറവുമുണ്ടായില്ല.

ഈ സ്ഥിതിയിൽ കഴിക്കൽ പെട്ടെന്നൊരു ബഹളം കേട്ടു. ഞാൻ ലാലാജിയുടെ 'Unhappy India' വായിച്ചുകൊണ്ട് എന്റെ ബർത്തിൽ കിടക്കുകയായിരുന്നു. ശബ്ദകോലാഹലംകേട്ടു പുസ്തകം ശിരോവാരവും വലിച്ചെറിഞ്ഞുകൊണ്ടുതന്നെ തൽക്ഷണം ഞാൻ സമരരംഗത്തിലെത്തിച്ചേർന്നു. അപ്പോഴവിടെയുണ്ട്, എന്റെ കൂട്ടുകാരാൽ വലയിതനായി, ഭയവിഹ്വലരായി അടുത്തുനില്ക്കുന്ന പെൺകുട്ടികളുടെ 'ശത്രു'വായ ആ 'ഭയങ്കരസത്വം' നിലകൊള്ളുന്നു! എന്റെ സ്നേഹിതന്മാർ ഉറക്കെ ശബ്ദിച്ചും, കൈകൾ മുറുക്കി അയാളുടെ നേരെ കാട്ടി പ്രതികാരശപഥം ചെയ്തും മറ്റും ശത്രുവിനെ ഗൌരവത്തിൽ ഭീഷണിപ്പെടുത്തിക്കൊണ്ടിരുന്നു. 'കള്ളനെ കറക്കൃത്യത്തിൽ'ത്തന്നെ അവർ പിടികൂടിയതാണത്രെ. ആയത്, അയാൾ സാധാരണ ചെയ്യാറുള്ളതായി പറയപ്പെട്ടിരുന്ന "അബലാ" ജനങ്ങളുടെ നേർക്കുള്ള ഗോഷ്ടി കാട്ടലായിരുന്നു. എനിക്കും എന്റെ വർഗ്ഗക്കാരോടു ചേന്ന് അവർക്കുവേണ്ടി വാദിക്കാതെ ഗത്യന്തരമില്ലെന്നായി. എതിരാളിയാകട്ടെ, ലേശംകൂസാതെ ഏതാണ്ടൊരു ശക്തിമാനായ തത്വജ്ഞാനിയെപ്പോലെ നിശ്ചഞ്ചലനായി നിലകൊണ്ടതേയുള്ളു. ഞങ്ങളുടെ ഭാഗത്തുനിന്നുണ്ടായ ശബ്ദകോലാഹലം അവസാനിച്ചപ്പോൾ അയാൾ ഞങ്ങളോടായി കെങ്കേമമായ ഒരു ചെറുപ്രസംഗം നടത്തി. പ്രസംഗം അയാൾക്കു മാത്രം മനസ്സിലാകാവുന്നതും, ഇംഗ്ലീഷാണെന്നു തോന്നാവുന്നതുമായ ഒരു പ്രത്യേക ഭാഷയിലായിരുന്നു. അതിന്റെ സാരാംശമെങ്കിലും ഗ്രഹിക്കാൻ ഞങ്ങളുടെ സർവ്വശ്രദ്ധയും അയാളിൽ കേന്ദ്രീകരിക്കേണ്ടി

വന്നു. ആയത്ത്, ധൈൎയ്യം, മനുഷ്യസ്വഭാവത്തെപ്പററിയുള്ള ശരിയായ അറിവ്, എന്നീ മഹൽഗുണങ്ങൾ ആൎക്കും അത്യന്താപേക്ഷിതമാണെന്നായിരുന്നു! പ്രസംഗം ഉപസംഹരിച്ച്, താൻ ആരെയെങ്കിലും ആക്ഷേപിച്ചതായോ, ആക്ഷേപിക്കപ്പെട്ടതായോ ഉള്ള യാതൊരു ഭാവവും കൂടാതെ സഗൌരവം മുറിയിൽനിന്നു പുറത്തേയ്ക്കു പോവുകയും ചെയ്തു. ഞങ്ങൾ എല്ലാവരും വിസ്മിതരോമാഞ്ചരായി അവിടെത്തന്നെ നിന്നുപോയി.

അല്പംകഴിഞ്ഞു ഞാനും 'ഓ—'യും മേൽത്തട്ടിലേയ്ക്കു പുറപ്പെടാൻ ഭാവിക്കുമ്പോൾ ആ മനുഷ്യൻ യാതൊരു സങ്കോചവുംകൂടാതെ ഞങ്ങളുടെ മുറിയിൽ പ്രത്യക്ഷനായി, ഞങ്ങൾ ഇററലിയിൽ എവിടെയാണിറങ്ങുന്നതെന്നു ചോദിച്ചു. അതോടുകൂടി ഞങ്ങൾ ആവശ്യപ്പെടാതേയും ആരെങ്കിലും ശ്രദ്ധിക്കുന്നുണ്ടോ എന്നു തിരെ ആലോചിക്കാതേയും അയാൾ ജനങ്ങളുടെ പ്രകൃതിവിലാസങ്ങളെ വൎണ്ണിക്കുവാൻ തുടങ്ങി. ഇപ്പോഴും പെട്ടെന്ന് എനിക്കൊരു കാൎയ്യം ഓൎമ്മവന്നു.

'നിങ്ങൾ മുസോളിനിയെ കണ്ടിട്ടുണ്ടോ?' ഞാൻ ചോദിച്ചു.

ഫലം മാന്ത്രികമായിരുന്നു. ശാന്തതവിട്ട് ഒരു അസ്വസ്ഥതയും സജീവതാഭാവും അയാളുടെ വട്ടമുഖത്തിലുള്ള ആ കോങ്കണ്ണുകളിൽ പ്രകാശിച്ചുതുടങ്ങി.

അയാളുടെ 'ബട്ട്ലർ ഇംഗ്ലീഷി'ലുള്ള മറുപടി അതേരൂപത്തിൽ താഴെ ചേൎക്കാം.

**"Yes miss, love him, admire him"** (ഉവ്വ്, മിസ്സ്, അദ്ദേഹത്തെ സ്നേഹിക്കുന്നു. ആരാധിക്കുന്നു.)

'നിങ്ങൾ ഒരു ഫാസിസ്റ്റാണോ?'

**'Yes miss, all Fascists us'** (അതേ മിസ്, ഫാസിസ്റ്റ്കാർ ഞങ്ങളെല്ലാവരും.)

'റഷ്യയെ ഇഷ്ടപ്പെടുന്നുവോ?'

**'No miss, Communist there'** (അല്ല മിസ്, കമ്യൂണിസ്റ്റ്കാർ അവിടെ.)

'ഹിററ്ലരെയോ?'

അതിന്നുത്തരമായ സമാധാനം, അർത്ഥവത്തായ ഒരു മന്ദസ്മിതമായിരുന്നു.

'നിങ്ങൾ എന്തുകൊണ്ടാണു മുസ്സോളിനിയെ ബഹുമാനിക്കുന്നതു്?' ഞാൻ സംഭാഷണം ദീർഘിപ്പിച്ചു.

**"Why you admire Gandhi?"** (നിങ്ങൾ എന്തിനാണ് ഗാന്ധിയെ ബഹുമാനിക്കുന്നതു്?)

അതോടുകൂടി എനിക്കും ഉത്സാഹം വർദ്ധിച്ചു.

'നിങ്ങൾ ഗാന്ധിയെ കണ്ടിട്ടുണ്ടോ?'

**'Yes miss Gandhi, good man, old man—no teeth front.'** (ഉവ്വ് മിസ്സ്, ഗാന്ധി, നല്ലമനുഷ്യൻ, വയസ്സൻ, മുമ്പിൽ പല്ലില്ല.)

അപ്പോൾ മഹാത്മാവിന്റെ പല്ലു പോയതെങ്ങിനെയെന്ന് ഞാൻ അയാളെ ധരിപ്പിച്ചു. ആ ഇററാലിയൻ യുവാവു ധരിച്ചിരുന്നതുപോലെ, വാർദ്ധക്യംകൊണ്ടല്ലല്ലോ അദ്ദേഹത്തിന്റെ പല്ലു പോയതു്.

ഗാന്ധിയെപ്പററി ഞാൻ പറഞ്ഞതെല്ലാം ശ്രദ്ധിച്ചു കേട്ടശേഷം അയാൾ വീണ്ടും തുടങ്ങി.

**'Good man, miss, Good man, Gandhi's Secretary, very fond me· Travelled this boat, miss.**

**Always call, 'come Mario.' I go. Secretary handsome man, miss'** (നല്ല മനുഷ്യൻ, മിസ്, നല്ല മനുഷ്യൻ. ഗാന്ധിയുടെ സെക്രട്ടറി; എന്നെ വളരെ ഇഷ്ടം; ഈ ബോട്ടിൽ യാത്ര ചെയ്തു. 'മാറിയോ' എന്നെപ്പോഴും വിളിക്കും. ഞാൻ ചെല്ലും. സെക്രട്ടറി, കോമളൻ മിസ്.)

അതു കഴിഞ്ഞു മാറിയോ ഇന്ത്യയിലെ മതവ്യത്യാസങ്ങളെ ശക്തിയായ ഭാഷയിൽ ആക്ഷേപിച്ചുകൊണ്ട് ഒരു പ്രസംഗം ചെയ്തു. ഇംഗ്ലീഷിൽ പറയാൻ അയാൾക്കു സാധിക്കാത്ത കാര്യങ്ങൾ ഉജ്വലമായ ചില ആംഗ്യങ്ങളുടേയും ശബ്ദങ്ങളുടേയും സഹായത്തോടുകൂടി അയാൾ ഞങ്ങളെ നല്ലപോലെ മനസ്സിലാക്കി. **"Some Hindu, Some Xian, Some Mohammedan. No good India, miss. All quarrelling, quarrelling. I in Bombay in 1923. Many killed. Italy all Catholics—no trouble."** (കുറെ ഹിന്ദു, കുറെ ക്രിസ്ത്യാനി, കുറെ മഹമ്മദീയൻ. ഇന്ത്യാ ഗുണമില്ല. വഴക്കു വഴക്ക്. 1923_ൽ ഞാൻ ബോംബെയിൽ. അനേകം പേർ ചത്തു. ഇററലിയിൽ മുഴുവൻ കത്തോലിക്കർ—കുഴപ്പമില്ല.)

'ഫാസിസ്ററുകാർ സോഷ്യലിസ്ററുകാരെ ഉപദ്രവിക്കുമെന്നു മാത്രമേയുള്ളു. അല്ലേ?' ഞാൻ സൌമ്യമായി എടുത്തിട്ടു. അപ്പോൾ, മുസ്സോളിനിയുടെ ആ യുവാവായ അനുയായി ഒന്നു കണ്ണടച്ചു തല ചൊറിഞ്ഞുതുടങ്ങി. **'Only little, little miss'** (കുറച്ച്, കുറച്ചു മാത്രം, മിസ്) എന്ന് ഉത്സാഹം മങ്ങിച്ച് അയാൾ പറഞ്ഞു.

'എന്നാലാകട്ടെ, മാറിയോ. ഞങ്ങളിപ്പോൾ പുറത്തു പോകുന്നു. പിന്നെക്കാണാം. അപ്പോൾ നിങ്ങ

ളുടെ ഡ്യൂച്ചേ (മുസ്സോളിനിയുടെ ഉദ്യോഗനാമം) യെപ്പററി ഞങ്ങഠംക്ക പറഞ്ഞുതരണം; ഞങ്ങഠം ഞങ്ങളുടെ ഗാന്ധിയെപ്പററിയും പറയാം.'

എന്നാൽ, മാറിയോ തനിച്ചു ചെയ്യാനുള്ള ഒരു പ്രത്യേക അഭ്യൎത്ഥനയുംകൂടി കഴിച്ചശേഷമേ ഞങ്ങളെ വിട്ടുപിരിഞ്ഞുള്ളു.

**"Please tell that girls, miss, not frighten—I no bad. I same, you same—no fear,"** (മിസ്സ് ദയവുചെയ്തു ആ പെൺകുട്ടികളോടു പേടിക്കേണ്ടെന്നുപറയണം — ഞാൻ ചീത്തയാളല്ലെന്നും — ഞാനും ഒന്ന്, നിങ്ങളും ഒന്ന് — പേടിക്കേണ്ട.) യുവാവായ ആ ഫാസിസ്റ്റുകേസരിയുടെ മനുഷ്യവൎഗ്ഗത്തിന്റെ ഐകരൂപ്യത്തെപ്പററിയുള്ള മഹാദൎശത്തെയോൎത്തു ഞങ്ങഠംക്ക തന്നെത്താൻ ലജ്ജതോന്നാതിരുന്നില്ല.

ഇപ്പോഠം മാറിയോവിനു ഞങ്ങളുടെയിടയിൽ നല്ല പേരാണ്. ഞങ്ങഠംക്ക് അയാളെ വലിയ വിശ്വാസമാണെന്ന് അയാഠംക്ക നല്ല ബോദ്ധ്യമുണ്ട്. ഞങ്ങളുടെ സംഘത്തിൽപെട്ട കുട്ടികളും അയാളെ ഒരു മനുഷ്യജീവിയായിത്തന്നെ കരുതിപ്പോരുന്നു. അയാഠംക്ക തിരക്കൊഴിഞ്ഞ സമയമില്ല. എങ്കിലും ആ ബദ്ധപ്പാടിനിടയിൽ ഞങ്ങളുടെ ഗുരുസ്ഥാനം വഹിക്കാനുള്ള സമയം അയാഠം എങ്ങിനെയെങ്കിലും ഉണ്ടാക്കും.

ലോകത്തിലുള്ള യാതൊരു വസ്തുവും അയാളുടെ വാദത്തിനും വിമൎശത്തിനും വിഷയമാകാതെ വരികയില്ല. ആ ഗുരുഭൂതന്റെ ശിഷ്യത്വത്താൽ ഞങ്ങഠംക്ക് ഇററാലിയൻ ഭാഷയിൽ, അയാഠംക്ക് ഇംഗ്ലീഷിലുള്ളത്രയില്ലെങ്കി

ലും, ഏതാണ്ടൊരു പാണ്ഡിത്യംതന്നെ സിദ്ധിച്ചു എന്നാണ് വസ്തു. ചിലപ്പോഴും ഞങ്ങളുടെ ആ ഗുരുവരൻ സംശയജനകമായ ഒരു തരം പാനീയം മോന്തിക്കുടിക്കുന്നതു കാണാറുണ്ട്. എന്നാൽ താൻ മര്യാദയെ ലംഘിക്കുകയില്ലെന്നു കാണിപ്പാനായി അതു വെറും 'റം' (Rum) മാത്രമാണെന്നും അതു മലേറിയയ്ക്കു നല്ലതാണെന്നും അയാൾ ചോദിക്കാതെതന്നെ പറയും.

മററു രാജ്യക്കാരെക്കൂടാതെ കപ്പലിൽ ഇന്ത്യക്കാരായിട്ടുതന്നെ ഒട്ടുവളരെ പേരുണ്ടായിരുന്നു. നമ്മുടെ രാജ്യക്കാർ ഇത്രവളരെ ഈ കപ്പലിൽ സഞ്ചരിക്കുന്നതിനുള്ള കാരണം, ഇററാലിയൻ കപ്പലുകളിൽ പൊതുവേ [illegible] ലഭിക്കുന്ന സുഖസൗകര്യാദികളും മര്യാദപൂർവ്വമായ പെരുമാററവുമത്രേ. യൂറോപ്യൻ യാത്രക്കാരിൽ ഇന്ത്യയെപ്പററി താല്പര്യമുള്ളവരും ഇന്ത്യക്കാരുമായി സൌഹാർദ്ദപൂർവ്വം പെരുമാറുന്നവരുമായി ചിലരെ കാണാറുണ്ട്. ഒട്ടാകെ സന്തോഷാവഹത്തോടുകൂടിയ ഒരന്തരീക്ഷത്തിൽ സമാധാനവും സംതൃപ്തിയും എല്ലാവരിലും കാണപ്പെട്ടു.

കപ്പലിൽ സമയം കഴിച്ചുകൂട്ടാൻമാത്രം പല മാർഗ്ഗങ്ങളുമുണ്ടെങ്കിലും, ഞങ്ങളിൽചിലർ രാത്രിസമയം ഏററവും മുകൾഭാഗത്തുള്ള ഡക്കിൽ കയറിയിരിക്കുമ്പോഴാണ് യഥാർത്ഥമായ ആനന്ദമനുഭവിക്കുന്നത്. നാലുപാടും കരകാണാത്ത, അതി വിസ്തൃതമായ ജലാശയം; മുകളിൽ നക്ഷത്രനിബിഡമായ ആകാശം; ചുവട്ടിലത്തെ ശബ്ദകോലാഹലങ്ങളിൽനിന്നും എത്രയോ ദൂരത്തുള്ള വേറൊരു ലോകത്തിലാണ് ഞങ്ങളുടെ വാസമെന്ന് അപ്പോൾ

തോന്നാറുണ്ട്. ചിലപ്പോൾ 'ഭാ—'യുടെ അതിശ്രുതിമധുരമായ ഭാരതീയഗാനങ്ങൾ കേട്ട് ഞങ്ങളുടെ വിചാരഗതിയും സ്മരണകളും, അവരവരറിയാതെതന്നെ, ഒരോ നിമിഷനേരവും, പൂർവ്വാധികം അകന്നകന്നുകൊണ്ടിരുന്ന മാതൃഭൂമിയിലേയ്ക്കു തിരിയുന്നു. ആനന്ദദായകമായ ഏതോ ഒരു താപം, അപരിമിതമായ ഒരു ഹൃദയസംതൃപ്തി, എന്നീ അനുഭവങ്ങൾക്കധീനരായി, ചിലപ്പോൾ നിശ്ശബ്ദരായി, പരിതസ്ഥിതികളും സമയദൈർഘ്യവും തീരെ വിസ്മരിച്ചു ഞങ്ങളുവിടെ എത്രയോ മണിക്കൂറുകൾ ചിലവാക്കാറുണ്ട്.

ചെങ്കടൽ (Red Sea) സമീപിച്ചു തുടങ്ങിയപ്പോൾ കാറ്റിന് അല്പാല്പം ചൂടു വർദ്ധിച്ചുവന്നു. അപ്പോൾ ഡക്കിലിരുന്നു ഞങ്ങൾ, താഴെ സ്ഫടികസദൃശമായി യാതൊരിളക്കവും തട്ടാതെ പരന്നുകിടക്കുന്ന ജലാശയത്തിൽ മുകൾഭാഗത്തു പറന്നുകളിക്കുന്ന ഒരു പ്രത്യേക തരം മത്സ്യസമുദായത്തിന്റെ ഇടതുടരെയുള്ള ഘോഷയാത്ര കണ്ടാസ്വദിച്ചുകൊണ്ടിരുന്നു. ഏഡനിൽ (Aden) ഇറങ്ങാതെ അവിടംകടന്ന് ചെങ്കടലിൽ പ്രവേശിച്ചപ്പോൾ ഇരുഭാഗത്തുമായി അറേബ്യയിലേയും ആഫ്രിക്കയിലേയും തീരപ്രദേശങ്ങളിലുള്ള പാറക്കൂട്ടങ്ങൾ വളരെ പൊക്കത്തിൽ, ദൂരത്തായി കാണുമാറായി. ഞങ്ങൾക്കെതിരായി അതിവേഗത്തിൽ വന്നിരുന്ന ചില കപ്പലുകൾ സമീപത്തുകൂടി കടന്നുപോയപ്പോൾ, സ്വരാജ്യത്തെപ്പറ്റി സ്മരിച്ചു ഞങ്ങൾ ആഹ്ലാദഭരിതരായി. അപ്പോഴത്രേ ഞങ്ങൾ സഞ്ചരിക്കുന്ന കപ്പലിന്റെ ഗതിവേഗത്തെപ്പറ്റി ഞങ്ങൾക്കേതാണ്ടൊരു ബോധമുണ്ടായതു്.

ഞങ്ങളിൽ ചിലരുടെ സ്മൃതിപഥത്തിൽ സദാ കു
ടികൊണ്ടിരുന്ന ഒരു ധീരാത്മാവും ഞങ്ങളോടൊപ്പം ഇ
തേകപ്പലിൽ സഞ്ചരിക്കുന്നുണ്ടു്. ആയതു്, ഡോക്ടർ അ
ത്താലും സ്വപുത്രി ഇന്ദിരയുമൊന്നിച്ചു സ്വിറ്റ്സർല
ണ്ടിലേക്കു യാത്രചെയ്യുന്ന മിസിസ് കമലാനെഹ്റു
വുമല്ലാതെ മറ്റാരുമല്ല. ഞാനവരെ കാണാനായി ചെന്ന
പ്പോൾ, ആ ധീരഹൃദയത്തെപ്പോലും പിടിപ്പിക്കാവുന്ന
വേദനയുടെ ബാഹ്യലക്ഷണങ്ങൾ അല്പാല്പമെങ്കിലും കാ
ണാനിടവരുമെന്നു ഭയപ്പെട്ടിരുന്നു. എന്നാൽ മന്ദസ്മിതമ
ധുരമായ ഒരു മുഖകമലത്തെന്നായിരുന്നു ഞാൻ കണ്ടതു്.
സംഭാഷണവും അതേരീതിയിൽ ആഹ്ലാദകരമായിരുന്നു.
ഇപ്പോഴും പനിയുള്ളകാരണം അവർക്കു സ്വച്ഛാനുസാരം
എഴുന്നേറ്റു നടക്കുവാനും മറ്റും പ്രയാസമായിരുന്നു. ഇ
ന്ദിരയാകട്ടെ, എല്ലായ്പോഴും അമ്മയുടെ അരികത്തിരുന്നു
സശ്രദ്ധം, ഉൽക്കണ്ഠാപൂർവ്വം, ശുശ്രൂഷിക്കുന്നുണ്ടായിരുന്നു.
അമ്മയും മകളും, അന്യോന്യം ജീവിതത്തിലെ ഏകാശ്ര
യമെന്ന നിലയിൽ കഴിയുന്ന ഏറ്റവും ഹൃദയസ്പൃക്കായ
ആ കാഴ്ചയിൽ ഏതാണ്ടൊരു ദിവ്യത്വംതന്നെയുണ്ടു്.

വ്യാഴാഴ്ച രാവിലെ ഞങ്ങൾ സൂയെസ്തോട്ടിൽ പ്ര
വേശിച്ചു. കപ്പൽയാത്രക്കാരിൽ ചിലർ ഈജിപ്തിലെ
പിരമിഡുകൾ (**Pyramids**) കാണുന്നതിനായി കയ്റോ
നഗരത്തിലേക്കു് പോയി. ഞങ്ങളുടെ സംഘത്തിൽനി
ന്നും കുറെപേർ അക്കൂട്ടത്തിലുണ്ടായിരുന്നു. രാത്രി പോർട്ടു്
സെയ്ദിൽ വെച്ചായിരുന്നു അവർക്കു വീണ്ടും കപ്പൽ കയ
റേണ്ടിയിരുന്നതു്. ഞങ്ങൾ മുന്നോട്ടു ചെല്ലുന്തോറും സൂയെ

സ്തോടിന്റെ വീതി വളരെ കുറഞ്ഞുതുടങ്ങി. ഒടുവിൽ അറ്റു് കഷ്ടിച്ചു് ഒരു കപ്പലിനു സുഖമായി സഞ്ചരിക്കത്തക്ക വിസ്താരം മാത്രമുള്ളതായി കാണപ്പെട്ടു. തിങ്ങി വളരുന്ന ഈന്തപ്പനകളുടെ ഇടയിൽക്കൂടെ കാണാവുന്ന, ചെറിയവയെങ്കിലും സുഖപ്രദമായ, വസതികളോടുകൂടിയ തീരപ്രദേശങ്ങളിൽക്കൂടെ ഇടയ്ക്കിടയ്ക്കു് ഒരു മോട്ടോർവാഹനമോ, ഒരു ചെറു തീവണ്ടിയോ ദ്രുതഗതിയിൽ പോകുന്നതു കാണ്മാൻ, വനിച്ച സമുദ്രമദ്ധ്യത്തിൽ സഞ്ചരിച്ചുകൊണ്ടിരുന്ന ഞങ്ങൾക്കു് എന്തെന്നില്ലാത്ത സന്തോഷം തോന്നി. രാത്രി എട്ടുമണിക്കാണു് പോർട്ടു് സെയ്ദിൽ എത്തിയതു്. നങ്കൂരമുറപ്പിച്ച കപ്പൽ നിലകൊണ്ടതോടുകൂടി ഞങ്ങൾ കരയ്ക്കിറങ്ങി. എന്നാൽ അവിടങ്ങളിൽ സാധാരണമാണെന്നു പറഞ്ഞുകേൾപ്പിച്ചിരുന്ന "കീശക്കള്ളന്മാരെ"യും പാന്ഥന്മാരെ അലട്ടിക്കൊണ്ടിരുന്ന "ഹോക്കർമാരെയും" ഭയന്നു് ഞങ്ങൾ വളരെ കുറച്ചു പണം മാത്രമേ കയ്യിൽ പിടിച്ചിരുന്നുള്ളു. ഒടുവിൽ പറഞ്ഞ കൂട്ടരിൽ വളരെപ്പേരെ ഞങ്ങൾക്കു കാണുന്നതിന്നിടയായി. പിന്നാലെ നടന്നു ശല്യപ്പെടുത്തിയിരുന്ന അവരുടെ പിടിയിൽനിന്നു മോചനം ലഭിക്കുക ഏററവും വിഷമമേറിയ പണിയത്രെ. വിലനിശ്ചയമുള്ള കടകൾക്കു് ഇവിടത്തെ ഷാപ്പുകളിൽനിന്നു പലതരത്തിലുള്ള സാമാനങ്ങളും വളരെ ലാഭത്തിൽ മേടിക്കാൻ കഴിയുന്നതാണു്. എന്തെന്നാൽ പോർട്ടു് സെയ്ദിൽ പുറംദിക്കുകളിൽനിന്നു വരുന്ന സാമാനങ്ങൾക്കു ചുങ്കം കൊടുക്കേണ്ടതില്ല. ഇവിടെ

പ്രശസ്തമായ രീതിയിൽ നടത്തുന്ന ചില ഇന്ത്യൻഷാപ്പു
കളും കാണ്മാനിടയായി. ഏതായാലും പറയത്തക്ക വി
ഷമങ്ങളൊന്നുംകൂടാതെ ഞങ്ങൾ കപ്പലിൽ മടങ്ങിയെ
ത്തി. അപ്പോഴെയ്ക്കും ഞങ്ങളുടെ കൂട്ടുകാരും പിറമിഡ്സ്
കണ്ടു മടങ്ങിയെത്തിയിരുന്നു. അസാമാന്യമായ വലിപ്പ
ത്തിൽ, കണ്ണെത്താത്ത ഉയരത്തിൽ, അവയുടെ ഹൃദയാ
ന്തർഭാഗങ്ങളിൽ നിരവധി രഹസ്യങ്ങൾ ഗോപനംചെയ്തു
കൊണ്ടു നിലകൊള്ളുന്ന, ആ വമ്പിച്ച മനുഷ്യയത്നസ്മാര
കത്തെപ്പററി അവർക്കുള്ള തോന്നിയെന്നറിയുന്നതിൽ
ഞാൻ വളരെ ഉൽസുകയായിരുന്നു. എന്നാൽ അധികം
പേരും ഞാൻ പ്രതീക്ഷിച്ചപോലെ അത്ഭുതാവിഷ്ടരായി
കാണപ്പെട്ടില്ല.

ഞങ്ങൾ ഇപ്പോൾ വീണ്ടും സമുദ്രത്തിന്റെ നടുവി
ലായി. കാറെറു തണുപ്പു കൂടിക്കൂടിവരുന്നു. ഒരിക്കൽ ഒരു
മഹൽപരിഷ്ക്കാരത്തിന്റെ ഇരിപ്പിടമായിരുന്ന ക്രീററ്
എന്ന ദ്വീപിന്റെ സമീപത്തുകൂടെ ഞങ്ങൾ കടന്നുപോ
യി. ഞാൻ ഇപ്പോൾ എന്റെ മുറിയിലിരുന്നെഴുതുന്ന
ഈയവസരത്തിൽ ഗ്രീസിന്റെ പച്ചനിറത്തിലുള്ള മനോ
ഹരമായ തീരപ്രദേശങ്ങൾ കാണാം. നാളെ ബ്രിൻഡി
സിയിലും മററന്നാൾ വെനിസിലും കപ്പലടുപ്പിക്കുന്നതാ
ണ്. വെനിസിലിറങ്ങിയാൽ ഞങ്ങളുടെ യൂറോപ്പുസഞ്ചാ
രം തുടങ്ങുകയായി. ജീവചൈതന്യമില്ലാത്ത വസ്തുക്കളാ
യാൽകൂടി, എന്തെങ്കിലും കാരണവശാൽ നമുക്ക് അടു
ത്തു പരിചയിക്കുന്നതിനോ, ഇഷ്ടപ്പെടാനോ ഇടവന്നിട്ടു
ള്ള സാധനങ്ങളുടെ വേർപാടു നമ്മിൽ പലപ്പോഴും സങ്ക

ടമുണ്ടാകുന്നു. അതുപോലെ, യാത്രയവസാനിക്കാറായ പ്പോഴെല്ലാം ഞങ്ങൾക്ക് ഇത്ര ദിവസത്തെ അടുത്ത പെ രുമാറ്റംമൂലം ഇഷ്ടപ്പെടുവാൻ ഇടയായിത്തീർന്നിട്ടുള്ള ഈ കപ്പൽ വിടുവാൻ വളരെ വേദന തോന്നുന്നതിൽ ആശ്ച ര്യപ്പെടുവാനില്ലല്ലോ.

“കോൺഡിറോസോ” നീണാൾ ജീവിക്കട്ടെ!

---



## II

# ഇററലിയിൽ.

---

അവസാനം ഇതാ വെനിസ്—ഒരു കാലത്തു് "ഏഡ്രിയാററിക്കിലെ റാണി"യായി പരിലസിച്ചിരുന്ന ആ വെനിസ്....

ശാന്തമായ ജലത്തിൽക്കൂടി വഞ്ചി (ഗൊണ്ടോള) ഞങ്ങളേയും വഹിച്ചുകൊണ്ടു പറവപ്പോലെ വളഞ്ഞും പുളഞ്ഞും അതിവേഗത്തിൽ നീങ്ങിക്കൊണ്ടിരുന്നു. ഞങ്ങളാകട്ടെ, വലയംചെയ്യുന്ന അതിമനോഹരങ്ങളായ കാഴ്ചകൾകണ്ടു്, ആനന്ദാനുഭൂതിയടഞ്ഞു്, അനുഗൃഹീതരായി, നിശ്ചേഷ്ടരായി നിലകൊണ്ടു. ഇരുകരയിൽ ആടിയുലഞ്ഞു നൃത്തംചെയ്യുന്ന ചെടിപ്പടർപ്പുകളും പലതരം പുഷ്പങ്ങളും നിറഞ്ഞ ഉദ്യാനങ്ങളാൽ അലംകൃതവും ആകർഷകവും ആയ നിരവധി ചെറുഭവനങ്ങൾ, ഹോട്ടലുകൾ, ഷാപ്പുകൾ, വ്യവസായശാലകൾ, മുദ്രാലയങ്ങൾ, അവയ്ക്കുമീതെ ഉയർന്ന മാളികകളും..........ദേവലോകസഞ്ചാരം ചെയ്യുകയാണോ എന്നു ഞങ്ങൾക്കു തോന്നിപ്പോയി! ഈ മനോഹരമായ കാഴ്ചയുടെ ആസ്വാദ്യതയിൽ ചുററുപാടുമുള്ള ജലാശയം നിശ്ചലമായി നിലകൊള്ളുന്നു. സമയം, തെളിഞ്ഞ ആകാശത്താൽ പ്രസന്നമായ പ്രഭാതം. സുസ്മേരവദനരായ സ്ത്രീപുരുഷന്മാർ കൌതുകത്തോടുകൂടി ഞങ്ങളെ നോക്കിക്കൊണ്ടു നിന്നു. പാലങ്ങളുടെ മുകളിൽ നിന്നു കുട്ടികൾ ഉണ്ണിയുയർത്തി 'വിദേശസന്ദർശക'രായ ഞങ്ങളെ സഹർഷം അഭിവാദ്യം ചെയ്തു.

ഒരു മണിക്കൂറിനുള്ളിൽ ഞങ്ങൾക്കന്നു താമസിക്കേണ്ട സ്ഥലത്തെത്തി. ലഘുഭക്ഷണംകഴിഞ്ഞപ്പോൾ അക്ഷമരായ ഞങ്ങൾക്കു വിശ്രമിക്കുവാൻ തോന്നിയില്ല. ബാൽക്കണിയിൽ നിൽക്കുമ്പോൾത്തന്നെ താഴെയുള്ള ഇടുങ്ങിയ വെട്ടുവഴികളിൽകൂടി തിങ്ങിവിങ്ങിസഞ്ചരിച്ചുകൊണ്ടിരുന്ന ഇറ്റാലിയൻ യുവാക്കളുടെ വിളികളും സംഗീതകോലാഹലങ്ങളും കേൾക്കാമായിരുന്നു.

മാർഗ്ഗദർശിയുമായി പുറത്തേക്കു കടന്നപ്പോൾത്തന്നെ, ഒരപൂർവ്വകാഴ്ച കാണുവാനെന്നമട്ടിൽ അവിടവിടെ ജനങ്ങൾ കൂട്ടംകൂട്ടമായി ചേർന്നുതുടങ്ങി. പുരുഷന്മാരും സ്ത്രീകളും ആൺകുട്ടികളും പെൺകുട്ടികളും, വിവിധവർണ്ണത്തിലും വിശേഷരീതിയിലുമുള്ള തങ്ങളുടെ വസ്ത്രങ്ങളാൽ ആകൃഷ്ടരായി പുറന്നുകൂടി, അല്പംദൂരം ജിജ്ഞാസയോടുകൂടി ഞങ്ങളെ അനുഗമിക്കുകയുണ്ടായി. ഞങ്ങൾപോയ എല്ലാദിക്കിലും അനുഭവം ഇതുതന്നെയായിരുന്നു.

ആദ്യമായി ഞങ്ങൾ സന്ദർശിച്ചത് അവിടത്തെ പുരാതനകാലത്തെ ഭരണകർത്താക്കളുടെ "ഡോജസ് പാലസ്" (Doge's Palace) എന്ന പ്രസിദ്ധമായ കൊട്ടാരമായിരുന്നു. അതിനരികിലുള്ള 'സെൻറ് മാർക്സ് ക്ലോക്ക്ടവർ' എന്ന മണിമാളികയിലെ ഭീമാകൃതിയിലുള്ള മണി അടിക്കുന്നത്, ഇരുഭാഗങ്ങളിലായി നിലകൊള്ളുന്ന ലോഹനിർമ്മിതമായ രണ്ടു നീഗ്രോവിഗ്രഹങ്ങളത്രെ. കൊട്ടാരം വെണ്ണക്കല്ലുകൊണ്ടും മരംകൊണ്ടും മാത്രം സാൻമരീനൊ എന്ന ശില്പവിദഗ്ദ്ധൻ മൂറിഷ്മട്ടിൽ നിർമ്മിച്ചിട്ടുള്ള ഗംഭീരമായ ഒരു കെട്ടിടമാ

ണ്. രണ്ടുപ്രാവശ്യം അഗ്നിക്കിരയായ ഈ അരമന വീണ്ടും നിർമ്മിച്ചിട്ടുള്ളതാണ്." കഴിഞ്ഞ ലോകമഹായുദ്ധകാലത്ത് ഈ അമൂല്യസമ്പത്തിനെ ശത്രുക്കളുടെ വിമാനമാർഗ്ഗമായ ആക്രമണങ്ങളിൽനിന്നു സംരക്ഷിക്കുന്നതിന്നായി മണൽകൊണ്ടു മൂടിക്കെട്ടിയിരുന്ന അത്ഭുതകഥയെപ്പററി ഞങ്ങളുടെ മാർഗ്ഗദർശി പലവുരു ഞങ്ങളെ ഉൽബോധിപ്പിക്കുകയുണ്ടായി. വയസ്സ് 60 കഴിഞ്ഞെങ്കിലും ആയാളുടെ ചൊടിയും ചുണയും ഒരു യുവാവിൻേറതായിരുന്നു. പ്രസംഗത്തിന്നിടയിൽ പലപ്പോഴും അനേകം ചോദ്യങ്ങൾ ചോദിച്ച് ഞങ്ങൾ അയാളെ വിഷമിപ്പിച്ചുകൊണ്ടിരുന്നു. എന്നാൽ ഞങ്ങൾ അറിഞ്ഞിരിക്കേണ്ട കാര്യങ്ങൾ അയാൾക്കാണ് കൂടുതൽ നിശ്ചയമെന്ന മട്ടിൽ അവയെല്ലാററിനും യാതൊരു മറുപടിയും അയാളിൽനിന്നുണ്ടായില്ല.

“ജയൻറ് ഗോറ്വേ”യിൽകൂടെ ഞങ്ങൾ “ഗോൾഡൻ ഗോറ്വേ”യിലേക്കു കടന്നു. ഈ രണ്ടാമത്തേതാണ് പണ്ടു “ഡോജ്”മാർ ഉപയോഗിച്ചിരുന്നത്. ഞങ്ങൾ ഒന്നൊന്നായി കയറിയിറങ്ങിക്കൊണ്ടിരുന്ന ഹാളുകളുടെ ധാവള്യവും മനോഹരതയും അന്യോന്യം അതിശയിക്കുമാറുള്ളവയായിരുന്നു. എല്ലാം വിവിധവർണ്ണങ്ങളുടെ അത്ഭുതകരമായ ഒരു കേളീരംഗമായിരുന്നു. ടിഷ്യൻ, ടിൻറൊററൊറോ തുടങ്ങിയ വിശ്വവിഖ്യാതന്മാരായ ഇററാലിയൻ ചിത്രമെഴുത്തുകാരുടെ വിവിധരീതിയിലുള്ള ആലേഖ്യങ്ങൾകൊണ്ട് അവിടത്തെ ഭിത്തികളും മേൽത്തട്ടുകളും സർവ്വാലംകൃതമായി കാണപ്പെട്ടു. മനോഹരങ്ങളായ കാഴ്ചകൾ കണ്ട് ആനന്ദഭരിതരായി ആ ‘സമുദ്രറാണി’യുടെ

പ്രാചീനപ്രാഭവത്തെപ്പററി സ്മരിച്ചും വിസ്മയിച്ചുംകൊണ്ടു
അവയുടെ ആധുനികാവശേഷങ്ങളുടെ നടുവിൽ ഞങ്ങളും
അങ്ങിനെ നിന്നുപോയി! ഇതിനിടക്കു മാർഗ്ഗദർശിയുടെ ഉ-
ത്സാഹത്തിന് ഒരു നിമേഷനേരത്തേക്കുപോലും യാതൊ-
രു കുറവും കണ്ടില്ല. ഓരോ മുറികളിലേക്കും ഞങ്ങളെ ന-
യിച്ചുകൊണ്ടിരിക്കുന്നേടം അയാൾ, ഇപ്പോഴിപ്പോഴായി
ഇടക്കണ്ണിട്ടു ഞങ്ങളുടെ മുഖഭാവം നോക്കി, ഞങ്ങളുടെ
കൺമുമ്പിൽ നിവർത്തിവിരിച്ചിരിക്കുന്ന അത്ഭുതകാഴ്ചകൾ
അയാൾ ആശിക്കുന്നത്ര ഞങ്ങളെ വികാരാവേശരാക്കുന്നു-
ണ്ടോ എന്നു സൂക്ഷിച്ചുകൊണ്ടിരുന്നു. നാതിദീർഘനും, ക-
ററുള്ളവരിൽനിന്നു മററുവാൻ സാധിക്കാതെ തന്നിൽ നി-
റഞ്ഞു കവിഞ്ഞൊഴുകുന്ന സ്വാഭിമാനപാരമ്യത്താൽ വിവ-
ശനായി വിളങ്ങും അയാൾ, തൻെറ മാതൃഭൂമിയിലെ അനാ-
ശ്വരകീർത്തിമാന്മാരായ നിരവധി കലാനിപുണന്മാരെ-
യും ചിത്രകാരന്മാരെയുംപററിയുള്ള പ്രസംഗം മിതമായ
സ്വരത്തിൽ തുടർന്നുകൊണ്ടിരിക്കും. പ്രത്യേകിച്ചു ടിൻ-
റെററാറേറാവിനെപ്പററി പ്രസ്താവിക്കുമ്പോൾ അയാളുടെ
പ്രസംഗം ഏററവും ഉജ്ജ്വലമായി കാണപ്പെട്ടു. ആ നാ-
മധേയം ഉച്ചരിക്കുമ്പോൾ അയാളിൽ ദൃശ്യമായിരുന്ന ഓ-
ജസ്സും ഗാംഭീര്യവും അയാളുടെ പ്രായാധിക്യത്തെ അതി-
ശയിച്ചുകൊണ്ടുള്ളതായിരുന്നു............

മാർഗ്ഗമദ്ധ്യേ ചിത്രമെഴുത്തുകളാൽ അലംകൃതമെങ്കി-
ലും, സന്താപവാഹിനിയായ അന്തരീക്ഷത്തോടുകൂടിയ,
ഒരു മുറി കാണുവാനിടയായി. അന്വേഷണത്തിൽ അതു
പണ്ടത്തെ കുററക്കാരുടെ കേസുവിസ്താരത്തിനുള്ള മുറിയാ

ണെന്നറിഞ്ഞു. അതിൻെറ ഒരു ചുമരിൽ ചായമിട്ട ഒരു വാതിൽ കാണാമായിരുന്നു. ആയത്, "ഇങ്ങിനിവരാതവണ്ണം" യാത്രയാക്കപ്പെടുന്ന കുററക്കാർ ചെന്നുചേരേണ്ട അഗാധമായ ഇരുട്ടറകളിലേയ്ക്കു നയിക്കുന്ന "നെടുവീർപ്പുപാല"(Bridge of Sighs)ത്തിലേയ്ക്കുള്ളതാണത്രെ. അതേമുറിയിലെ വേറൊരു ചുമരിൽ സിംഹത്തിൻെറ വായപോലെ ഒരു ദ്വാരം കാണാം. അവിടെയാണത്രെ, പൌരന്മാരുടെ നേർക്കുള്ള പേരുവെയ്ക്കാത്ത പരാതിഹർജ്ജികളും, വിരോധികളും നിക്ഷേപിച്ചിരുന്നത്. ആ പ്രമാണത്തെ മാത്രം ആധാരമാക്കി ഏതൊരുവനേയും വിസ്തരിച്ചു ശിക്ഷിക്കുമായിരുന്നു............

അടുത്തതായി ഞങ്ങൾ പ്രവേശിച്ചത് "മദ്ധ്യകാല"ങ്ങളിലെ ആയുധപ്രദർശനമുറിയിലായിരുന്നു. അവയിൽ മനുഷ്യരെ കുററം സമ്മതിപ്പിക്കുന്നതിനായി ഉപയോഗപ്പെടുത്തിയിരുന്ന ചില ആയുധങ്ങളും, കാണുന്നമാത്രയിൽ സ്വപ്നത്തിൽപോലും കണ്ടിട്ടില്ലാത്ത ഏതു കുററവും ആരും സമ്മതിച്ചുപോകത്തക്കതായിരുന്നു! ഞങ്ങൾ മുന്നോട്ടു ചെല്ലുന്തോറും ഡോജ് കൊട്ടാരത്തിൻെറ മാഹാത്മ്യം ക്രമേണ മങ്ങി മങ്ങി, ഒടുവിൽ അതു സ്വപ്നതുല്യമായിത്തീർന്നപോലെ തോന്നി. ഞങ്ങൾ പിന്നെ "നെടുവീർപ്പുപാല"ത്തിലേക്കു ചെന്നു. ഇതിൽക്കൂടിയത്രെ മരണത്തിനു ശിക്ഷിക്കപ്പെട്ട സാധാരണകുററക്കാരേയും രാഷ്ട്രീയതടവുകാരേയുമെല്ലാം അവിടത്തെ ഇരുട്ടറകളിലേക്കു നയിക്കപ്പെടുന്നത്.

അന്നു ഒരിക്കൽ കമ്മ്യൂണിസ്റ്റ് സംഘക്കാർ 32 ദിവസത്തോളം അടച്ചിട്ടിരുന്നതായ ഒരു ഇരുട്ടറ, ഞങ്ങൾ

ടെ മാർഗ്ഗദർശി ഞങ്ങൾക്കു കാട്ടിത്തരികയുണ്ടായി. "**But no trouble now. 99% Communists finished**" (ഇപ്പോൾ ഒരു ഉപദ്രവവുമില്ല. 99 ശതമാനം കമ്മ്യൂണിസ്റ്റുകാരുടേയും കഥ കഴിച്ചു) എന്നും അയാൾ അതോടൊപ്പം ഒരു ചെറിയ മന്ദഹാസത്തോടുകൂടി പ്രസ്താവിക്കുകയുണ്ടായി. ഈ ഭാഗത്തുള്ള അറകളിൽനിന്നാണത്രെ പണ്ടുകാലങ്ങളിൽ വധശിക്ഷയ്ക്കു വിധിക്കപ്പെട്ടവരെ പൊതുജനങ്ങൾ കാൺകെ കൊലചെയ്യാനായി കൊണ്ടുപോയിരുന്നത്. എന്നാൽ അക്കാലത്തു രഹസ്യമായി വധിക്കപ്പെടേണ്ടവരെ സൂക്ഷിച്ചിരുന്ന ഇരുട്ടറകൾ താഴെയായിരുന്നു. അവിടമെല്ലാം ഭയങ്കരമായ ഇരുട്ടാണ്. ശിക്ഷിക്കപ്പെട്ട നിർഭാഗ്യരായ കൂട്ടുകാർ തമ്മിൽ യാതൊന്നും അറിയിക്കാൻ നിവൃത്തിയുണ്ടായിരുന്നില്ല. ആ ഇരുട്ടറകളിൽ ഒന്നിലിരുന്നാണത്രെ വിഖ്യാതനായ ആംഗലേയകവി ബയറൺ "നെടുവീർപ്പുപാലം"ത്തെപ്പറ്റിയുള്ള വരികൾ രചിക്കുന്നതിന്നായി കുറേനേരം തനിയെ പോയിരുന്നത്. ഉള്ളിലുള്ള ഇടുങ്ങിയ വഴികളിലൊന്നിലാണ് നിരവധി മനുഷ്യശിരസ്സുകളെ ഛേദിച്ചിട്ടുള്ള ഭയങ്കരമായ ഉഗ്രമായ യന്ത്രം പണ്ടു സ്ഥാപിച്ചിരുന്നത്. അവിടെ നിലത്ത് ഒരു മൂലയിൽ വട്ടത്തിലുള്ള മൂന്നു ദ്വാരങ്ങൾ ഇപ്പോഴും കാണാം. അവയിൽകൂടിയത്രെ, വധിക്കപ്പെട്ടവരുടെ രക്തം അടിയിലുള്ള തോട്ടിലേക്ക് ഒഴുകിപ്പോയിരുന്നത്. ഇവയെല്ലാം ഏററവും മനോവ്യഥയ്ക്കു കാരണമാക്കിത്തീർത്ത കാഴ്ചകളായിരുന്നു. വെറും നിസ്സഹായമായ നിരാശയുടെ അത്യന്തം ദയനീയമായ രോദനങ്ങൾ അപ്പോൾതന്നെ കേൾക്കുന്നതായും രക്തത്തിന്റെ ദുർഗ്ഗന്ധംകൊണ്ടു ആ അ

ന്തരീക്ഷം നിറഞ്ഞിരിക്കുന്നതായും തോന്നി. അവിടെനി
ന്നും വിശാലമായ ഒരു മുററത്തിലിറങ്ങിയപ്പോൾ ഡോ
ജസ്സിന്റെ കൊട്ടാരം, ഗംഭീരമായ അതിന്റെ ബാഹ്യാ
ഡംബരങ്ങളോടുകൂടി വീണ്ടും ഞങ്ങൾക്കു കാണാറായി.
എന്നാൽ ആ മഹാസൌധത്തിന് എന്റെ മേലുണ്ടായി
രുന്ന മാന്ത്രികശക്തി ആ സമയംകൊണ്ടു നിശ്ശേഷം ന
ശിച്ചുകഴിഞ്ഞിരുന്നു.

137 ദ്വീപുകളും, 200ൽ തോടുകളും, 3000 ഇടു
വീഥികളും എന്നിവ ചേർന്നുള്ള ഒരു മനോഹരനഗരിയാ
ണു വെനിസ്. ഇകൽ, ഗ്ലാസ് എന്നീ വ്യവസായങ്ങൾ
ക്കു അതു വളരെ പ്രസിദ്ധപ്പെട്ടതാണ്. ഷാപ്പുകളിൽ
അത്തരം സാമാനങ്ങൾ കാണികളിൽ ആരേയും ആക
ർഷിക്കത്തക്കവണ്ണം ഏററവും ഭംഗിയായ രീതിയിൽ പ്രദ
ർശിപ്പിച്ചിരിക്കുന്നു. വില്പനക്കാരുടെ മര്യാദപൂർവ്വമായ
പെരുമാററം ഏററവും ആകർഷകമായിട്ടുള്ളതാണ്. മററു
യൂറോപ്യൻ രാജ്യക്കാരെന്നപോലെ ഇററലിയിലെ ജ
നങ്ങൾക്കും ഇൻഡ്യക്കാരുടെ "സാരി" വളരെ കൌതു
കമുള്ള ഒരു വസ്തുമത്രെ. അതു അവർ ഊററു പ്രസ്താവി
ക്കുകയും ചെയ്യുന്നുണ്ട്. ഇംഗ്ലീഷുഭാഷ പരിചയമുള്ളവർ
നന്നേ ചുരുക്കമാണ്. എങ്കിൽകൂടി അവർക്കു ഞങ്ങളോ
ടുള്ള സന്മനോഭാവം പ്രത്യക്ഷപ്പെടുത്തുവാൻ വളരെ ഉ
ല്ക്കണ്ഠയുള്ളതായി കാണപ്പെട്ടു. തന്മൂലം അവരുടെ നാ
ടൻമട്ടിലുള്ള മര്യാദാസൂചകമായ ഒരു വാക്കോ സൌഹാ
ർദ്ദപൂർവ്വമായ ഒരു മന്ദഹാസമോ കൊണ്ടു ഞങ്ങളെ കടന്നു
പോയ ഓരോരുത്തരും ഞങ്ങൾക്കു സ്വാഗതമരുളിയിരു
ന്നു. പല ഷാപ്പുകളിൽ ഞങ്ങൾക്കു ആംഗ്യഭാഷയിൽ സം

സാരിക്കേണ്ടിവന്നിട്ടുണ്ട്. ഞങ്ങൾക്കു നിശ്ചയമുണ്ടായിരുന്ന ഏതാനും ചില ഫ്രഞ്ച് വാക്കുകൾകൊണ്ടു പറയത്തക്ക ഉപയോഗമൊന്നുമുണ്ടായില്ല. എങ്കിലും ആ അവസരം ഇരുകൂട്ടർക്കും ഒരുപോലെ വിനോദപ്രദമായിരുന്നു.

കഷ്ടിച്ചു കഴിച്ചുകൂട്ടാൻ മാത്രം ഇംഗ്ലീഷ് പരിജ്ഞാനമുള്ള അപൂർവ്വം ചില ഇററാലിക്കാർ, വിശേഷിച്ചു ഷാപ്പുകാർ, ഞങ്ങളോടു തെരുതെരെ വർഷിച്ചുകൊണ്ടിരുന്ന ചോദ്യങ്ങൾക്കു കണക്കില്ല. എന്തായാലും, അവർക്കു ഞങ്ങളോടുണ്ടായിരുന്ന സൗഹൃദത്വം എത്രയും സ്പഷ്ടമായിരുന്നു. അതിനനുയോജ്യമായ അവരുടെ പെരുമാററത്തിന്റെ ഫലമായി ഞങ്ങൾ നിഷ്പ്രയാസം അവരോടു സുപരിചിതരായിത്തീർന്നിരുന്നു. ചോദ്യംചെയ്തപ്പോൾ അവരെല്ലാവരും മുസ്സോളിനിയുടെ ആരാധകന്മാരായ ഫാസിസ്റ്റുകാരാണെന്നഭിമാനിച്ചു. ഞങ്ങൾ കയറിയ ഒരു ഷാപ്പിലെ കൂട്ടുകച്ചവടക്കാരിൽ ഒരാളും, സാമാന്യം ഇംഗ്ലീഷ് സംസാരിക്കാവുന്നവനുമായ ഒരു ഇററാലിയൻ യുവാവു എന്നോടായി, താൻ ഫാസിസ്റ്റു സിദ്ധാന്തത്തിൽ ബലമായി വിശ്വസിക്കുന്നവനാണെന്നും അടുത്തുതന്നെ അബ്സീനിയായിൽ പോയി സമരത്തിൽ ചേരാനിടയുണ്ടെന്നും പറഞ്ഞു.

“നിങ്ങളുടെ കൂട്ടർക്ക് ഇനിയും നരബലികൊണ്ടു തൃപ്തിവന്നിട്ടില്ലേ” എന്നു ഞാൻ ചോദിച്ചു.

“അതെന്റെ രാജ്യത്തിനുവേണ്ടിയല്ലേ? കൂടാതെ, അബ്സീനിയക്കാർ വളരെ സ്വാർത്ഥികളാണ്. ഞങ്ങളുടെ രാജ്യക്കാരെ അവിടെ താമസിക്കാൻപോലും അവർ

അനുഭവിക്കുന്നില്ല." എന്നായിരുന്നു അയാളുടെ സമാ
ധാനം.

"ഏതായാലും ഞങ്ങൾക്കു നിങ്ങളുടെ ഈ മനോഭാ
വം മനസ്സിലാക്കുവാൻ വളരെ പ്രയാസമായിരിക്കുന്നു.
സ്വാത്ഥികളായുള്ള അബ്സീനിയാക്കാരോടു സഹതപി
ക്കുവാനാണു ഞങ്ങൾക്കു കൂടുതൽ ആഗ്രഹം തോന്നുന്ന
ത്" എന്നു ഞാൻ മറുപടി പറഞ്ഞു.

ഇതു കേട്ട് അയാൾ സരസമായി ഒന്നു ചിരിച്ചു.

"ആകട്ടെ, നിങ്ങൾ മരിക്കുവാനിഷ്ടപ്പെടുമോ?" എ
ന്നു ഞാൻ വീണ്ടും ചോദിച്ചു.

അയാളാണെങ്കിൽ, കോമളനായ (സൌന്ദര്യം ഇ
റാലിക്കാക്കു പൊതുവിലുള്ള ഒരു ഗുണമാണ്) ഒരു തിക
ഞ്ഞ യുവാവ്. ഈ സൌന്ദര്യത്തെയും യൌവനത്തെയും
പീരങ്കികളു തീററയാക്കിക്കളയുന്നതു പരിതാപകരമായി
ത്തന്നെ തോന്നി.

"ഞാൻ മരിച്ചാലെന്തു്? എനിക്കുവേണ്ടി കരയു
വാൻ മാതാപിതാക്കന്മാരോ ബന്ധുക്കളോ ആരുംതന്നെ
യില്ല" എന്ന് അയാൾ പറഞ്ഞു. "ഏതായാലും മരി
ക്കൽ മരിക്കണം. പിന്നെ ഇപ്പോൾത്തന്നെയായാലെ
ന്താണ്? മാത്രമല്ല, ഉടനടി പോകേണ്ടതു ഞാനല്ല, ആ
നില്ക്കുന്ന എൻെറ സ്നേഹിതനാണ്" എന്നു കൂട്ടുകച്ച
വടക്കാരനെ നോക്കി പറഞ്ഞു. അയാളുടെ വർത്തമാന
ത്തിൻെറ മട്ടുകൊണ്ട് "എന്തായാലെന്ത്"നുള്ള ആ
മനോഭാവം ആത്മാത്ഥമായിട്ടുള്ളതല്ലെന്നും വെറും നാ
ട്യം മാത്രമാണെന്നും എനിക്കു തോന്നി. ആ കൂട്ടുകാര
നാകട്ടെ, എൻെറ സഹസഞ്ചാരിയായ സ്നേഹിതനുമായി

ഒരു സാമാനത്തിന്റെ വിലയെപ്പററി തക്കിച്ചുകൊണ്ടു നില്ക്കുകയായിരുന്നുവെങ്കിലും, ഞങ്ങൾ തമ്മിലുള്ള സംഭാഷണം ശ്രദ്ധിക്കുന്നുണ്ടായിരുന്നു. തന്റെ സ്നേഹിതന്റെ കട്ടവിലത്തെ വാക്കു കേട്ടതോടുകൂടി പെട്ടെന്ന് അയാൾ താൻ നിന്നിരുന്ന മുറിയുടെ പുറത്തു് ആരെങ്കിലും ഉണ്ടോ എന്നു നോക്കി, കർട്ടൻകൊണ്ടു വാതിൽഭാഗം നല്ലവണ്ണം മൂടി, എന്നെ സമീപിച്ചു താണസ്വരത്തിൽ ഇപ്രകാരം പറഞ്ഞു: "അബ്സീനിയയിലേയ്ക്കു പോകാൻ വാസ്തവത്തിൽ എനിക്കിഷ്ടമില്ല; പോകാതിരുന്നാൽ കൊല്ലുമെന്നാണു്. എന്നാൽ എനിക്കു ഗത്യന്തരമില്ല." ഈ വാക്കുകൾ ഉച്ചരിച്ചപ്പോൾ അയാളുടെ മുഖത്തു ദുഃഖഭാവം നല്ലപോലെ കാണാമായിരുന്നു. എന്നാൽ മററനേകംപേരെപ്പോലെ അയാളും സ്വന്തം നാട്ടും വീട്ടും വിട്ടുപോകാൻ നിർബന്ധിതനായിത്തീന്നിരിക്കണം!

പിറേറന്നു രാവിലെ ഞങ്ങൾ വിയന്നായ്ക്കു യാത്രയായി. അതു വാസ്തവത്തിൽ സവ്വോപരി കമനീയവും പ്രശാന്തവുമായ ഒരു പ്രഭാതമായിരുന്നു. ഞങ്ങളുടെ സംഘാംഗങ്ങൾ എല്ലാവരുംതന്നെ ഉത്സാഹംകൊണ്ടു മതിമറന്നവരായി കാണപ്പെട്ടു. ചിലർ പാട്ടുപാടാൻ തുടങ്ങി. ഇരുഭാഗങ്ങളും ഉന്നതസൌധങ്ങളാൽ അലംകൃതമായ സരണിയിൽക്കൂടി ഞങ്ങളുടെ വണ്ടികൾ സ്വൈരഗമനം ചെയ്തുകൊണ്ടിരുന്നു. ചന്തദിവസമായതിനാൽ തെരുവീഥികളിൽ വലിയ ജനക്കൂട്ടമായിരുന്നു. അതിനിടയിൽ ഒരു പട്ടാളസംഘം അവരുടെ പാളയത്തിൽനിന്നും "റോഡ് മാർച്ചാ"യി വരുന്നതും കണ്ടു. സന്തോഷാധിക്യത്തിൽ ഞങ്ങൾ ആ നാട്ടുമുറപോലെ കൈകളുയർത്തി

ഫാസിസ്റ്റ് രീതിയിൽ അവരെ അഭിവാദ്യം ചെയ്തപ്പോൾ ഉത്സാഹഭരിതരായ ജനങ്ങൾ ആർത്തുവിളിച്ചു ഞങ്ങളെയും അതേമട്ടിൽ ആദരിച്ചു.

ട്രെയിനിലെ ആ യാത്ര വളരെ രസകരമായിരുന്നു. ഇരുവശത്തും വിശാലമായി പരന്നുകിടക്കുന്ന സസ്യശ്യാമളവും ഫലഭൂയിഷ്ഠവുമായ പച്ചപ്രദേശങ്ങൾ മുസ്സോളിനിയുടെ ഭരണത്തിൻകീഴിൽ തഴച്ചുവളരുന്ന രാജ്യത്തിന്റെ സമൃദ്ധി വിളിച്ചുപറയുകയാണോ എന്നു തോന്നി. വിസ്തൃതങ്ങളായ മുന്തിരിത്തോട്ടങ്ങൾ, മഞ്ഞയും വെള്ളയുമായ മനോഹരങ്ങളായ ചെറുപുഷ്പങ്ങളാൽ പരവതാനി വിരിക്കപ്പെട്ട പുൽമൈതാനങ്ങൾ, പച്ചനിറത്തിലുള്ള നീണ്ട പുല്ലുകൾക്കിടയിലൂടെ തങ്ങളുടെ ചുവന്ന മുഖം പുറത്തു കാണിക്കുന്ന പോപ്പിച്ചെടികൾ, ഇങ്ങനെ വിചിത്രതമായ വിവിധപ്രദേശങ്ങളിൽക്കൂടി ഞങ്ങൾ ദീർഘനേരം യാത്രതുടർന്നു. അകലെ ഒന്നിനൊന്നുപരിയായി ഉയർന്നു പോകുന്ന ആൽപ്സ് പർവ്വതനിരകൾ, ക്രമേണ വിദൂരതയുടെ നീലിമയോടുകൂടി കെട്ടിപ്പിണയുന്നപോലെ കാണപ്പെട്ടു.

ഏതാനും മണിക്കൂറുകൾ കഴിഞ്ഞപ്പോൾ ഞങ്ങൾ മലകളോടടുക്കുകയാൽ തണുപ്പു വർദ്ധിച്ചുതുടങ്ങി. ഇരുണ്ട തുരങ്കങ്ങളിലൂടെയായി ഞങ്ങളുടെ ഗതി. പരിസരങ്ങളിലുള്ള കാഴ്ചകൾ പൂർവ്വാധികം സുന്ദരവും ഗംഭീരവുമായിത്തീർന്നു. മഞ്ഞുറച്ചുകിടക്കുന്ന പർവ്വതപാർശ്വങ്ങളിൽ നിന്നും അലിഞ്ഞൊഴുകുന്ന ചെറിയ നീർച്ചാലുകൾ മന്ദമായി താഴ്‌വരകളിലേക്കൊലിക്കുന്നു. അവയിൽ ചിലത് നുരഞ്ഞുപതഞ്ഞു ചെറിയ ഉറവുകളായും വെള്ളച്ചാട്ടങ്ങ

ളായും പരിണമിക്കുന്നു. കറുത്തിരുണ്ട 'ഫെർ'വൃക്ഷങ്ങൾ തിങ്ങിവളരുന്നു. എല്ലാ തരത്തിലും നിറത്തിലുമുള്ള വന്യ പുഷ്പങ്ങളാൽ മലഞ്ചരിവുകൾ സവിശേഷം ആച്ഛാദിതമായിരുന്നു. ഗതിവേഗമനുസരിച്ച് മാറിക്കൊണ്ടിരിക്കുന്നതും ഏതാണ്ടവസാനമററതുപോലെ കാണപ്പെടുന്നതുമായ ആ വനസമൃദ്ധിയിൽക്കൂടി അനേകായിരം നാഴിക പാഞ്ഞുകയറുമ്പോൾ നിശ്ശബ്ദമായി മഞ്ഞുമൂടിക്കിടക്കുന്ന ആ കൊടുമുടികൾക്കിടയിൽ സർവ്വാതിശായിയായ ഒരു സമാധാനം ഭരണം നടത്തുന്നപോലെ തോന്നി.

ഇടയ്ക്കിടയ്ക്കു മേച്ചിൽസ്ഥലങ്ങളോടുകൂടിയ നാട്ടിൻപുറങ്ങൾ, ചെറിയവയെങ്കിലും തിരക്കേറിയ പട്ടണങ്ങൾ, ദൃഢഗാത്രരും ബലശാലികളുമായ സ്ത്രീപുരുഷന്മാരുടേയും ഭാസുരമായ ആരോഗ്യത്താൽ സമുല്ലസിക്കുന്ന സുകുമാരശരീരരായ ബാലികാബാലന്മാരുടേയും, ചുററിലുമുള്ള മനോഹരപുഷ്പങ്ങളേക്കാൾ മാധുര്യമേറുന്ന മാംസളങ്ങളായ ശിശുമുഖങ്ങളുടേയും ഇടയിൽക്കൂടി കടന്നുപോകുമ്പോൾ അപരിമിതമായ നിത്യയൗവ്വനത്തിന്റെ ഒത്തനടുവിൽത്തന്നെയാണോ ഞങ്ങളെന്നു തോന്നിപ്പോയി. വിശ്രമസ്ഥലങ്ങളായ നഗരങ്ങളിലെ വാടിയ വദനങ്ങളും ചായം തേച്ച സൌന്ദര്യധാമങ്ങളുമെവിടെ? അകൃത്രിമമായ ആ അനശ്വരയൗവചൈതന്യമെവിടെ? അവരെ കാണുന്നതുതന്നെ എന്തൊരാനന്ദമാണ്!

ഞങ്ങൾ വിയന്നായിലെത്തിയപ്പോൾ രാത്രിയായി. വണ്ടി സ്റ്റേഷനോടടുത്തുതുടങ്ങിയപ്പോൾ സുപ്രസിദ്ധമായ ആ മഹാനഗരത്തെക്കുറിച്ചോ, ചുരുങ്ങിയ കാലമെങ്കിലും അവിടത്തെ സുഖവാസമനുഭവിക്കുവാൻ ഏ

നിസ്സീമമായ ഭാഗ്യത്തെക്കുറിച്ചോ, ഉള്ള ചിന്തയൊന്നുമല്ലാ എന്റെ ഹൃദയത്തിൽ കുടികൊണ്ടിരുന്നതു്. ആ പട്ടണത്തിൽ നിവസിക്കുന്ന ബഹുസഹസ്രം ജനങ്ങളുടെ ഇടയിൽ ഏകാന്തമായ ഒരു വിഗ്രഹം എന്റെ അന്തർദൃഷ്ടികൾക്കുമുമ്പിൽ മുഴകി നിന്നു. അതു്, ഭാരതമാതാവിന്റെ വീരസന്താനങ്ങളിൽ പ്രധമഗണനീയനായ ഒരാളുടെയാണു് — ആയുസ്സിനാത്യന്താപേക്ഷിതമായ ശരീരാരോഗ്യത്തെ മാത്രമുദ്ദേശിച്ചു് ഇവിടെയെത്തീട്ടുള്ള, ആ തമാവും ഹൃദ്യവും വിസ്തൃതമായ സപ്രദേശത്തിൽ തന്നെ വിട്ടുപോന്നിട്ടുള്ള, ഒരു മഹാരാജാവിന്റേതാണു്.



# III

# വിയന്നാനഗരം.

അനേകം വമ്പിച്ച കെട്ടിടങ്ങളോടും, മനോഹരഹർമ്മ്യങ്ങളോടുംകൂടിയ വീയന്നാ, യൂറോപ്പിലെ വെടിപ്പും ഭംഗിയും തികഞ്ഞ മഹാനഗരങ്ങളിൽ ഒന്നാകുന്നു. ലണ്ടനിലും മററും കാണുന്ന രീതിയിലുള്ള ചെററപ്പുരകൾ ഇവിടെ ഇല്ല തന്നെ. ദരിദ്രരുടെ വാസപ്രദേശങ്ങൾപോലും എത്രയോ ശുചിയുള്ളവയാകുന്നു. ലോകമഹായുദ്ധത്തിനുശേഷം കഠിനമായ ദാരിദ്ര്യമനുഭവിക്കുന്നതെങ്കിലും, അവിടത്തെ മനോഹരമായ ഷാപ്പുകളും, പ്രസിദ്ധമായ കാപ്പിയും മധുരപലഹാരങ്ങളും കഴിച്ചു രസിച്ചുകൂടുന്ന ജനങ്ങളെക്കൊണ്ടു നിറഞ്ഞ ഹോട്ടലുകളും, ജനങ്ങളുടെ സ്വതസിദ്ധമായ ഉന്മേഷസ്വഭാവവും വിനോദപ്രതിപത്തിയും, ഈ നഗരത്തിന് ഉല്ലാസഭരിതമായ ഒരു ഭാവം ഉളവാക്കുന്നുണ്ട്.

ഇന്നത്തെ "കാത്തലിക് സോഷ്യലിസ്റ്റ്" കക്ഷിക്ക് ഭരണാധികാരം ലഭിക്കുന്നതിനുമുമ്പു പ്രബലമായിരുന്ന "സോഷ്യൽ ഡെമൊക്രാറ്റ്സ്" (സ്ഥിതിസമത്വവാദികൾ) മൂലം ഈ നഗരത്തിനു വളരെ അഭ്യുദയമുണ്ടായിട്ടുണ്ട്. ഇപ്പോൾ വിയന്നാ മുൻസിപ്പാലിററി നടത്തിവരുന്ന നൂറിലധികം കിൻഡർ ഗാട്ടൻ സ്കൂളുകളുടെ ഇന്നത്തെ പ്രശസ്തമായ നിലക്കു കാരണം തീർച്ചയായും അവർതന്നെയാണ്. അത്തരത്തിൽ തൊഴിലാളികളുടെ കുട്ടികൾക്കുള്ള ഒരു മാതൃകാപാഠശാല ഞങ്ങൾ സന്ദർശിക്കയുണ്ടായി.

ആരോഗ്യശാസ്ത്രതത്വങ്ങളെ മുൻനിൎത്തി മനോഹരമായ
രീതിയിൽ നിൎമ്മിച്ചിട്ടുള്ള ആ വമ്പിച്ച വിദ്യാമന്ദിരം, ന
ഗരത്തിന്റെ അതിൎത്തിയിൽ ശുദ്ധവും ആഹ്ലാദപ്രദവു
മായ വനാന്തമായി എഴുപത്തഞ്ചേക്കറും വിസ്തൃതമായ ആ
രാമത്തിൽ സ്ഥിതിചെയ്യുന്നു. അച്ഛനമ്മമാർ ജോലിക്കു
പോയിരിക്കുന്ന സമയത്തു, കാലത്തു് ഏഴുമണിമുതൽ
വൈകുന്നേരം ആറുമണിവരെ കുട്ടികൾ അവിടെയായി
രിക്കും. സാമുദായികമോ ശാരീരികമോ ആയ സ്ഥിതി ആ
രോഗ്യത്തിനു് അനുകൂലമല്ലാത്ത ബാലികാബാലന്മാരെ
ചുരുങ്ങിയ ഫീസോടുകൂടി അവിടെ ചേൎക്കുന്നു. ശിക്കപേ
ഷം ഈ ചെറിയ സംഖ്യപോലും കൊടുക്കുന്നില്ല. സ്വന്തം
ഗൃഹങ്ങളിൽ ധനികന്മാരുടെ കുട്ടികൾക്കുപോലും അനുഭ
വിച്ചറിയാൻ നിവൃത്തിയില്ലാത്ത സുഖസൌകൎയ്യങ്ങളാ
ണു് ഇവൎക്കു് ഇവിടെ ലഭിക്കുന്നതു്. ഏതാണ്ടു് ആദൎശാ
നുരൂപമായ സ്ഥിതിയിൽ, സമൎത്ഥന്മാരായ ഗുരുനാഥന്മാ
രുടെ കീഴിൽ, ഭാവിയുടെ വികസ്വരാശകളായ ഈ മനോ
ഹരജീവിതകുസുമങ്ങൾ സാവധാനത്തിൽ വളൎന്നുവരുന്നു.
കളിയിലും ജോലിയിലും താല്പൎയ്യം, ആത്മവിശ്വാസം,
സഹകരണബുദ്ധി, എന്നിവ ഈ ബാല്യദശയിൽത്ത
ന്നെ ഇവരിൽ അങ്കുരിപ്പിക്കുന്നതിനു് അദ്ധ്യാപകന്മാർ
പരിശ്രമിക്കുന്നു.

ഇവിടെ സഹവിദ്യാഭ്യാസമാണു് നടപ്പിലിരിക്കുന്ന
തു്. എങ്കിലും വലിയ ക്ലാസ്സുകളിൽ ഈ സമ്പ്രദായം ആ
സ്ത്രിയക്കാൎക്കിഷ്ടമില്ലെന്നാണു് ഞങ്ങളോടു പറഞ്ഞതു്. (ക
ത്തോലിക്ക രാജ്യങ്ങളിൽ പൊതുവെ, സഹവിദ്യാഭ്യാസ

ത്തോടുള്ള മനോഭാവം ഇങ്ങിനെയാണ്.)' നാട്ടുപുറങ്ങ
ളിൽ, സ്ഥലച്ചുരുക്കംകൊണ്ടുമാത്രം ആൺകുട്ടികളും പെ
ൺകുട്ടികളും ഒരുമിച്ച് ഒരേക്ലാസ്സിൽത്തന്നെ പഠിക്കാറു
ണ്ട്. എന്നാൽ പട്ടണങ്ങളിൽ, ഒരേസ്കൂളിൽത്തന്നെ
പഠിക്കുന്നതായാൽക്കൂടി രണ്ടുകൂട്ടർക്കും വെവ്വേറെ ക്ലാ
സ്സുമുറികളാണുള്ളത്. അടുത്തകാലത്ത് പണിതീർന്ന ഒ
രു പ്രാഥമികപാഠശാലയിൽ ഞങ്ങൾ പോകയുണ്ടായി.
വളരെ വിശേഷപ്പെട്ട രീതിയിലുള്ള ഒരു കെട്ടിടമായി
നു ഇത്. അവിടെ ഓരോ ക്ലാസ്സുമുറിയിലും ഓരോ 'നാ
ദഗ്രാഹി' (Radio Receiver) ഉള്ളതുകൊണ്ടു സ്കൂൾ മേല
ദ്ധ്യക്ഷന് തന്റെ ആപ്പീസ്മുറിയിൽ ഇരുന്നുകൊണ്ട്
ഒരേസമയത്ത് എല്ലാക്ലാസ്സിലെ കുട്ടികളോടും സംസാരി
ക്കുന്നതിന്നു സാധിക്കും. പാശ്ചാത്യരാജ്യങ്ങളിലെ മറ്റെ
ല്ലാ വിദ്യാലയങ്ങളിലെന്നപോലെ, ഇവിടെയും ആൺകു
ട്ടികൾക്കു മാത്രമല്ല പെൺകുട്ടികൾക്കും വേറെ വേറെ
വ്യായാമമന്ദിരമുണ്ട്. പെൺകുട്ടികൾ ഇവിടെ പാചക
കല ഏറ്റവും പ്രായോഗികമായ രീതിയിൽ പഠിക്കുന്നു.
ഏതാനും കുറെ വിരുന്നുകാർക്കു ഭക്ഷണം തയാറാക്കാൻ അ
വരെ ഏല്പിക്കും. എന്തെല്ലാം വിഭവങ്ങൾ വേണമെ
ന്നും മറ്റും അവർ തന്നെയാണ് നിശ്ചയിക്കേണ്ടത്. കെ
ട്ടിടത്തിന്റെ മുകളിലത്തെ വെൺമാടത്തിൽനിന്നു നഗര
ത്തിന്റെ മനോഹരമായ കാഴ്ച കണ്ടാസ്വദിക്കാൻ സാ
ധിക്കും. അവിടെവെച്ചാണ് പലപ്പോഴും കുട്ടികളെ ഭൂ
മിശാസ്ത്രം പഠിപ്പിക്കുന്നത്.

തൊഴിലാളികൾക്കായി സാമ്യവാദികൾ പണിയി
ച്ചിട്ടുള്ള വാസസ്ഥലങ്ങൾ സകല സൌകര്യത്തോടുംകൂടി

യവയാണ്. അതിലെ നിവാസികൾ ഞങ്ങളെ അക
ത്തേയ്ക്കു കൂട്ടിക്കൊണ്ടുപോകുവാനും അവരവരുടെ മുറികൾ
കാണിച്ചുതരുവാനും ഉത്സുകരായിക്കാണപ്പെട്ടു. കാ
ത്തോലിക്ക് സോഷ്യലിസ്റ്റ് കക്ഷിക്കു പ്രാബല്യം സിദ്ധി
ക്കുന്നതുവരെ ഇവർക്കു മാസംതോറും ഒരു ചെറിയ സംഖ്യ
മാത്രമേ വാടകയായി കൊടുക്കേണ്ടിയിരുന്നുള്ളു. ഇപ്പോ
ഴത്തെ ഗവൺമെന്റിന് തൊഴിലാളിവർഗ്ഗത്തോടു വലിയ
അനുകൂലഭാവമില്ലത്രെ.

സോഷ്യലിസ്റ്റ് കക്ഷിമൂലം നടപ്പിൽ വന്നിട്ടുള്ള വേ
റൊരു സ്ഥാപനം അനാഥശിശുമന്ദിരമാണ്. മാതാ
പിതാക്കന്മാർ മരിക്കുകയോ, ജെയിലിൽ പോവുകയോ, അ
ല്ലെങ്കിൽ അവർക്കു യാതൊരു വകയുമില്ലാതായിത്തീരുക
യോ, ചെയ്യുന്നതായാൽ അവരുടെ കുട്ടികൾക്കു തക്കതാ
യ വളർത്തച്ഛനമ്മമാരെ ഗവൺമെണ്ടന്വേഷിച്ചേർപ്പാടുചെ
യ്യുന്നതുവരെ, മേല്പറഞ്ഞ സ്ഥാപനത്തിൽ രക്ഷിക്കുന്നു.
ഒരു വയസ്സിനകം കൂടുതൽ ശിശുമരണം ഉണ്ടാകുന്നതു
കൊണ്ട്, ആ പ്രായത്തിലുള്ള കുട്ടികളെ വെളിച്ചവും വാ
യുവും ധാരാളം സഞ്ചരിക്കുന്ന, ചില്ലുകൊണ്ടുള്ള വലിയ
മുറികളിലാണ് വളർത്തുന്നത്. പുറത്തുനിന്നു വരുന്നവ
ർക്ക് ഇതിനുള്ളിലേയ്ക്കു കടക്കുവാൻ അനുവാദമില്ലാത്തതി
നാൽ രോഗബീജങ്ങൾക്ക് ഇവിടെ പ്രവേശനം ലഭിക്കു
ന്നതിനു വിഷമമാണ്. കുട്ടികൾ വളരെപ്പേർ തങ്ങളു
ടെ കട്ടിലുകളിലിരുന്നു പാവകളുമായി കളിച്ചു രസിച്ചു
കൊണ്ടിരിക്കുന്ന കാഴ്ച ഞങ്ങളിൽ അത്യാഹ്ലാദമുളവാക്കി.
കുറേക്കൂടി പ്രായംവന്ന ആൺകുട്ടികളും പെൺകുട്ടികളും
പഠിപ്പിൽ ഏർപ്പെട്ടിരുന്നു. 10 വയസ്സായ ഒരു പെൺ

കുട്ടിമാത്രം ഉന്മേഷരഹിതയായി കാണപ്പെട്ടു. കാരണം ചോദിച്ചപ്പോൾ തന്റെ അമ്മ തലേദിവസം മരിച്ചുപോയെന്നും, അച്ഛന്നു ജോലിയൊന്നുമില്ലെന്നും, എന്നിട്ടും തനിക്കു വീട്ടിലേക്കു പോയാൽ കൊള്ളാമെന്നുണ്ടെന്നും ആ കുട്ടി പറഞ്ഞു.

ലോകമഹായുദ്ധത്തിനുമുമ്പു വളരെ പ്രശസ്തനിലയിലിരുന്നിരുന്ന ആസ്ത്രിയയുടെ ഇന്നത്തെ സ്ഥിതി വളരെ ദയനീയമാണ്. സമാധാനസന്ധി ഈ രാജ്യത്തിന്റെ വലിപ്പത്തിനും ജനസംഖ്യക്കും ഗണ്യമായ കുറവു വരുത്തിയിട്ടുണ്ട്. മുമ്പുണ്ടായിരുന്ന വിലപിടിച്ച ഖനികളും, കടലിലേക്കുള്ള മാർഗ്ഗവും നഷ്ടമായിത്തീർന്നു. ഇന്നു വെറും ഒരു ഉൾപ്രദേശമായിത്തീർന്നിട്ടുള്ള ഈ രാജ്യം കൃഷിക്കു വളരെ ഉപയുക്തവുമല്ല. കൃശവും ഹ്രസ്വവുമായ ദേഹത്തിനു വലിയൊരു മുഖംപോലെ, ഇന്നത്തെ ആസ്ത്രിയക്കു മഹാനഗരമായ വിയന്ന ആനുരൂപ്യമില്ലാത്ത ഒരു തലസ്ഥാനമാണ്. തങ്ങളുടെ അയൽവാസികൾക്ക് അവരവരുടെ സാമാനങ്ങൾ ചിലവാക്കണമെന്നല്ലാതെ ആസ്ത്രിയയിൽനിന്നു പകരം വല്ലതും വാങ്ങണമെന്നാഗ്രഹമില്ലാത്തതിനാൽ, ഈ രാജ്യത്തെ കൈത്തൊഴിലുകൾക്ക് ഇന്നു സാരമായ ഹാനി തട്ടിയിട്ടുണ്ട്. പട്ടണവാസികളുടെ ഇടയിൽ പ്രത്യേകിച്ചും, ദാരിദ്ര്യവും തൊഴിലില്ലായ്മയും സാധാരണമാണ്. യുദ്ധംമൂലമുണ്ടായിട്ടുള്ള നഷ്ടം ഓർത്ത് അവിടത്തെ യുവജനങ്ങൾ വളരെ സങ്കടപ്പെടുന്നുണ്ട്. സർവ്വരാജ്യസമിതിയെപ്പററി (League of Nations) എന്തു വിചാരിക്കുന്നു എന്നു ചോദിച്ചപ്പോൾ ഒരു യുവാവു പറഞ്ഞതു്, "ഞങ്ങൾക്കതിൽ ലവലേശം വി

ശ്വാസമില്ല. അതു ജയസിദ്ധിച്ചവർക്കുള്ളതാണ്, ഞങ്ങൾ
ക്കുള്ളതല്ല" എന്നായിരുന്നു. ആകർഷകമായ രീതിയിൽ
പണിതിട്ടുള്ള, 'വിനിമയശാല'യ്ക്കു (Stock Exchange)
സമീപത്തുകൂടി കടന്നുപോകുമ്പോഴും ഞങ്ങളുടെ മാർഗ്ഗദർശി
പറകയുണ്ടായി: "ഇവിടെ മാററുവാൻ യാതൊന്നുംതന്നെ
യില്ല. ഇതു് ഇന്നു ഞങ്ങളുടെ വിനിമയശാലയല്ല, ദേശീയ
ശ്മശാനമാണ്." എന്നൊരു വിഷാദവും നൈരാശ്യവും
സ്ഫുരിക്കുന്ന വാക്യം!

സ്വന്തം കാര്യങ്ങളിൽ മുഴുകിയിരിക്കുന്ന ആസ്ത്രിയ
ക്കാർ പൌരസ്ത്യദേശങ്ങളിലെ സംഭവങ്ങളെപ്പററി അ
ന്വേഷിക്കുന്നതിൽ വലിയ ശ്രദ്ധയില്ല. എങ്കിലും ഗാ
ന്ധിജിയോടു പലർക്കും വളരെ ബഹുമാനമാണ്. അദ്ദേ
ഹത്തിൻെറ അക്രമരാഹിത്യത്തിൻെറ വിജയത്തിൽ പു
രുഷന്മാർ സംശയമാണെങ്കിലും, സ്ത്രീകൾക്കു വിശ്വാസ
മുള്ളതുപോലെയാണ് കാണപ്പെട്ടതു്. ഒരു സ്ത്രീ ഏററവും
ഹൃദയംഗമമായി പറഞ്ഞതു് ഇപ്രകാരമായിരുന്നു. "ഞ
ങ്ങൾ കൊലതുടങ്ങിയിട്ടു കാലം കുറെയായി. അതുകൊ
ണ്ടു് ഇതേവരെ യാതൊരു മെച്ചവും ഉള്ളതായിക്കണ്ടില്ല.
ഇന്ത്യയുടെ മാത്രമല്ല, ലോകത്തിൻെറതന്നെ ഗുണത്തി
നായി മി. ഗാന്ധി വളരെക്കാലം ജീവിച്ചിരിക്കട്ടെ!"

എന്നാൽ ഇവിടെയും യൂറോപ്പിലെ മററു പല ഭാഗ
ങ്ങളെപ്പോലെതന്നെ, ഇന്ത്യയെപ്പററിയുള്ള അജ്ഞത
അല്പമല്ല. "ഇന്നും വിധവകളെ നിങ്ങളുടെ രാജ്യത്തു
ജീവനോടെ ദഹിപ്പിക്കുന്നില്ലേ?" എന്നു് ഒരു സർവ്വകലാ
ശാലാപ്രൊഫസ്സർ എന്നോടു ചോദിക്കയുണ്ടായി! മിസ്
മേയോവിൻെറ പുസ്തകം യൂറോപ്പിൽ സർവ്വത്ര പ്രചരിച്ചി

ട്ടുണ്ട്. എങ്കിലും മര്യാദയും അതിഥിസല്ക്കാരപ്രതിപത്തി യും സഹജമായ ആസ്ട്രിയക്കാൎക്ക് ഏറ്റവും പുരാതനമായ ഒരു പരിഷ്കാരത്തിന്റെ ഇരിപ്പിടമായ ഇന്ത്യയിലെ ജനങ്ങളെപ്പററി ആകപ്പാടെ ബഹുമാനമാണ്. അനവധി ഇന്ത്യക്കാർ വിയന്നായിൽ വൈദ്യം പഠിക്കുന്നതിന്നു താമസിക്കുന്നു. ഈ പട്ടണം വൈദ്യവിദ്യാവിശാരദന്മാൎക്കു പ്രസിദ്ധമാണല്ലോ. ഞങ്ങൾ ചെന്നുകണ്ട ആസ്പത്രികൾ നരകതുല്യമായ വേദനയനുഭവിക്കുന്ന സ്ഥലങ്ങളായിട്ടല്ല, വിശ്രമത്തിന്നുള്ള സുഖവാസതികളായിട്ടാണ് തോന്നിയത്.

ആസ്ട്രിയക്കാർ, ഫ്രോൽസുകരാണ്. അവൎക്കു സംഗീതത്തോട് എന്തെന്നില്ലാത്ത പ്രേമമുണ്ട്. തുറന്ന സ്ഥലത്തുവെച്ചുള്ള പാട്ടുകച്ചേരികൾ അവിടെ സാധാരണമാണ്. വൈദ്യുതപ്രകാശത്താൽ പ്രദീപ്തമായിരുന്ന നഗരശാലയുടെ മുമ്പിൽവെച്ചുണ്ടായ ഒരു സംഗീതസദസ്സിൽ ഞങ്ങളും സന്നിഹിതരായിരുന്നു. നാടകശാലയും, സംഗീതസദസ്സുകൾപോലെതന്നെ സാധാരണമായി ജനങ്ങളെക്കൊണ്ടു നിറഞ്ഞിരിക്കും. ഇതിന്നു കാരണവും അവൎക്കു പാട്ടിലുള്ള കലശ്ശലായ ഭ്രമമാണ്. സൂചിശില്പംകൊണ്ടുള്ള മനോഹരമായ വേലയോടുകൂടിയ തുണികൾ, വിശേഷപ്പെട്ട ഉൾപ്പണിസാമാനങ്ങൾ, എന്നുവേണ്ട കലാവൈദഗ്ദ്ധ്യത്തെ പ്രദൎശിപ്പിക്കുന്ന നിരവധി സാധനങ്ങളെക്കൊണ്ടു നിറഞ്ഞിരിക്കും ഇവിടത്തെ ഷാപ്പുകൾ. ആസ്ട്രിയയിലെ സൎവ്വാകൎഷകങ്ങളായ ചിത്രശാലകളിൽ ഒന്ന്, യൂജെൻ രാജകുമാരന്റെ കൊട്ടാരത്തിലുണ്ട്. ഇവിടെനിന്നു നോക്കിയാൽ വിയന്നാനഗരത്തിന്റെ മനോഹരമായ കിടപ്പും, അതിദൂരത്തായി ആൽപ്സ് പൎവ്വത

വും, അതിൻെറ മുകളിൽ ഹാപ്സ്ബർഗ് രാജവംശത്തി
നുമുമ്പിൽ ആസ്ത്രിയയെ ഭരിച്ചിരുന്ന ജർമ്മൻരാജാക്ക
ന്മാരുടെ കോട്ടകളും കാണാവുന്നതാണ്. ഈ നഗരത്തി
ലെ കിൻഡർഗാർട്ടൻ സ്കൂളുകളിലെ ചുമരുകളിൽ കാണു
ന്ന ചിത്രങ്ങൾ, ചിത്രമെഴുത്തുപരിശീലിക്കുന്ന 12-ം,
13-ം വയസ്സായ കുട്ടികളുടെ വകയാണ്. ഇവിടത്തെ
നാടൻ നൃത്തങ്ങൾ ഏററവും കൌതുകം ജനിപ്പിക്കുന്നവ
യാകുന്നു. അവയിൽ ചിലത്, ഷോൺബ്രൂൺ കൊട്ടാര
ത്തിൽവെച്ചു ഞങ്ങൾക്കു നൽകിയ സല്ക്കാരസമയത്ത്,
ആല്പയിൻ ഗൈഡ്സ്, (**Alpine Guides**) ഞങ്ങളുടെ
മുമ്പിൽവെച്ചു പ്രദർശിപ്പിക്കുകയുണ്ടായി. നെപ്പോളിയൻെറ
പുത്രൻെറ ജനനസ്ഥലമായ ഈ കൊട്ടാരം, മനോഹരമാ
യ ആരാമങ്ങളാലും ശീതളങ്ങളായ ഉപവനങ്ങളാലും അ
ലംകൃതമായ ഒരു 'സൌന്ദര്യരംഗം' തന്നെയാണ്.

ഇന്ന് ആസ്ത്രിയയിൽ കർശനമായ ഒരു സർവ്വാധിപ
ത്യഭരണമാണുള്ളത്. ജനങ്ങൾക്ക് അഭിപ്രായപ്രകടന
ത്തിനുള്ള സ്വാതന്ത്ര്യമേയില്ല. ജർമ്മനിയുമായി ആസ്ത്രി
യ യോജിക്കണമെന്നഭിപ്രായമുള്ളവരും ഹിററ്ലരുടെ ആ
രാധകന്മാരുമായ ഇവിടത്തെ ദേശീയ സാമ്യവാദികളെ
(**National Socialists**), ഇന്നത്തെ ഗവൺമെൻറ് അടിച്ച
മർത്തിയിരിക്കുന്നു. ഇതുതന്നെയാണ് സോഷ്യൽ ഡെമൊ
ക്രാററുകാരുടെ സ്ഥിതിയും. ഈ രണ്ടു കക്ഷിക്കാരും രാ
ജ്യഭരണസമ്പ്രദായത്തെപ്പററി ഭിന്നാഭിപ്രായക്കാരാണെ
ങ്കിലും ഒരൊററകാര്യത്തിൽ—ഇന്നു നിലവിലിരിക്കുന്ന
ഗവൺമെൻറിനെ തകർക്കുന്നതിൽ—ഒരേ പക്ഷക്കാരാണ്.
ഇന്ത്യൻ കടലാസ്സുകളിൽ ഹെർ ഡോൾഫസ്സിൻെറ മര

ണവാൎത്ത വായിച്ചപ്പോഠം, അതു് ഒരു ദേശീയകലാപമാ
യിട്ടാണു് എനിക്കു തോന്നിയതു്. എന്നാൽ ഞങ്ങളുടെ
ഇവിടത്തെ മാൎഗ്ഗദൎശികളായി ഞങ്ങളെ സഹായിച്ചിരു
ന്നവർ അദ്ദേഹത്തെ കൊലചെയ്ത സ്ഥലം ഞങ്ങഠംക്കു
ചൂണ്ടിക്കാണിച്ച സമയത്താകട്ടെ, അവരുടെ മുഖത്തു
വികാരസൂചകമായ യാതൊരു ലക്ഷണവും കാണ്മാനുണ്ടാ
യിരുന്നില്ല. പിന്നീടു ഞങ്ങഠംപോയ പ്രാഥമികവിദ്യാ
ലയത്തിൽവെച്ചു ഹെർ ഡോഠംഫസിനെ, ഒരു മഹാദേശ
ത്തിനുവേണ്ടി സ്വജീവനെ ബലികഴിച്ച മഹാനായി വ
ൎണ്ണിച്ചുകൊണ്ടു് ഒരു പാട്ടുപാടിയപ്പോഠം അരികിലിരുന്നി
രുന്ന യുവാവായ ഒരു പ്രൊഫസരോടു്, പാട്ടുകേട്ടു മനസ്സു
ലിയുന്നില്ലേ എന്നു ഞാൻ ചോദിക്കയുണ്ടായി. 'അശേ
ഷംപോലുമില്ല. അയാഠം മരിച്ചതിൽ ഞങ്ങഠംക്കു വലിയ
സന്തോഷമാണുള്ളതു്. ഈ പാട്ടു് ഏതോ ഒരു അദ്ധ്യാപക
നാൽ ഉണ്ടാക്കപ്പെട്ടതാണു്. അയാഠം പൊതുജനങ്ങളുടെ
പ്രതിനിധിയുമല്ല' എന്നായിരുന്നു അയാളുടെ മറുപടി.

മുമ്പൊരിക്കൽ പ്രസ്താവിച്ചിട്ടുള്ള ഷോൺബ്രൂൺ
കൊട്ടാരത്തിൽവെച്ചാണു ഞങ്ങഠംക്കു്, അവിടത്തെ രാ
ഷ്ട്രീയാന്തരീക്ഷത്തിലെ സ്ഥിതിഗതികളെപ്പററി കുറെക്കൂ
ടി മനസ്സിലാക്കുവാൻ കഴിഞ്ഞതു്. അവിടത്തെ നൃത്തങ്ങ
ളും പാട്ടുകളും രസിച്ചുകൊണ്ടിരിക്കെ, ഗവൎമ്മെണ്ടിനാൽ
നിയമിതനായ ഒരു ചാരൻ ഇതെല്ലാം ഉററുനോക്കിക്കൊ
ണ്ടിരുന്നു. വല്ലവരോടും ഇപ്പോഴത്തെ ഗവൎമ്മെണ്ടിനെ
പ്പററി അഭിപ്രായം ചോദിച്ചാൽ, അവർ ഗവൎമ്മെണ്ടുക
ക്ഷിയിൽ പെട്ടവരല്ലെങ്കിൽ, എത്രയും സൂക്ഷിച്ചാണു മ
റുവടി പറഞ്ഞിരുന്നതു്. ആർപൈൻ ഗൈഡ്സ്

നൃത്തം ചെയ്തുകൊണ്ടിരിക്കുന്നതിന്നിടയിൽ അവരുടെ ഇടയിലുണ്ടായിരുന്ന ഏകദേശം ഇരുപത്തിവയസ്സ് പ്രായം തോന്നിക്കുന്ന, എത്രയും ആരോഗ്യവും ചുറുചുറുപ്പുമുള്ള ഒരു യുവാവിനെ ചൂണ്ടിക്കാണിച്ചുകൊണ്ട് എന്റെ അരികിലിരുന്നിരുന്ന ആസ്ത്രിയക്കാരൻ പറഞ്ഞു: "ഇയാൾ ഒരു സ്ഥിതിസമത്വവാദിയാണ്. പോലീസ് അയാളെ എപ്പോഴും സൂക്ഷിച്ചുകൊണ്ടിരിക്കുന്നു. എന്നാണ് ജയിലിന്നകത്താകുന്നത് എന്നറിഞ്ഞുകൂട." കുറച്ചു കഴിഞ്ഞു ഞങ്ങൾ ഞങ്ങളുടെ ഹോട്ടലിലേക്കു മടങ്ങുമ്പോൾ ഞങ്ങളുടെ വിരുന്നുസൽക്കാരകരും ഞങ്ങളോടൊപ്പം വന്നിരുന്നു. അപ്പോൾ ആ യുവാവിനെപ്പറ്റി കൂടുതൽ മനസ്സിലാക്കുവാൻ ഇടയായി. ഹിററ്ലരോടും, ഇന്നത്തെ ആസ്ത്രിയൻഗവൺമെണ്ടിനോടും കലശ്ശലായ വെറുപ്പുണ്ടായിരുന്ന ഈ വിദ്യാർത്ഥി എന്നോട് ഇപ്രകാരം പറഞ്ഞു: "നോക്കു! എന്റെ സ്നേഹിതന്മാരെല്ലാം ജെയിലിലാണ്. എന്നെയും, വിടാതെ രഹസ്യപോലീസ് അനുഗമിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ നോക്കിക്കൊള്ളൂ, ഞങ്ങളുടെ അവസരം വരും. അന്നു കാണിച്ചുകൊടുക്കാം." അതേപ്രകാരം ഒട്ടനവധിയാളുകൾ ഈ രാജ്യത്തു ഞങ്ങളുടെ 'അവസരം' കാത്തിരിക്കയാണ്. മാത്രവുമല്ല, ചിലർ അബിസീനിയയുമായി ഇറ്റലി യുദ്ധം ചെയ്യുന്നതായാൽ, മുസോളിനിക്ക് ഇപ്പോഴത്തെ ആസ്ത്രിയൻ ഗവൺമെണ്ടിന്നു വേണ്ടുന്ന സഹായസഹകരണങ്ങൾ ചെയ്യുന്നതിന്നു സാദ്ധ്യമാകയില്ലെന്നും അതുമൂലം ഞങ്ങൾക്കു കുറച്ചു മെച്ചമുണ്ടാകാൻ വഴിയുണ്ടെന്നും വിശ്വസിക്കുന്നുമുണ്ട്.

ആസ്ത്രിയയിലെ ഭാഷ ജർമ്മനാണ്. ഭാഷ സംബ

ന്ധിച്ച് വളരെ വിഷമം ഞങ്ങൾക്ക് നേരിട്ടു. അവിടത്തെ ജനങ്ങൾക്ക ഞങ്ങളെപ്പററി പലതും അറിയാൻ ആഗ്രഹമുണ്ടായിരുന്നു. എന്നാൽ വഴിയിൽവെച്ച് എന്തു ചോദിച്ചാലും ഞങ്ങൾ 'ഇന്ത്യയിൽനിന്ന്, ഇന്ത്യയിൽനിന്ന്' എന്നു മാത്രം മറുപടി പറഞ്ഞുകൊണ്ടിരുന്നു. എവിടെ പോകുമ്പോഴും സൂക്ഷിച്ചുനോക്കിക്കൊണ്ടുനില്ക്കുന്ന ഒരു ജനക്കൂട്ടം, ഞങ്ങളുടെ പുറവും പ്രവൃത്തിച്ചുകൊണ്ടിരുന്ന ക്യാമറകൾ, തെരുവുകളിൽക്കൂടി നടക്കുമ്പോൾ മുകളിൽനിന്നു ജനങ്ങൾ 'ഓപ്പറാ ഗ്ലാസ്സസ്' (സമീപദർശനത്തെ സഹായിക്കുന്ന ഒരുതരം കണ്ണാടികൾ) വെച്ച് ഞങ്ങളെ നോക്കിനില്ക്കുക, ഇവയെല്ലാം ആദ്യം അത്ര സുഖകരമായി ഞങ്ങൾക്കു തോന്നിയില്ല. എന്നാൽ കുറച്ചു കഴിഞ്ഞപ്പോൾ ഞങ്ങൾക്ക് അതിലൊന്നും തീരെ ശ്രദ്ധയില്ലാതായിത്തീർന്നു. ചിലപ്പോൾ അവ വളരെ വിനോദകരമായിട്ടും തോന്നി.

ആസ്ത്രിയക്കാർ അധികംപേരും കത്തോലിക്കാ മതവിശ്വാസികളാണ്. എന്നാൽ പലരുടേയും വിശ്വാസം വെറും നാമമാത്രമായിട്ടാണ് തോന്നിയത്. 'ഞങ്ങൾ കത്തോലിക്കാമതം സ്വീകരിച്ചില്ലെങ്കിൽ ഇന്നത്തെ ഗവണ്മെണ്ടിന്റെ കീഴിൽ ഉദ്യോഗം കിട്ടുന്നതല്ല' എന്നാണു ചില ചെറുപ്പക്കാർ ഞങ്ങളോടു പറഞ്ഞത്. ഇവിടെ ജൂതന്മാരേയും—അവരിൽ ചിലർ ജർമ്മനിയിൽനിന്നു രക്ഷക്കായിവന്നവരാണ്—കാണുകയുണ്ടായി. അതിൽ ചിത്രമെഴുത്തു പഠിക്കുന്ന ഒരു യുവതി, ജർമ്മനിയിൽനിന്ന് തന്റെ അച്ഛനോടൊപ്പം പുറത്താക്കപ്പെട്ടവളായിരുന്നെങ്കിലും, ഹിററ്ലരുടെ ഭാഗംപിടിച്ചു സംസാരിക്കുന്നതു

രോഗാതുരയായ കമലാനെഹ്റു വിയന്നയിൽ



നടുവിൽ നില്ക്കുന്നതു് സുഭാഷ് ചന്ദ്രബോസ്



കമലാനെഹ്റു.

കേട്ടു കുറച്ചാശ്ചര്യം തോന്നി. 'നിങ്ങൾ വിചാരിക്കുംപോലെ അത്ര വലിയ അക്രമം അദ്ദേഹം ഞങ്ങളോടു പ്രവൎത്തിച്ചിട്ടില്ല. ജൎമ്മനിയെ യുദ്ധസമയത്തു സഹായിച്ചിട്ടുള്ള ഇതന്മാൎക്ക പ്രത്യേകസൌകൎയ്യങ്ങളും അവകാശങ്ങളും നൽകിയിട്ടുണ്ട്. നേരെ മറിച്ച്, അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ, ആ ആപൽഘട്ടത്തിൽ സ്വന്തം ലാഭത്തിനായി, രാജ്യത്തിൻെറ ക്ഷേമത്തിനു വിരോധമായി, പ്രവൎത്തിച്ചിട്ടുള്ളവരോടു വളരെ കൎക്കശമായും പെരുമാറുന്നു. അത്രേയുള്ളൂ" എന്നാണ് ആ ചെറുപ്പക്കാരി പറഞ്ഞത്.

വിയന്നാ വിടുന്നതിനുമുമ്പ്, ഞങ്ങളിൽ മൂന്നുപേർ കമലാനെഹ്റു താമസിച്ചിരുന്ന ഗ്രിസ്സൽ ഹൊട്ടേലിലേക്കു പോവുകയുണ്ടായി. അവർ കുറെ ക്ഷീണമുണ്ടായിരുന്നെങ്കിലും, പതിവുപോലെ പ്രസന്നവദനയായിത്തന്നെ കാണപ്പെട്ടു. അടുത്തുതന്നെ ബെർലിനിൽവെച്ചു ശസ്ത്രക്രിയ നടത്തുന്നതാണെന്നും, ഡോക്ടർ അവരെപ്പററി ആശാജനകമായ പ്രതീക്ഷകളാണുള്ളതെന്നും ഞങ്ങൾ മനസ്സിലാക്കി. ഞങ്ങൾ അവിടെച്ചെന്നു കുറച്ചു കഴിഞ്ഞപ്പോഴേക്കും വാതിൽതുറന്നു, നമ്മുടെ ദേശഭക്തന്മാരിൽ ഒരാൾ അകത്തേക്കു പ്രവേശിച്ചു. അതു ശ്രീയുത് സുഭാഷ് ചന്ദ്രബോസ് അല്ലാതെ വേറെ ആരും ആയിരുന്നില്ല. അദ്ദേഹത്തിൻെറ ശരീരം വളരെ ക്ഷീണിച്ചും വിളറിയും കാണപ്പെട്ടു. വടക്കെ ഇന്ത്യൻ മട്ടിൽ വസ്ത്രധാരണം ചെയ്തിരുന്ന അദ്ദേഹത്തെപ്പററി കൂടെ വന്നിരുന്ന ഞങ്ങളുടെ മാൎഗ്ഗദൎശിനി, 'നിങ്ങളുടെ നാട്ടിലെ പുരുഷന്മാർ എല്ലാം ഇത്ര കോമളന്മാരാണോ?" എന്നു ചോദിക്കയുണ്ടായി. മിസ്സിസ് നെഹ്റുവിനെപ്പററി അവർ

എത്ര പറഞ്ഞിട്ടും തൃപ്തിയായെന്നു തോന്നിയില്ല. 'സുന്ദരിയായ ഈ മാന്ന്യയുവതിയെ കാണുന്നതിന് എന്നെ കൂട്ടിക്കൊണ്ടുപോയതിൽ എനിക്ക് എന്തൊരു സന്തോഷമാണുള്ളത്'' എന്നു വീണ്ടും വീണ്ടും പറഞ്ഞുകൊണ്ടിരുന്നു. ആ ധീരാത്മാവിന്റെ ദർശനത്തിൽ ഏതൊരാൾക്കാണ് അപ്രകാരം തോന്നാതിരിക്കുക!

സുഭാഷ്ജിക്ക് ഇപ്പോഴും വയററിൽവേദനയുണ്ട്. എങ്കിലും ഒരു മാസത്തിനുള്ളിൽ പൂർണ്ണസുഖം പ്രാപിക്കുമെന്നു വിശ്വസിക്കുന്നു. അദ്ദേഹം തന്റെ പുതിയ പുസ്തകം എഴുതിത്തീർക്കുന്നതിൽ ഏർപ്പെട്ടിരിക്കയാണ്. മാതൃഭൂമിയെപ്പററി പാശ്ചാത്യരാജ്യങ്ങളിൽ പ്രചരിച്ചിട്ടുള്ള തെററിദ്ധാരണകളെ നീക്കംചെയ്യുന്നതിൽ അദ്ദേഹം അതിപ്രയത്നം ചെയ്തുകൊണ്ടിരിക്കുന്നു. സുഭാഷ്ജി പ്രസംഗിക്കുന്ന സദസ്സുകളിൽ ധാരാളം ജനങ്ങൾ ഹാജരാവുക പതിവാണെന്നും അദ്ദേഹത്തെ അറിയുന്നവർക്കെല്ലാം അദ്ദേഹത്തോടു വലിയ ബഹുമാനമാണെന്നും വിയന്നായിലെ ഒരു ഇന്ത്യൻവിദ്യാർത്ഥി എന്നോടു പറയുകയുണ്ടായി. ഏതായാലും വേദനയും പ്രാർത്ഥനാപൂർവ്വമുള്ള പ്രത്യാശയും കലർന്ന വികാരങ്ങളോടുകൂടിയാണ് ഞങ്ങൾ വീണ്ടും ഹോട്ടലിലേയ്ക്കു മടങ്ങിയത്.

വിയന്നായിൽവെച്ചു ഞങ്ങൾക്കു ചില ആത്മസുഹൃത്തുക്കളെ ലഭിക്കയുണ്ടായി. ഞങ്ങൾ പോകുന്നസമയത്ത് അവരെല്ലാവരും ഞങ്ങളെ കാണുന്നതിനു തീവണ്ടിസ്റ്റേഷനിൽ വന്നിരുന്നു. മനോഹരമായ ഈ നഗരത്തിൽ നിന്നു തീവണ്ടി ഞങ്ങളെ ചെക്കൊസ്ലൊവേക്യയിലെ തത്രാസ് പർവ്വതപ്രദേശങ്ങളിലേയ്ക്കു വഹിച്ചുകൊണ്ടു യാത്രയായി.

---

# IV
## ചെക്കൊസ്ലോവേക്യ.

ഇരുവശത്തും സമൃദ്ധിയായി വളരുന്ന 'ഫെർ'വൃക്ഷങ്ങളുടെ ഇടയിൽക്കൂടി വളഞ്ഞുപുളഞ്ഞുപോകുന്ന വഴിയിലൂടെ യാത്രതുടൎന്നു ഞങ്ങഠം തത്രാസിലെ സ്ട്രബ്സ്കിപ്ലെസൊ എന്ന സ്ഥലത്തെത്തിയപ്പോഠം രാത്രിയായി. ഞങ്ങഠംക്കു താമസിക്കേണ്ട ഹോട്ടൽ വലിയതും വൃത്തിയുള്ളതുമായിരുന്നു. അവിടെ എത്തിച്ചേൎന്ന ഉടൻതന്നെ ഞങ്ങഠം വിശ്രമാൎത്ഥം അവരവരുടെ മുറികളെ അഭയം പ്രാപിച്ചു. കാലത്തു സൂൎയ്യപ്രകാശം എൻെറ മുറിയിലേയ്ക്കു തള്ളിയലയ്ക്കാൻ തുടങ്ങിയപ്പോഠം കഷ്ടിച്ചു നാലുമണിയേ ആയിരുന്നുള്ളു. നമുക്കു സങ്കല്പിക്കാവുന്നതിൽവെച്ച് എത്രയും രമണീയമായ ഭൂപ്രകൃതികഠം കണ്ടു കണ്ണു കുളുൎപ്പിക്കാനാണ് ഞാനെഴുന്നേററത്.

ഒരു ഭാഗത്ത് അവിടവിടെ ചെറിയ ഗ്രാമങ്ങളാൽ അലംകൃതമായി താഴെ പരന്നുകിടക്കുന്ന മൈതാനങ്ങളും, അവയുടെ പിന്നിൽ അകലെയായി ഉയൎന്നുകാണുന്ന പൎവ്വതനിരകളും. മറുഭാഗത്തു വളരെ അടുത്തുതന്നെ പരിലസിക്കുന്ന സ്ട്രബ്സ്കിപ്ലെസൊ എന്ന ശാന്തമായ തടാകം. അതിൻെറ തീരങ്ങളിൽ ഇളംകാററിൽ ചലിച്ചുകൊണ്ടു നില്ക്കുന്ന വിചിത്രവൎണ്ണങ്ങളായ പുഷ്പങ്ങഠം. തടാകത്തിൻെറ മൂന്നു ഭാഗവും ഹിമാവൃതങ്ങളായ പൎവ്വതങ്ങളാൽ ചുററപ്പെട്ടിരിക്കുന്നു. ഞങ്ങളുടെ ഹോട്ടലിനും തടാകത്തിനും ഇടയിലൂടെ അവിസ്തൃതമെങ്കിലും സുവ്യക്തമായ ഒരു വീഥി വനാന്തരങ്ങളിൽക്കൂടി പൎവ്വതമദ്ധ്യത്തിലേയ്ക്കു നീണ്ടുപോകുന്നു.

ഞങ്ങളുടെ ഹോട്ടൽ പരിഷ്കൃതമായ ഒരു വിശ്രമമന്ദിരമായിരുന്നു. അവിടെ ഞങ്ങൾ കണ്ട സ്ത്രീപുരുഷന്മാരിൽ മിക്കപേരും യൂറോപ്പിൻെറ മദ്ധ്യഭാഗത്തുനിന്നും പൂർവ്വഭാഗത്തുനിന്നും വന്നിരുന്നവരാണ്. ആ തടാകത്തിന്നരികിൽ തുറന്ന ഒരു സ്ഥലത്തു ഞങ്ങൾ പ്രാതലിന്നിരിക്കുമ്പോൾ ആരോഗ്യം തുളുമ്പുന്ന അനേകം യുവസംഘങ്ങൾ യാത്രാസാമഗ്രികളുമേന്തി കഴിവുകാലത്തെ വിനോദോദ്ദേശ്യങ്ങൾക്കായി ആ വനാന്തരങ്ങളിലേക്കു തിരിക്കുന്നതു കണ്ടു. അവിടുത്തുകാർക്കും യൂറോപ്പിലെ ഇതരദേശക്കാർക്കെന്നപോലെ വെയിലേല്ക്കുന്നതു വളരെ ഇഷ്ടമാണ്. ഇന്ത്യക്കാരായ ഞങ്ങൾക്കാകട്ടെ, അതു് അസഹ്യമായിട്ടാണു തോന്നിയതു്.

പ്രഭാതഭക്ഷണത്തിനുശേഷം ഞങ്ങൾ പർവ്വതത്തിൻെറ താഴ്വരത്തിൽ സ്ഥിതിചെയ്യുന്ന ഒരു ഗ്രാമം സന്ദർശിക്കുവാൻ പുറപ്പെട്ടു. ശബ്ദിച്ചുകൊണ്ടിരുന്ന ക്യാമറകളുടെ ഇടയിൽക്കൂടി ഞങ്ങൾക്കു കടന്നുപോകാൻ വഴിയുണ്ടാക്കേണ്ടിവന്നു. സഞ്ചാരികളിൽ വളരെപ്പേർ മാതൃഭാഷയിലുള്ള ഞങ്ങളുടെ കയ്യൊപ്പുകൾ ആവശ്യപ്പെടുകയുണ്ടായി. ചെറിയൊരു ഗ്രാമത്തിലാണ് ഞങ്ങൾ എത്തിച്ചേർന്നതു്. ആദ്യം ഞങ്ങൾ പോയതു് അവിടത്തെ കത്തോലിക്ക പള്ളിയിലേക്കായിരുന്നു. അതിന്നു വെനിസിലെ സെൻറ് മാർക്സ് പള്ളിയുടെ മനോഹരതയോ, വിയന്നായിലെ സെൻറ് പീറേഴ്സ് പള്ളിയുടെ ഗാംഭീര്യമോ ഒന്നുംതന്നെ ഉണ്ടായിരുന്നില്ല. എങ്കിലും അവിടെ നടന്നിരുന്ന സംഗീതത്തിനും പ്രാർത്ഥനാദികൾക്കും ഞങ്ങളുടെ ഇടയിലുള്ള മതവിരോധികളുടെ



തത്രാസ് പർവ്വതത്തിലുള്ള ഹോട്ടലിൽവച്ചെടുത്ത സംഘാംഗങ്ങളുടെ ഫോട്ടോ.

ഹൃദയങ്ങളെപ്പോലും സ്പർശിക്കുന്നതിനു സാധിച്ചു. അസാധമെങ്കിലും ആത്മാൎത്ഥമായ ഈശ്വരഭക്തിയോടെ പ്രാൎത്ഥനചെയ്യുന്നതിന് അവിടെ കൂടിയിരുന്ന ആ നിഷ്കളങ്കഹൃദയരായ സാധുഗ്രാമീണന്മാരുടെയിടയിൽ ഒരേനേരം കൂടി വിദേശവാസിയാൽ കൊള്ളാമെന്നു ഞങ്ങൾക്ക് ആഗ്രഹം ജനിക്കാതിരുന്നില്ല. ഈ ഗ്രാമത്തിലധികംപേരും പ്രോട്ടസ്റ്റൻറ്കാരാണ്. അവരുടെ പള്ളിയും ഞങ്ങൾ സന്ദർശിച്ചു. അതിനുശേഷമാണ് ആ പ്രദേശമെല്ലാം ചുററിക്കാണുന്നതിനു പുറപ്പെട്ടതു്. ദാരിദ്ര്യത്തിന്റെ ഇരിപ്പിടമായ ഇന്ത്യൻ ഗ്രാമങ്ങളിലെ തെരുവുകളെപ്പോലെ അത്രയോ വൃത്തിയുള്ളവയായിരുന്നു ഇവിടത്തെ തെരുവുകൾ. ഞങ്ങൾ ആ ഗ്രാമത്തിലെ മേലെപ്പെട്ട ഒരു കുടുംബത്തിലാണു പിന്നീടു പ്രവേശിച്ചതു്. അടുക്കള മുൻവശത്തായിരുന്നതിനാൽ അതിനകത്തു പദാർത്ഥങ്ങൾ പാകം ചെയ്യുന്നതിന്റെ വാസന മുററത്തെത്തിയപ്പോൾതന്നെ അതിഥികളെ എതിരേൽക്കാതിരുന്നില്ല. അതിനൊ തൊട്ടുണ്ടായിരുന്ന സൽക്കാരമുറിയിൽ ആ വീട്ടിൽത്തന്നെ ഉണ്ടാക്കിയ മെത്തകളും, വിശേഷപ്പെട്ട തുന്നൽവേലകളാൽ അലംകൃതമായ തുണികളും കാണുകയുണ്ടായി. ജനവാതിലുകൾ അധികസമയവും അടച്ചിട്ടുകമൂലം വായുവിനു വല്ലാത്ത ഒരു പുഴുകിയ നാററമുണ്ടായിരുന്നു. എത്രയും അഭിമാനത്തോടുകൂടിയാണു ഗൃഹനായിക സ്വന്തം കൈകൊണ്ടു നിർമ്മിച്ചിട്ടുള്ള, നല്ല ഭംഗിയും ഉറപ്പുമുള്ള ഉടുപ്പുകൾ ഞങ്ങൾക്കു കാണിച്ചുതന്നതു്. നഗരവുമായി യാതൊരു ബന്ധവുമില്ലാത്ത ഗ്രാമവാസികൾ ദേശീയരീതിയിലുള്ള വസ്ത്രങ്ങളാണ് ഇപ്പോഴും ധരിക്കുന്നതു്. സ്ത്രീ

കളുടെ ഉടുപ്പുകൾ വിചിത്രങ്ങളായ ശില്പവേലകളോടുകൂടിയവയാണ്.

അടുത്ത ദിവസം ഞങ്ങൾ വനാന്തരങ്ങൾ സന്ദർശിച്ചു. ആ യാത്ര ഏററവും ഉല്ലാസപ്രദമായിരുന്നു. മുകളിലേയ്ക്കുള്ള കയററം വളരെ ആയാസജനകമായിരുന്നതിനാൽ അവിടെ തണുപ്പുണ്ടായിരുന്നെങ്കിലും ഞങ്ങളുടെ ദേഹം പലപ്പോഴും വിയർത്തിരുന്നു. ഉന്നതങ്ങളായ ഫേർ വൃക്ഷങ്ങളുടെ ഇടയിൽക്കൂടെയായിരുന്നു ഞങ്ങളുടെ മാർഗ്ഗം. ആർത്തൊലിച്ചിരുന്ന അരുവികളും വെള്ളച്ചാട്ടങ്ങളും ഞങ്ങളെ അത്യന്തം ആഹ്ലാദിപ്പിച്ചു. എന്നാൽ ഞങ്ങളുടെ ഹോട്ടലിന്നു സമീപത്തുള്ള തടാകത്തെക്കാൾ എത്രയോ വിസ്തൃതവും മനോഹരവുമായ ഒരു ജലാശയം ദൃശ്യമായപ്പോൾ ഞങ്ങൾക്കുണ്ടായ ഹർഷപാരവശ്യം പരിമിതമായ വാക്കുകളെക്കൊണ്ടു വർണ്ണിക്കുവാൻ പ്രയാസമത്രെ. വന്യവും വിവിക്തവുമായ ആ പരിസരത്തിൽ അത്ര രമണീയമായി വിലസുന്ന ആ തടാകം സഞ്ചാരികളുടെ ലോകത്തിലെ ഒരു ധ്രുവതാരമാണ്.

തടാകത്തിന്റെ എല്ലാ ഭാഗങ്ങളും കണ്ടാനന്ദിക്കവാനായി ഞങ്ങൾ താമസിയാതെ ഒരു വഞ്ചിയിൽ കയറി. അന്നാദ്യമായാണു ഞങ്ങൾ മിക്കപേരും പങ്കായമെടുക്കന്നത്. പക്ഷെ പ്രാചീനനാവികരുടെ അതേ ആപൽസന്നദ്ധതയോടെ ഞങ്ങൾ വഞ്ചി തള്ളി. അതൊരു വലിയ വിനോദമായിരുന്നു. എന്നാൽ ഇടക്കിടയ്ക്കു പ്രാണഭയവും തോന്നാതിരുന്നില്ല. ആദ്യം യാതൊരു പുരോഗതിയുമില്ലാതെയും ലക്ഷ്യത്തിന്നു നേരെ വിപരീതമായും കുറെയിട വട്ടംതിരിഞ്ഞു. കുറച്ചു നിമിഷങ്ങൾക്കിടയിൽ

ഞങ്ങഠം നൗവികകലയിൽ നല്ല വൈദഗ്ദ്ധ്യം സമ്പാദി
ച്ചു. എവിടെ വേണമെങ്കിലും ഒരു വിഷമവും കൂടാതെ
തുഴഞ്ഞു പോകാമെന്നായി. നിശ്ചലമായ ആ ജലപ്പര
പ്പിൽക്കൂടി അങ്ങിനെ പോകുന്നതിൽ അവർണ്ണ്യമായ ഒരു
രസമുണ്ടായിരുന്നു. മുകളിൽനിന്നു പെറുക്കിയെടുത്തി
രുന്ന മഞ്ഞുകട്ടകഠം അന്യോന്യം എറിയുന്നതു ഞങ്ങഠ
ക്കു് അപ്പോഠം വലിയ വിനോദമായിത്തോന്നി. ശീതള
മായ വനമാരുതൻ ഞങ്ങളെ തഴുകിക്കൊണ്ടുപോയി. പ്ര
കൃതി തൻെറ നിത്യമോഹനമായ ലാവണ്യവിഭവം അവി
ടെയെങ്ങും സമൃദ്ധിയായി വാരിവിതറിയിരുന്നു. ഒരു
മണിക്കൂർ കഴിഞ്ഞപ്പോഠം ഞങ്ങഠം തടാകത്തിൻെറ തീ
രത്തുള്ള ഭക്ഷണശാലയിൽ തിരിച്ചെത്തി. രാവിലത്തെ
ആയാസങ്ങളാൽ, അനന്തരമുണ്ടായ ഭക്ഷണം അത്യന്തം
ആസ്വാദ്യമായിത്തോന്നി. ഞങ്ങളിൽ ചിലർ താമസി
യാതെ ഹോട്ടലിലേയ്ക്കു തിരിച്ചു. മററുള്ളവർ കുറെ സ
മയംകൂടി ആ പ്രകൃതിവിലാസങ്ങളാസ്വദിക്കുവാൻ അ
വിടെത്തന്നെ താമസിക്കുകയാണുണ്ടായതു്. അതിൽ ക
രാഠം മലയുടെ ഏററവും വലിയ കൊടുമുടിയിലേയ്ക്കു കയ
റുകയുമുണ്ടായി.

ഞങ്ങളുടെ കൂട്ടത്തിൽ കുറേപേർ ത്രാസിൽ അ
ധികം താമസിക്കുന്നതിന് ഉത്സാഹം പ്രദർശിപ്പിച്ചില്ലെ
ങ്കിലും ചിലർ അവിടംവിട്ടതു് വൈമനസ്യത്തോടുകൂടി
യാണ്. എന്തെന്നാൽ പ്രകൃതി ഒരാളെ അനന്തതയു
മായി രഞ്ജിപ്പിക്കുന്ന സ്ഥലങ്ങളിലൊന്നായിരുന്നു അതു്.

ഏകദേശം രാത്രി എട്ടുമണിയായി, പ്രേഗിൽ ഞ
ങ്ങഠംക്കു താമസിക്കേണ്ടതായ സൊക്കോഠംസ്കിഡം എ

ന്നു ദിക്കിലെത്തിയപ്പോൾ. ത്രാൻസിലെ അത്യന്തം സു
ഖകരമായ താമസമാലോചിച്ചപ്പോൾ ഇവിടത്തേതു തീ
രെ സാധാരണവും അരസികവുമായിത്തോന്നി. എന്താ
യാലും അടുത്ത പ്രഭാതത്തിൽ വളരെ ഉന്മേഷത്തോടുകൂ
ടിയായിരുന്നു ഞാൻ ഉണൎന്നതു്. ജനവാതിലിൽക്കൂടി
പുറത്തേക്കു നോക്കിയപ്പോൾ, അവിടെ ആരോഗ്യവതി
കളായ അനവധി സ്ത്രീകൾ കായികാഭ്യാസങ്ങൾ ചെയ്യു
ന്നു കൌതുകകരമായ കാഴ്ച കാണാമായിരുന്നു. എത്ര
യോ സ്ത്രീപുരുഷന്മാർ തുടങ്ങിയ 'സൊക്കോൾ' **(Sokol)**
സ്ഥാപനത്തിലെ അംഗങ്ങളാണു് ഇവരെന്നു പിന്നീടെ
നിക്കു മനസ്സിലായി. ഈ സ്ഥാപനത്തിന്റെ ഉദ്ദേശം
ആ രാജ്യവാസികളുടെ ശാരീരികവും, മാനസികവും, സാ
ന്മാൎഗ്ഗികവുമായ ശക്തിയെ സംരക്ഷിക്കുകയാണു്. ഇതി
ലെ അംഗങ്ങൾ മറ്റഭ്യാസങ്ങൾക്കു പുറമെ തടവും ഗു
സ്തിയുംകൂടി പഠിക്കുന്നുണ്ടു്. ദരിദ്രൻ, ധനവാൻ എ
ന്നീ വ്യത്യാസങ്ങൾ ആദരിക്കുന്നില്ലെന്നു മാത്രമല്ല, സ്ത്രീ
കളും പുരുഷന്മാരും തമ്മിൽ പരിപൂൎണ്ണമായ സമത്വഭാ
വം വളൎത്തുന്നതിനും ഈ സ്ഥാപനം ശ്രമിക്കുന്നു. കുറെ
കൊല്ലം കൂടുമ്പോൾ ഒരിക്കൽ പ്രേഗിൽവെച്ചു് നടത്തി
വരുന്ന 'സൊക്കോൾ' പ്രദൎശനത്തിൽ സ്ത്രീകളും പുരുഷ
ന്മാരും ഒരുപോലെ പങ്കുകൊള്ളുക പതിവാണു്.

ഏററവും ഉചിതജ്ഞനായ ഒരു മാൎഗ്ഗദൎശി ആയി
രുന്നു ഞങ്ങളെ നഗരത്തിലെ പ്രധാനസ്ഥലങ്ങളിലേക്കു
നയിച്ചിരുന്നതു്. ഇംഗ്ലീഷു നല്ലവണ്ണം സംസാരിച്ചിരു
ന്നെന്നു മാത്രമല്ല, അയാൾക്കു നല്ല അറിവും നിശിതമാ
യ ഫലിതവും ഉണ്ടായിരുന്നു. നഗരസഭാമന്ദിരത്തിന്റെ

വളഞ്ഞുപിരിഞ്ഞ കോണിയിൽകൂടി ഞങ്ങളെ മേല്പോട്ടു കൊണ്ടുപോകുമ്പോൾ അയാൾ പറഞ്ഞു: "ഈ വളഞ്ഞ കോണി നമ്മുടെ രാജ്യതന്ത്രജ്ഞന്മാരുടേയും ഭരണകർത്താക്കളുടേയും ബുദ്ധിപോലെയാണ്. ഒരിക്കലും നേർവഴിക്കു പ്രവർത്തിക്കാതെ വക്രഗതിയിൽ ചരിക്കുകയാണല്ലോ അതിന്റെ പ്രത്യേക മാഹാത്മ്യം!" പുരാതനങ്ങളായ കെട്ടിടങ്ങളെല്ലാം, വിശേഷിച്ച് ജൂതവിഭാഗത്തെപ്പോലെ, ഒട്ടേറെ വൃത്തിഹീനങ്ങളായ പ്രദേശങ്ങളെല്ലാം കൂടിയ ഈ നഗരി, ആധുനികനഗരശുചീകരണതത്വങ്ങൾ വിജയപ്രദമാംവണ്ണം നടപ്പിൽ വരുത്തിയിട്ടുള്ള വിയന്നായിൽനിന്നു വളരെ വ്യത്യാസപ്പെട്ടതാണ്. ഞങ്ങൾ കടന്നുപോയ 'ചാർലസ്പാലം' ഇരുവശങ്ങളിലും പരിശുദ്ധമാതാവിന്റേയും ക്രിസ്തുവിന്റേയും പ്രതിമകളാൽ അലംകൃതമായിരുന്നു. അവയിൽ ക്രിസ്തുവിന്റെ ഒരു പ്രതിമയുടെ ചുവട്ടിൽ ഹീബ്രുലിപികൾ കൊത്തിയിരിക്കുന്നു എന്ന സാധാരണമായ കാഴ്ച ഞങ്ങളുടെ ശ്രദ്ധയെ ആകർഷിക്കാതിരുന്നില്ല. ഒരു ജൂതൻ ക്രിസ്തുവിന്റെ വിഗ്രഹത്തിന്മേൽ തുപ്പിയ അപരാധത്തിനു ശിക്ഷയായി ചാർലസ് ചക്രവർത്തി ക്രിസ്തുവിന്റെ ഒരു പ്രതിമയുണ്ടാക്കി അതിന്റെ ചുവട്ടിൽ ഹീബ്രുലിപിയിൽ ഒരു സന്ദേശം എഴുതി ഉണ്ടാക്കാൻ അയാൾക്കു കല്പനകൊടുത്തുവെന്നും അതിന്റെ ഫലമായിട്ടാണ് അത്തരത്തിലുള്ള ഒരു വിഗ്രഹം അവിടെ കാണുവാൻ ഇടയായതെന്നും മാർഗ്ഗദർശി ഞങ്ങളെ പറഞ്ഞു കേൾപ്പിച്ചു. അന്നു പല സ്ഥലങ്ങളും സന്ദർശിച്ച കൂട്ടത്തിൽ ഏററവും പുരാതനമായ അവിടുത്തെ ജൂതദേവാലയവും അതിനടുത്തുള്ള ശ്മശാനഭൂമിയും വിസ്മരിക്കാവുന്ന

തല്ല. ആയിരക്കണക്കിനുണ്ടായിരുന്ന ശവകുടീരങ്ങളിന്മേൽ പുഷ്പങ്ങൾക്കുപകരം ചെറിയ കല്ലുകൾ നിരത്തിവെച്ചിരിക്കുന്നതുകണ്ടു ഞങ്ങൾക്കു കുറച്ച് അത്ഭുതംതോന്നി. 'ജൂതന്മാർ നമ്മെപ്പോലെ വിഡ്ഢികളല്ല. അവർ മൂത്തു തഴമ്പിച്ച വ്യാപാരവിദഗ്ദ്ധന്മാരാണ്. വാടിപ്പോകുന്ന പുഷ്പങ്ങൾ മൂലമല്ല മരിച്ചവരോടുള്ള സ്നേഹവും ബഹുമാനവും അവർ പ്രദർശിപ്പിക്കുന്നത്! എളുപ്പത്തിൽ നശിക്കാത്ത ഈ കല്ലുകളെപ്പോലുള്ള സാധനങ്ങൾകൊണ്ടു മരിച്ചവരോട് അവർക്കുള്ള അനശ്വരമായ സ്നേഹത്തെ അവർ സൂചിപ്പിക്കുന്നു!!' എന്നു പരിഹാസരസത്തോടുകൂടി മാസ്റ്റർജി ഞങ്ങളോടായി പറഞ്ഞു.

അന്നു വൈകുന്നേരം കൊട്ടാരത്തിലെ ഉദ്യാനത്തിൽ വെച്ച് പ്രസിഡൻ്റിൻ്റെ പുത്രിയായ ഡോക്ടർ ആലിസ് മസാറിക്കിൻ്റെ (Dr. Alice Masaryk) വകയായി ഞങ്ങൾക്കൊരു ചായസ്സൽക്കാരമുണ്ടായി. ഈ മനോഹരസൌധത്തിനെതിരായി കുറെ ദൂരം അകലെ സുപ്രസിദ്ധമായ കാർമലൈററ് കന്യാസ്ത്രീമഠമാണ്. അതിൽ നിവസിക്കുന്നവർ ഒരിക്കലും പുറത്തിറങ്ങുകയില്ല; അന്യരെ കാണുകയില്ല; രാത്രിയിൽ ഉറങ്ങുന്നതു ശവപ്പെട്ടികളിലുമാണത്രെ! ഞങ്ങളോടുകൂടി ചായകഴിക്കാൻ ക്ഷണിക്കപ്പെട്ടിരുന്ന സ്ത്രീപുരുഷന്മാരെല്ലാം ചെക്കുകാരായിരുന്നില്ല. അവർ ഇന്ത്യയെപ്പററി ബുദ്ധിപൂർവ്വകമായ പല ചോദ്യങ്ങളും ഞങ്ങളോടു ചോദിക്കുകയുണ്ടായി. വാസ്തവത്തിൽ യൂറോപ്പിൽ ഏതെങ്കിലുമൊരു രാജ്യത്തിനു നമ്മുടെ നാട്ടിനോടു നിഷ്കളങ്കമായ സൌഹാർദ്ദമുണ്ടെങ്കിൽ അതു ചെക്കൊസ്ലോവേക്യക്കാണ്. "ഞങ്ങളും നി



പ്രൊഫസർ ഡോക്ടർ ലെസ്നി.



ഞങ്ങൾ സന്ദർശിച്ച
ചെക്ക്ഗ്രാമത്തിലെ കുട്ടികൾ.

ങ്ങളെപ്പോലെതന്നെ കഷ്ടപ്പെട്ടിട്ടുണ്ട്. അതുകൊണ്ടു ഞങ്ങൾക്കു നിങ്ങളുടെ ക്ലേശത്തിൽ സഹതപിക്കാൻ സാധിക്കും." ഇതാണ് അവിടെയുള്ള ശിക്ഷകന്മാരും ഞങ്ങളോടു പറഞ്ഞതു്. അന്നു വൈകുന്നേരം അവിടെവെച്ചു പരിചയമായ ഒരു മാന്യനെപ്പററി—അദ്ദേഹം അവിടത്തെ വിദ്യാഭ്യാസലോകത്തിൽ പ്രശസ്തനായ ഒരു മഹാൻ—എനിക്കു പ്രത്യേകിച്ചൊരു വാക്കു പറയേണ്ടതായിട്ടുണ്ട്. കുറെ കൊല്ലങ്ങൾക്കുമുമ്പു ശാന്തിനികേതനത്തിലുണ്ടായിരുന്ന പ്രൊഫസർ ഡോക്ടർ ലെസ്നി (**Prof. Dr. Lesny**) അല്ലാതെ മററാരുമല്ല ആ മാന്യൻ. വിപുലമായ പൌരസ്ത്യവിജ്ഞാനം ആർജ്ജിച്ചിട്ടുള്ള ഒരു പണ്ഡിതനും വലിയൊരു ഭാരതബന്ധുവുമായ ആ പാശ്ചാത്യൻ സ്വദേശീയർക്കു് ഇന്ത്യയുടെ യഥാർത്ഥസ്ഥിതി മനസ്സിലാക്കിക്കൊടുക്കാൻ ചെയ്യുന്ന മഹാപ്രയത്നം നാം കൃതജ്ഞതാപൂർവ്വം സ്മരിക്കേണ്ടതത്രെ.

അനാരോഗ്യം നിമിത്തം ആ സമയത്തു പ്രേഗിൽ ഇല്ലാതിരുന്ന പ്രസിഡൻറ് മസാറിക്കിനെ കാണ്മാൻ സാധിക്കാത്തതിൽ ഞങ്ങൾക്കു വലിയ ഇച്ഛാഭംഗമുണ്ടായി. അരമനയുടെ അന്തർഭാഗവും പ്രസിഡൻറിൻെറ പ്രസിദ്ധമായ വായനശാലയും ഞങ്ങൾ സന്ദർശിച്ചു.

"ഓറിയൻറൽ ഇൻസ്റ്റിററ്യൂട്ടി"ൻെറ ആഭിമുഖ്യത്തിൽ ഉൽഘാടനം ചെയ്തിരുന്ന "ഇൻഡോ ചെക്കോസ്ലോവേക്യൻ സൊസൈററി"ക്കാർ പിറെറ ദിവസം ഞങ്ങളെ ക്ഷണിച്ചു സൽക്കരിച്ചു. ഇന്ത്യയും ചെക്കോസ്ലോവേക്യയും തമ്മിൽ സാമ്പത്തികവും സാംസ്കാരികവും ആയുള്ള ബന്ധം വർദ്ധിപ്പിക്കണമെന്ന ഉദ്ദേശത്തോ

ട്ടുകൂടി ആരംഭിച്ചിരിക്കുന്ന പ്രസ്തുത സംഘത്തിന്റെ അ
ദ്ധ്യക്ഷൻ പ്രൊഫസർ ലെസ്റ്റിതന്നെയാണ്. അവിടെ
കൂടിയിരുന്ന സ്ത്രീപുരുഷന്മാരുടെ ഇടയിൽ ഞങ്ങൾക്കു
സ്വന്തം ഗൃഹത്തിൽനിന്നു് ഒരു വ്യത്യാസവും തോന്നി
യില്ല. ആ ദിക്കിലെ താമസക്കാരായ ഭാരതീയരിൽ, 'നാ
സിറിജിമ'കാലത്തു മുന്നമനുഭവിച്ചു ജർമ്മനിയിൽനിന്നു
പോരേണ്ടിവന്ന മി. നാരായണൻനമ്പ്യാരുടെ നാമധേ
യം പ്രത്യേകം പ്രസ്താവയോഗ്യമാണ്. അദ്ദേഹം പരേത
നായ പ്രൊഫസർ ഖാൻഡത്തിന്റെ സഹോദരനാകുന്നു.

ആ രാജ്യത്തിലെ ധർമ്മീയങ്ങളായ വസ്തുക്കളിലൊ
ന്നാണ "മസാറിക്ക് ഹോം." അതു സാധുക്കൾക്കും, അം
ഗഹീനക്കും, വൃദ്ധക്കും, വളരെക്കാലമായി രോഗപീഡിത
രായിക്കിടക്കുന്നവക്കുമുള്ള അഭയസ്ഥാനമത്രെ. അവി
ടെ അവരെ ഏറ്റവും നവീനരീതിയിൽ, പ്രതിഫലംകൂ
ടാതെ, ചികിത്സിക്കുകയും ശുശ്രൂഷിക്കുകയും ചെയ്യുന്നു.
ശക്തിയുള്ളവർ മാത്രം പാചകശാലയിലോ, തോട്ടത്തി
ലോ, മറ്റെതെങ്കിലും സ്ഥലത്തോ പ്രയോജനകരമാ
യ പ്രവൃത്തികളിൽ പങ്കെടുത്തു് സ്ഥാപനത്തെ സഹായി
ക്കണമെന്നാണ വെച്ചിട്ടുള്ളതു്. ഈ മന്ദിരത്തിൽ ന
ല്ല വായുസഞ്ചാരമുള്ള ശുചിയായ മുറികളടങ്ങിയ ഇരു
പത്തൊന്നു വിഭാഗങ്ങളുണ്ടു്. 60-ൽപരം വയസ്സു
ചെന്നവരുൾപ്പെടെ ബഹുശതം ജനങ്ങൾ ഇവിടെ താ
മസിച്ചുവരുന്നു. ദരിദ്രരായ മാതാപിതാക്കളുടെ സന്താ
നങ്ങളെ വളരെ ശ്രദ്ധയോടെ സംരക്ഷിക്കുന്നു. അവരു
ടെ വിദ്യാഭ്യാസത്തിനു് കെട്ടിടത്തിനുള്ളിൽത്തന്നെ ക്ലാ
സ്സുകളുണ്ടു്. ബുദ്ധിയില്ലാത്തവരെ തിരിച്ചു് ഒരു പ്രത്യ

ക ക്ലാസ്സിലാണു പഠിപ്പിക്കുന്നതു്. അവക്കു വിനോദത്തിനും വിശ്രമത്തിനും ഇടയ്ക്കിടയ്ക്കു ക്ലാസ്സുമുറിയിൽ പാട്ടുണ്ടായിരിക്കും. അമിതമായ മദ്യപാനത്തിനോ, വലിയ വയോവ്യത്യാസമുള്ള വിവാഹബന്ധത്തിനോ, ദുഷ്ടരോഗങ്ങൾക്കോ വശംവദരായ മാതാപിതാക്കന്മാരുടെ സന്താനങ്ങളായ, ബുദ്ധിയില്ലാത്ത കുട്ടികളുടെ ദശനം വളരെ പരിതാപകരമായിരുന്നു. നാലും അഞ്ചും വയസ്സു തോന്നുന്ന കുട്ടികൾ 18-ഉം 21-ഉം വയസ്സായ യുവാക്കന്മാരോ യുവതികളോ ആണെന്നു പറയുമ്പോൾ എങ്ങിനെയാണു വിശ്വസിക്കുക? അവരിൽ മിക്കവരും ബുദ്ധിമന്ദന്മാരായിരുന്നു. ഭ്രാന്തന്മാരെപ്പോലെ ചിരിക്കും; പരസ്പരബന്ധമില്ലാതെ പിറുപിറുക്കും; അർത്ഥമില്ലാതെ കരയും; കിടക്കയിൽ കിടന്നുതുള്ളും. എത്ര ദയനീയമാണു് ആ കാഴ്ച! എന്നാൽ ഇവരെ എത്രയും ശ്രദ്ധയോടുകൂടി ശുശ്രൂഷിക്കുന്ന ആ ഭവനം ഒരു വത്സലയായ മാതാവുതന്നെയാണു്. അവിടെ താമസിക്കുന്ന സ്ത്രീകളും പുരുഷന്മാരും ഞങ്ങളെ കണ്ടപ്പോൾ അത്യന്തം സന്തുഷ്ടരായി കാണപ്പെട്ടു. ഞങ്ങൾ പിരിഞ്ഞുപോരുമ്പോൾ അവർ കുറെ ദൂരം പിന്നാലെ പോന്നു. ചില വൃദ്ധകൾ ഞങ്ങളുടെ കൈപിടിച്ചു വാത്സല്യപൂർവ്വം ചുംബിച്ചപ്പോൾ ഞങ്ങളുടെ ഹൃദയം അലിഞ്ഞുപോയി.

ഞങ്ങൾ പോകുന്നിടത്തെല്ലാം നിറപ്പകിട്ടുള്ള സാരികളും മററും കണ്ടു്, ജനങ്ങൾ കൂട്ടംകൂടുന്നതു സാധാരണമായിരുന്നു. എന്നാൽ പ്രേഗിൽവെച്ചാണു് അവരെ പിരിച്ചുവിടാൻ ആദ്യമായി പോലീസിൻെറ ആവശ്യമുണ്ടായതു്!

ചെക്കോസ്ലോവേക്യയിലെ വിലപിടിച്ച ലോഹഖനികളും, രാജ്യത്തിന്റെ എല്ലാ ഭാഗത്തും കൃഷിക്കു യോജിച്ചതായ കാലാവസ്ഥയും ഇവിടത്തെ ജനങ്ങളുടെ അഭിവൃദ്ധിക്കു കാരണമായിത്തീൎന്നിട്ടുണ്ട്. മനോഹരമായ സ്ഫടികസാമാനങ്ങൾക്കു പ്രസിദ്ധമായ ബൊഹീമിയയാണു വ്യവസായത്തിന്റെ കേന്ദ്രസ്ഥാനം. വൎദ്ധിച്ചുവരുന്ന വലിയ തൊഴിൽശാലകൾമൂലം കുടിൽവ്യവസായങ്ങൾ മിക്കവാറും നശിച്ചുതുടങ്ങിയിരിക്കുന്നു. ഇവിടത്തെ ഏറ്റവും പ്രധാനപ്പെട്ട ജനവിഭാഗം ചെക്കുകാരാണ്. അവർ വളരെ ഉദ്ദേശശുദ്ധിയും ഔദാൎയ്യവുമുള്ളവരാകുന്നു. ആക്രമണശീലം ലേശംപോലുമില്ലാത്ത ഈ രാജ്യവാസികൾ സമാധാനപരമായ മാൎഗ്ഗങ്ങളിൽക്കൂടെ തങ്ങളുടെ രാഷ്ട്രത്തെ പുഷ്ടിപ്പെടുത്തുവാൻ മാത്രമേ ആഗ്രഹിക്കുന്നുള്ളു. എന്നാൽ അയൽവാസികളുടെ വൈരം ഹേതുവായി തങ്ങളുടെ നില വളരെ സുരക്ഷിതമല്ലെന്ന് അവൎക്കറിയാം. പ്രസിഡന്റ് മസാറിക്ക് ഈ രാജ്യവാസികളുടെയെല്ലാം സ്നേഹത്തിനും ബഹുമാനത്തിനും പാത്രീഭൂതനായ ഒരു മഹാനത്രെ.

---



പ്രസിഡൻറ് മസാരിക്ക് തന്റെ പ്രസിദ്ധപ്പെട്ട വായനാശാലയിൽ

## V
## ജൎമ്മനി.

ഇന്നു ജൎമ്മനിയിൽ നിലവിലിരിക്കുന്ന ഗവൎമ്മെൻറിനോട് അനാദരവരഹിതമായ മനഃസ്ഥിതിയോടുകൂടിയാണു ഞാൻ ആ രാജ്യത്തു പ്രവേശിച്ചതു്. ജൎമ്മൻകാരോടു പൊതുവിൽ എനിക്കെന്നും സാദരമായ മനോഭാവമാണുണ്ടായിരുന്നതു്. ശാസ്ത്രപരമായ വിഷയങ്ങളിൽ അവൎക്കുള്ള പ്രത്യേകപാടവത്തിൽ വലിയ ബഹുമാനവും, ഇന്ത്യയോടുള്ള സൌഹാൎദ്ദത്തിലും നമ്മുടെ പുരാതനമായ സംസ്കാരത്തോടു മററു രാജ്യക്കാരെക്കാൾ എത്രയോ കൂടുതലായി അവൎക്കുള്ള ബഹുമതിയിലും വലിയ സ്നേഹവും, എനിക്ക് അവരോടു തോന്നിയിരുന്നു. അതുമാത്രമല്ല, ലോകമഹായുദ്ധത്തിനുശേഷം അവർ അൎഹിക്കാത്തരീതിയിൽ സഹിക്കേണ്ടിവന്ന ക്ലേശങ്ങളെക്കുറിച്ചു വലിയ സഹതാപവും അവരോടെനിക്കുണ്ടായിരുന്നു. എന്നാൽ ആ രാജ്യത്തു് അടുത്തകാലത്തു നടന്ന ഭയങ്കരസംഭവങ്ങൾ—കമ്യൂണിസ്ററുകാരുടേയും ജൂതന്മാരുടേയും നേൎക്കുള്ള ഭയങ്കരമൎദ്ദനം, ജൂൺ 30_ാംതിയ്യതിയിലെ 'ശുദ്ധീകരണം'*, എന്നുവേണ്ട ഇന്നത്തെ ഗവൎമ്മെണ്ടിൻെറ വിരോധിയായി കണക്കാക്കപ്പെടുന്ന ഏതൊരുവൻെറ നേൎക്കുള്ള നിഷ്ഠുരമായ പെരുമാററം—നാസിഭരണത്തോ

---

* **Nazi Purge**. ഹിററ്ലൎക്കെതിരായി യുദ്ധം ചെയ്യുന്നവരെപ്പററി, നാസി ഗവൎമ്മെണ്ടിനു വിരോധികളെന്നു അടിസ്ഥാനരഹിതമായ സംശയത്തിന്മേൽപോലും, ആ അവസരത്തിൽ കൂട്ടമായി കൊലചെയ്തു.

ട്ട് അതിയായ പ്രതികൂലഭാവമാണ് എന്നിൽ ഉളവാക്കിയത്. എങ്കിലും പക്ഷപാതികളായ പത്രപ്രവർത്തകന്മാരുടെ അതിശയോക്തിസങ്കലിതമായ പ്രസ്താവനകൾക്കുള്ള അവകാശം അനാവശ്യമെന്നും അവരൊരുക്കമായിരുന്നു.

ബെർലിനിൽ എത്തിച്ചേരുന്നതിനുമുമ്പ് വഴിക്ക് ഡ്രെസ്ഡനിലാണ് ഞങ്ങൾ ആദ്യം ഇറങ്ങിയത്. തീവണ്ടിയിൽവെച്ച് രണ്ടു ജർമ്മൻയുവതികളെ കാണുന്നതിന്നിടയായി. അവരുടെ വർഗ്ഗക്കാർക്ക് അടുത്തകാലത്ത് ജർമ്മനിയിൽ അനുഭവിക്കേണ്ടിവന്ന ദുരിതങ്ങൾ അവർ എന്നെ പറഞ്ഞുകേൾപ്പിച്ചു. എന്നാൽ നാസി ഗവർമ്മെന്റിനോട് അനുഭാവമുള്ള ആരെങ്കിലും അവർ പറയുന്നതു പതുങ്ങിനിന്നു കേൾക്കുന്നുവോ എന്നുള്ള ഭയവും അവരെ പീഡിപ്പിച്ചിരുന്നു.

ഡ്രെസ്ഡൻ സ്റ്റേഷനിൽ ഞങ്ങളെ സ്വീകരിക്കുന്നതിനു ഏതാനും ഇന്ത്യാക്കാരുമുണ്ടായിരുന്നു. അവിടെനിന്നും വളരെ ധൃതിയിലാണ് താമസസ്ഥലത്തേക്കു പോയത്. വേഗത്തിൽ ഭക്ഷണം കഴിച്ച് അവിടുത്തെ നാടകശാലയിലേക്കു പുറപ്പെട്ടു. വഴിക്കുവെച്ചുതന്നെ ഞങ്ങൾ കാണാൻപോകുന്ന നടനത്തെപ്പറ്റി വളരെ കേമമായ വർണ്ണനകൾ കേൾക്കാൻ ഇടവന്നെങ്കിലും അവിടെ എത്തിച്ചേരുന്നതുവരെ എനിക്കതിൽ വലിയ താല്പര്യമൊന്നും തോന്നിയില്ല. രംഗവിധാനങ്ങൾ അത്ഭുതജനകമാംവണ്ണം തന്മയത്വത്തോടുകൂടിയവയായിരുന്നു. അന്നു കണ്ട കട്ടവിലത്തെ ആ രംഗം—നീലനിറത്തിലുള്ള ആകാശത്തിൽ ചെറിയ നക്ഷത്രമുനകൾ, അങ്ങുമി

ങ്ങളും സഞ്ചരിച്ചുകൊണ്ടിരുന്ന വെളുത്തമേഘങ്ങളുടെ ഇടയിൽക്കൂടി, സാവധാനത്തിൽ പുറത്തേയ്ക്കു വന്നതും, പിന്നീട് അവയുടെ വലിപ്പവും ശോഭയും ക്രമേണ വർദ്ധിച്ചുകൊണ്ടിരുന്നതും — ഇപ്പോഴും എന്റെ മനസ്സിൽ തെളിഞ്ഞുകാണുന്നപോലെ തോന്നുന്നു.

പിറേറ ദിവസം രാവിലെ ഞങ്ങൾ അവിടം ചുററിക്കാണുന്നതിനു പുറപ്പെട്ടു. നല്ല വെടിപ്പും ഭംഗിയുമുള്ള ആ ചെറുനഗരം അന്ന് ഏററവും സജീവമായിരുന്നു. അന്നു അഗ്നിസംഹാരസേനയുടെ (Fire Brigade) പ്രദർശനദിനമായിരുന്നു. ഇരുപുറത്തും ഉത്സാഹഭരിതരായ കാണികളെക്കൊണ്ടു നിറഞ്ഞിരുന്ന തെരുവുകളിൽക്കൂടി അണിയണിയായി നടന്നിരുന്ന ആ സൈന്യസംഘത്തിന് ഒരവസാനവുമില്ലാത്തതുപോലെ തോന്നി. അന്നു ഞങ്ങൾ ചെന്നു കണ്ട പ്രധാനപ്പെട്ട ഒരു സ്ഥലം അവിടുത്തെ ചിത്രശാലയായിരുന്നു. പല പാശ്ചാത്യകലാവിദഗ്ദ്ധന്മാരുടെയും ചിത്രങ്ങളുടെ കൂട്ടത്തിൽ റഫേലിന്റെ പ്രസിദ്ധപ്പെട്ട 'മഡോണ'യുമുണ്ടായിരുന്നു. അന്നു വൈകുന്നേരമായിരുന്നു കാലത്തുകണ്ട സൈന്യസംഘത്തിന്റെ യഥാർത്ഥമായ പ്രദർശനമുണ്ടായതു്. ഞങ്ങൾ അതിനുള്ള സ്ഥലത്തെത്തിയപ്പോൾ അവിടം ജനക്കൂട്ടംകൊണ്ടു നിറഞ്ഞിരുന്നു. എങ്കിലും ഞങ്ങൾക്കു നില്ക്കുന്നതിന് ആദ്യത്തെ വരിയിൽത്തന്നെ സ്ഥലംതന്നു എന്നുള്ളതു പ്രസ്താവയോഗ്യമാണ്. അന്നത്തെ പ്രദർശനസംബന്ധിച്ചെടുത്ത ഛായാപടങ്ങളിൽനിന്നു ഞങ്ങൾക്ക് അതിൽ ഒരു പ്രധാനസ്ഥാനമുണ്ടോ എന്നാരും സംശയിച്ചുപോകും. തീകെടുത്തുന്നതിനു മുമ്പ് എന്തെല്ലാമാ

ണ്ട് ആദ്യമായി ചെയ്യേണ്ടതെന്ന്, അസാധാരണസാമ
ൎത്ഥ്യത്തോടുകൂടി 12 വയസ്സിന താഴെയുള്ള കുറെ ആൺ
കുട്ടികൾ അവിടെ പ്രദൎശിപ്പിക്കയുണ്ടായി. അതിനുശേ
ഷം അതിലേക്ക പ്രത്യേകമായി പണിതുണ്ടാക്കപ്പെട്ട
കെട്ടിടത്തിന തീ വെയ്ക്കുകയും, അതു കെടുത്തുന്നതു് എ
ങ്ങിനെയെന്ന് അഗ്നിസംഹാരസേന ജനങ്ങൾക്ക കാ
ണിച്ചുകൊടുക്കുകയും ചെയ്തു. ആകപ്പാടെ പ്രദൎശനം വള
രെ രസകരമായിരുന്നു.

പിറ്റേദിവസം ഞങ്ങളുടെ സംഘം മൂന്നായി തിരി
ഞ്ഞു. അതിൽ ഒരു ഭാഗം സ്കൂളുകളിലേക്കും, രണ്ടാമത്തേ
തു് അപ്പോൾ അവിടെ നടന്നുകൊണ്ടിരുന്ന ആരോഗ്യ
ശാസ്ത്രപ്രദൎശനശാലയിലേക്കും, ശേഷിച്ചവർ ജൎമ്മൻ രാജ
കുടുംബത്തിലെ ശവാഗാരങ്ങൾ കാണുന്നതിലേയ്ക്കും പു
റപ്പെട്ടു. ഞങ്ങൾ അഞ്ചുപേർ സ്കൂളുകളിലേക്ക പോയി.
ആദ്യം ഞങ്ങൾ ചെന്നതു് ആൺകുട്ടികളും പെൺകുട്ടി
കളും പഠിക്കുന്ന ഒരു പ്രാഥമികവിദ്യാലയത്തിലേക്കാണ്.
എട്ടും ഒമ്പതും വയസ്സുമാത്രം പ്രായംചെന്ന അവിടത്തെ
വിദ്യാൎത്ഥികൾക്ക ഞങ്ങളോടു പലതും ചോദിക്കാനുണ്ടാ
യിരുന്നു. എന്തു ഭക്ഷണമാണ്? ഞങ്ങൾ കഴിക്കുക, ഞ
ങ്ങൾ സ്വരാജ്യത്തിൽ താമസിക്കുന്ന വീടുകൾ വലു
തോ ചെറുതോ, ഞങ്ങളുടെ നിറങ്ങൾക്ക തമ്മിൽ വ്യത്യാ
സം കാണുന്നതു് പലവിധത്തിലുള്ള ചായങ്ങൾ ദേഹ
ത്തിൽ പൂശിയിട്ടുള്ളതുകൊണ്ടാണോ, എന്നും മറ്റും
അറിവാൻ അവൎക്ക വലിയ ആഗ്രഹമുണ്ടായിരുന്നു. അവ
രിൽ ചിലർ ഞങ്ങൾക്ക് അവരുടെ മേൽവിലാസം
തരികയും ഇന്ത്യയിൽ എത്തിച്ചേൎന്നാൽ അവൎക്ക കത്തയ



ഡ്രെസ്ഡനിൽവെച്ചു നടന്ന ഗംഭീരമായ അഗ്നിസംഹാരസൈന്യപ്രദർശനം.
ഞങ്ങളുടെ പര്യടനസംഘാംഗങ്ങളിൽ ചിലരെയാണ് മുമ്പിൽ കാണുന്നതു്.

ണ്ടുന്നമെന്നു പ്രത്യേകിച്ച് ഏൎപ്പാടു ചെയ്യുകയും ചെയ്തു. ഞങ്ങൾ ഇരുകൂട്ടരും അന്യോന്യം പാട്ടുകൾ പാടികേൾപ്പിക്കയും, അതിനുശേഷം പെൺകുട്ടികൾ അവരുടെ നാടൻനൃത്തങ്ങളും ആൺകുട്ടികൾ ഇതരവിനോദങ്ങളും കാണിച്ചുതരികയും ഉണ്ടായി. ഈ വിനോദങ്ങൾക്ക് ഒരു സൈനികോദ്ദേശമുണ്ടെന്നാണ് എനിക്കു തോന്നിയതു്. ഞങ്ങൾ അവിടെനിന്നും പോയതു് ഒരു സെക്കണ്ടറിസ്കൂളിലേക്കായിരുന്നു. വളരെ വലിപ്പമുള്ളതും കിൻഡർഗാർട്ടൻ വകുപ്പോടുകൂടിയതും ആയിരുന്നു അതു്. ഇവിടെവെച്ചു വിദ്യാൎത്ഥികൾ പല രാഷ്ട്രങ്ങളും ഞങ്ങളോടു ചോദിക്കയും പാട്ടുപാടി ഞങ്ങളെ കേൾപ്പിക്കയും ചെയ്തു. എന്നാൽ ആരോഗ്യശാസ്ത്രപ്രദൎശനം കാണുന്നതിനും ഞങ്ങൾക്കാഗ്രഹമുണ്ടായിരുന്നതുകൊണ്ടു് ഇവിടെ അധികം നേരം താമസിക്കുന്നതിനു സാധിച്ചില്ല.

ശാസ്ത്രസംബന്ധമായി ജൎമ്മനിക്കുണ്ടായിട്ടുള്ള പുരോഗതി എത്രത്തോളമാണെന്നു് ഏതൊരാളെയും കുറച്ചൊന്നു മനസ്സിലാക്കിക്കൊടുക്കത്തക്ക രീതിയിലായിരുന്നു ഈ പ്രദൎശനം. ശരീരത്തിലെ രക്തവ്യാപാരണം, ഭക്ഷണത്തിന്റെ ദഹനം, പലവിധ രോഗങ്ങളും അവയുടെ വിവിധഫലങ്ങളും, ദേഹത്തിലുള്ള ഞരമ്പുകളും അവയുടെ വ്യത്യസ്തങ്ങളായ പ്രവൎത്തനങ്ങളും മറ്റും യാഥാൎത്ഥ്യത്തിന്റെ ശക്തിയോടെ അത്ഭുതകരമായ വിധത്തിൽ, ഏതു വിദ്യാവിഹീനനും മനസ്സിലാക്കത്തക്ക രീതിയിൽ അവിടെ പ്രദൎശിപ്പിച്ചിരുന്നു.

ഞങ്ങൾ എവിടെ പോയാലും ഹെർ ഹിററ്ലരുടെ അപ്രസന്നമായ മുഖം ചുമരുകളിൽനിന്നു താഴോട്ടു നോ

ക്കുന്നതു കാണാമായിരുന്നു. എങ്ങോട്ടു തിരിഞ്ഞാലും 'ഹെയിൽ, ഹിററ്ലർ!' എന്ന അഭിവാദ്യമേ കേൾപ്പാനുണ്ടായിരുന്നുള്ളു. ആരോടു സംസാരിച്ചാലും, അയാൾ ഹിററ്ലരുടെ ഒരു അന്ധനായ ആരാധകനായി കാണപ്പെട്ടു.

"കോൺസൻട്രേഷൻ ക്യാമ്പി"ൽ (ഗവൺമെണ്ടിന്റെ നിരസനത്തിനു പാത്രീഭൂതരായവരെയിട്ടു സൂക്ഷിക്കുന്ന സ്ഥലം) കിടക്കാൻ ഇടവന്നിട്ടുള്ള ചിലരെ ഞാൻ കാണുകയുണ്ടായി. അവർക്കു അവിടെവെച്ചു വളരെ ദേഹോപദ്രവവും മററു പല സങ്കടങ്ങളും സഹിക്കേണ്ടിവന്നിട്ടുണ്ട്. എന്നാൽ സ്ഥലം കാണിക്കുന്നതിനു ഞങ്ങളുടെകൂടെ വന്നിരുന്ന വിദ്യാസമ്പന്നനായ ഒരു നാസിയുദ്യോഗസ്ഥനോടു "ക്യാമ്പി"ൽ നടക്കുന്ന സംഗതികൾ എന്തെല്ലാമാണെന്നു ചോദിച്ചപ്പോൾ അയാൾ പറഞ്ഞതു "ഓ, ഞങ്ങൾ അവിടെയുള്ളവർക്കു നല്ല പുസ്തകങ്ങളും പത്രങ്ങളും ലഘുപത്രികകളും വായിക്കാൻ കൊടുക്കും. അങ്ങിനെ സൌമ്യമായി നേർമാർഗ്ഗത്തിലേക്ക് അവരെ തിരിക്കാൻ ശ്രമിക്കുന്നു' എന്നായിരുന്നു! അതിനുശേഷം അയാൾതന്നെ ഇന്നത്തെ ജർമ്മനിയുടെ പുതിയ ആ 'വംശസിദ്ധാന്ത'ത്തെ പ്രതിപാദിക്കുന്ന ലഘുലേഖകൾ ഞങ്ങൾക്കു തരികയുണ്ടായി. "സർ, ക്രിസ്തു ഒരു ജൂതനായിരുന്നില്ലേ?" എന്നു ഞാൻ അയാളോടു ചോദിച്ചു. എന്റെ അജ്ഞത അയാളെ എത്രയും സ്തംഭിപ്പിച്ചുവെന്നാണ് തോന്നുന്നതു്! 'ഒരിക്കലുമല്ല' എന്നു് ഉടൻതന്നെ തീർത്തു മറുപടി പറകയുംചെയ്തു. 'എന്നാൽ പിന്നെ അദ്ദേഹം ആരായിരുന്നു? നോർഡിക്ക് ആര്യവംശജനായിരുന്നുവൊ?' എന്നു ഞാൻ വീണ്ടും ചോദിക്കയുണ്ടായി. ഒരു പക്ഷെ

എന്റെ ചോദ്യത്തിനു യാതൊരു വിലയും കല്പിക്കാത്തതു
കൊണ്ടായിരിക്കാം, അയാൾ ഉത്തരമൊന്നും പറഞ്ഞി
ല്ല. ജർമ്മൻപൌരന്മാരുടെ വംശശുദ്ധി ആരാഞ്ഞറിയുന്ന
തിൽ ഇന്ന് ആ രാജ്യത്തു കാണിക്കുന്ന ശ്രദ്ധയും നിഷ്ഠ
യും കണക്കില്ല. 'പരിശുദ്ധമായ നോർഡിക്ക് ആര്യ
രക്ത'മൊഴികെ ജൂതന്റെയോ, വേറെ വല്ല വംശത്തി
ന്റെയോ 'നികൃഷ്ടമായ' ചോരയുടെ സംശയലേശമെങ്കി
ലും തന്റെ സിരകളിൽക്കൂടി ഒഴുകുന്ന ഒരു യുവതിയെ വി
വാഹം ചെയ്യാനാഗ്രഹിക്കുന്ന പുരുഷൻ വല്ലാതെ കഷ്ടപ്പാ
ടുകൾ അനുഭവിക്കേണ്ടിവരും. ഒന്നുകിൽ തന്റെ ഉദ്യോ
ഗം, അല്ലെങ്കിൽ തന്റെ പ്രേമഭാജനം, അയാൾ ത്യജി
ക്കേണം. അധികവും അയാൾ ഉദ്യോഗത്തെയാണ് മുറു
കെ പിടിക്കാറുള്ളത്. അല്ലെങ്കിൽ ജീവിതം പലവിധ
ത്തിലും അസഹനീയമായിത്തീരും.

ജൂതരല്ലാത്ത സ്ത്രീജനങ്ങളുടെ സ്ഥിതി, പത്രങ്ങളിൽ
കാണുന്നപോലെ അത്ര പരിതാപകരമല്ലെന്നാണ് തോ
ന്നിയത്. അവിവാഹിതകൾക്കും, ജോലിയില്ലാത്ത ഭ
ർത്താക്കന്മാരോടുകൂടിയവർക്കും, ഉദ്യോഗങ്ങളിൽ പ്രവേശി
ക്കാമത്രെ. ഏതായാലും ജർമ്മൻസ്ത്രീകൾക്ക് അവരുടെ
ഇന്നത്തെ നിലകൊണ്ടു വലിയ അതൃപ്തിയൊന്നും കാണു
ന്നില്ല.

ഡ്രെസ്ഡനിൽ രണ്ടുദിവസം താമസിച്ചതിനുശേ
ഷം ഞങ്ങൾ ബെർലിനിലേക്കു പുറപ്പെട്ടു. തീവണ്ടിയി
ലിരുന്നു ഞങ്ങൾ പ്രശാന്തരമണീയമായ ഒരു സൂര്യാസ്തമ
നം കാണുകയുണ്ടായി. ആ യാത്ര ഒട്ടും ദീർഘമായിരുന്നി
ല്ല. സന്ധ്യയ്ക്കാണ് ഞങ്ങൾ ബെർലിൻസ്റ്റേഷനിൽ എ

തിയതു്. ഹോട്ടലിലേക്കു പോകുംവഴി ആ വമ്പിച്ച നഗരത്തിന്റെ ശുചിത്വവും, വിവിധവർണ്ണത്തിലുള്ള വൈദ്യുതവിളക്കുകളാലുള്ള പരസ്യങ്ങളും, ഞങ്ങളുടെ ശ്രദ്ധയെ ശക്തിപൂർവ്വം ആകർഷിച്ചു. ഞങ്ങളുടെ ഹോട്ടൽ വലിയതും താമസിക്കാനുള്ള മുറികൾ നല്ല വിസ്താരവും സൌകര്യവും ഉള്ളവയും ആയിരുന്നു. നല്ലപോലെ ഇംഗ്ലീഷറിയുന്ന ഒരു ജർമ്മൻസ്ത്രീയായിരുന്നു അതിലെ മാനേജർ.

വേലക്കാരികൾക്കു് ഇംഗ്ലീഷ് നിശ്ചയമില്ലാതിരുന്നതിനാൽ ഞങ്ങൾക്കു കുറെ വിഷമം നേരിട്ടുവെങ്കിലും, അതു കുറെ നേരംപോക്കിന്നും ഇടയാക്കിത്തീർന്നു. എന്റെ ഒരു സ്നേഹിതയ്ക്കു വേണ്ടിവന്ന ഒരു വേവിച്ച കോഴിമുട്ടയുടെ ആവശ്യം പലവിധ ആംഗ്യങ്ങൾകൊണ്ടും മനസ്സിലാക്കിക്കൊടുക്കാൻ സാധിക്കാതെ വന്നപ്പോൾ സംഘത്തിലെ വേറൊരംഗം കോഴിയെപ്പോലെ കരയുകയും, അമ്പരന്നു നിന്ന വേലക്കാരിക്കു കാര്യമെന്തെന്നു് ഉടൻ മനസ്സിലാവുകയും ചെയ്തു! പല ഷാപ്പുകാർക്കും ഇംഗ്ലീഷ് നിശ്ചയമില്ലാതിരുന്നെങ്കിലും അവിടെയും ആംഗ്യങ്ങൾകൊണ്ടു ഞങ്ങൾ കാര്യം എളുപ്പത്തിൽ സാധിച്ചു. ഉറുമാലുകൾ വാങ്ങുന്നതിന്നുപോയ ഒരു കൂട്ടുകാരി തുമ്മിയും, മൂക്കുചീററിയും, മുഖംതുടച്ചും, തന്റെ ആവശ്യമെന്തെന്നു് ഒരു വാക്കുപോലും ഇംഗ്ലീഷു നിശ്ചയമില്ലാത്ത ഷാപ്പുകാരനെ നിഷ്പ്രയാസം ധരിപ്പിക്കയുണ്ടായി. എന്തായാലും ഞങ്ങളുടെ കല്പനാശക്തിയുടെ ഏതാണ്ടൊരു ബോധം ഇപ്പോഴാണ് ഞങ്ങൾക്കുണ്ടാകാൻ തുടങ്ങിയതു്!

വലിപ്പംകൊണ്ടു മാത്രമല്ല, വൃത്തി, ഭംഗി എന്നിവ

കൊണ്ടും യൂറോപ്പിലെ നഗരങ്ങളിൽ ഒരു പ്രധാനസ്ഥാ
നത്തെ അർഹിക്കുന്ന ഒന്നാണ് ബെർലിൻ. തെരുവുക
ളിൽക്കൂടി വാഹനങ്ങളിൽ പൊയ്ക്കൊണ്ടിരിക്കുമ്പോൾ
വളരെ ഉയരത്തിലുള്ള കെട്ടിടങ്ങളും, പള്ളികളും, വനി
ല്യ കൊട്ടാരവും, സംഗീതശാലയും, വിസ്തൃതമായ പാർക്കു
കളും, കലാലയങ്ങളും, ഗംഭീരമായ "വിജയസ്മാരകവും"
(**Monument of Victory**) കാണുകയുണ്ടായി. അടുത്ത
കാലത്തുണ്ടായ തീവെപ്പുമൂലം വന്നുകൂടിയ കേടുകൾ മിക്ക
വാറും തീർത്ത ആ പാർളിമെൻറ് ഹൌസ്, അഭ്യന്നായ
* ഡിമിട്രോഫിനേയും നിർഭാഗ്യവാനായ സാധു § വാൻ
ഡർലൂബെയേയും ഓർമ്മപ്പെടുത്തി. മാർഗ്ഗദർശി എത്ര
യും ശക്തിയോടുകൂടിയാണ് തീവെപ്പുകാരുടെ നീചകൃത്യ
ത്തെ ആക്ഷേപിച്ചത്. കെട്ടിടത്തിനു കൊള്ളിവെച്ച
ആ നിമിഷംപോലും അറിയാമെന്ന മട്ടിലാണ് അയാൾ
സംസാരിച്ചിരുന്നത്. ഞങ്ങൾ അതിനുശേഷം പ്രസി
ഡൻറ് ഹിൻഡൻബർഗ് താമസിച്ചിരുന്ന സ്ഥലവും,
ഹിററ്ലരുടേയും ജനറൽ ഗോറിങ്ങിൻെറയും വസതിക
ളും കടന്നുപോയി. ഇന്നത്തെ ആ നാസിനേതാവിനെകാ
ണ്മാൻ ഞങ്ങളിൽ പലക്കും ആഗ്രഹമുണ്ടായിരുന്നുവെങ്കി
ലും അദ്ദേഹം അപ്പോൾ ബെർലിനിൽ ഉണ്ടായിരുന്നില്ല.

ഉച്ചതിരിഞ്ഞു ഞങ്ങൾ ബ്രോഡ്കാസ്റ്റിംഗ് സ്റ്റേഷ
നിലേക്കു പോയി. അവിടെ വിദ്യാർത്ഥികളുടെ ഒരു ചെ
റിയ സംഘം ഞങ്ങളെ സ്വീകരിക്കുന്നതിനു തയ്യാറായി

---

*** § ഇവർ ജർമ്മൻ പാർളിമെൻറ് ഹൌസ് തീവെ
പ്പുകേസ്സിലെ രണ്ടു പ്രതികളായിരുന്നു. അതിൽ കുറ്റക്കാരനാ
യിക്കണ്ട വാൻഡർ ലൂബെ അവസാനം വധിക്കപ്പെട്ടു.**

ന്നു. "ഗുഡ്ബൈ, ലേഡീസ്" എന്നുള്ള അഭിവാദ്യത്തിൽ നിന്നുതന്നെ അവക്ക് ഇംഗ്ലീഷിലുള്ള പരിജ്ഞാനം എത്രയുണ്ടെന്നു മനസ്സിലാക്കാം! മിസ്സിസ് ദത്താ, മിസ്സിസ് സൂരി, ബോംബെക്കാരിയായ മിസ് ഘോഷ് എന്നിവർ, തങ്ങൾ ഇതുവരെ സന്ദർശിച്ച യൂറോപ്യൻ രാജ്യങ്ങളെപ്പററിയുള്ള അവരുടെ അഭിപ്രായം "ബ്രോഡ്കാസ്റ്റു"ചെയ്തു. ഇന്ത്യയിൽ നമ്മുടെ ആളുകൾ വളരെ രസത്തോടുകൂടിയായിരിക്കണം ഇതെല്ലാം ശ്രദ്ധ വെച്ചു കേട്ടിട്ടുള്ളതു്.

അവിടത്തെ മ്യൂസിയത്തിലെ പ്രദർശനസാധനങ്ങളിൽവെച്ചു ഞങ്ങളിൽ വളരെ പേർക്കു ഇഷ്ടമായതു് ഈജിപ്റ്റ്, ബാബിലോൺ എന്നീ രാജ്യങ്ങളിലെ സാമാനങ്ങൾ ശേഖരിച്ചുവെച്ചിട്ടുള്ള വമ്പിച്ച വിഭാഗമാണ്. ഈ നഗരത്തിൽ സന്ദർശിച്ച പ്രസ്താവയോഗ്യമായ മററു രണ്ടു സ്ഥാപനങ്ങളിൽ ഒന്നു് സ്ത്രീകളെ, വെപ്പു്, അലക്ക്, തുന്നൽപ്പണി, ഫോട്ടോ എടുക്കൽ, തൊപ്പിനെയ്ത്ത്, ചിത്രമെഴുത്ത് മുതലായ തൊഴിലുകൾ പരിശീലിപ്പിക്കുന്ന വിദ്യാലയമാണ്. ഇവിടെ 3000 പെൺകുട്ടികൾ പഠിക്കുന്നു.

ജർമ്മൻ തൊഴിലാളിസ്ത്രീകളുടെ കേന്ദ്രസ്ഥാപനമാണ് മറേറതു്. ഇതു ജർമ്മൻസ്ത്രീലോകത്തിലെ വിവിധ പ്രസ്ഥാനങ്ങളുമായി ബന്ധിക്കപ്പെട്ടിരിക്കുന്നു. ഇവിടെ 'മാതൃത്വം' എന്ന വിഷയത്തെപ്പററി പ്രത്യേകിച്ചു്, വളരെ വിശദമായി നിഷ്ഠയോടുകൂടി പഠിപ്പിക്കുന്നു. ഇന്നു ജർമ്മൻ തൊഴിലാളിസ്ത്രീവർഗ്ഗം, സാധുകൃഷിക്കാരെ വീടുകളിലും വയലുകളിലും എങ്ങിനെയെല്ലാം സഹായി

കണ്ടുവെന്നു്, അവിടെവെച്ചു ഞങ്ങൾക്കു കാണുവാനിടയായ ഒരു ചലനചിത്ര പ്രദർശനംമൂലം കുറച്ചൊന്നു മനസ്സിലാക്കുവാൻ കഴിഞ്ഞു.

ഇരുളടഞ്ഞ ഒരു പ്രഭാതത്തിലാണു് പഴയ ജർമ്മൻ രാജകുടുംബത്തിൻെറ ഇരിപ്പിടമായിരുന്ന പോട്സ്ഡാം (**Potsdam**) സന്ദർശിക്കുവാൻ പുറപ്പെട്ടതു്. മഹാനായ ഫ്രെഡറിക്ക് ചക്രവർത്തി (**Frederick the Great**) തല വേദനാസമയത്തു് വിശ്രമിച്ചിരുന്ന കോവിലകം ശാന്തമനോഹരമായ പരിസരങ്ങളിൽ സ്ഥിതിചെയ്യുന്നു. ഒരൊററനിലയിൽ മാത്രം പണിചെയ്തിട്ടുള്ള ഈ കെട്ടിടത്തിൽ ഇന്നും ആ രാജാവിൻെറ വായനാശാലയും, അദ്ദേഹത്തിന്നു് അന്ത്യശ്വാസം വലിച്ച കസാലയും അതേസ്ഥിതിയിൽത്തന്നെ വെച്ചിരിക്കുന്നു. മുറികളുടെ ചുമരുകളും തട്ടുകളും തങ്കവർണ്ണത്തിലും മററു പല നിറങ്ങളിലും അലങ്കരിച്ചിരിക്കുന്നു. ഏററവും ആഡംബരത്തോടുകൂടിയതു് സംഗീതമുറിയത്രെ. എന്നാൽ ഞങ്ങൾക്കു് അധികം ഇഷ്ടമായതു്, ചക്രവർത്തിയുടെ സ്നേഹിതനും ഫ്രെഞ്ചു് തത്വജ്ഞാനിയുമായ വോൾട്ടയർ (**Voltaire**) താമസിച്ചിരുന്ന മുറിയാണു്. കൊത്തിയുണ്ടാക്കപ്പെട്ട പച്ചനിറത്തിലുള്ള വള്ളികളാലും വിവിധവർണ്ണത്തിലുള്ള പുഷ്പങ്ങൾ, ഫലങ്ങൾ, പറവകൾ എന്നിവയാലും, മനുഷ്യൻെറ സൌന്ദര്യബോധത്തെ ഉണർത്തുന്ന രീതിയിൽ, എത്രയോ കമനീയമായ വിധത്തിൽ അതിൻെറ ചുമരുകൾ അലംകരിക്കപ്പെട്ടിരുന്നു.

ഉച്ചനേരത്തെ ഭക്ഷണം കഴിഞ്ഞു്, ഞങ്ങൾ അടുത്തു

ള്ള പള്ളിയിലേയ്ക്കു പോയി. അൽത്താരം, പ്രസംഗവേ
ദിയും, രാജകീയസംസ്കാരമുറിയും എത്രയും ആഡംബര
ത്തോടുകൂടിയവയായിരുന്നു. ബെർലിനിലേയ്ക്കു മടങ്ങുന്ന
സമയത്തു മഴ നല്ലവണ്ണം പെയ്തുതുടങ്ങി. തടാകം വഴിക്കു
കടത്തേണ്ടിയിരുന്ന ഞങ്ങൾക്കു തണുപ്പുകൊണ്ടു മേൽത്ത
ട്ടിലിരിക്കുന്നതിനു സാധിക്കാതെ പുകവലിയ്ക്കുന്ന മുറിയി
ലേയ്ക്കിറങ്ങിപ്പോകേണ്ടിവന്നു. എന്നാൽ ആ സ്ഥലവും
പുതിയതായി വന്നുചേൎന്ന സ്ത്രീപുരുഷന്മാരെക്കൊണ്ടു നിറ
ഞ്ഞു. അക്കൂട്ടത്തിൽ, നിയമനിർബ്ബന്ധപ്രകാരം സൈ
നികപരിശീലനം ചെയ്തിരുന്ന 21 വയസ്സു പ്രായംവരുന്ന
കുറെ യുവാക്കളുമുണ്ടായിരുന്നു. ഒരു കൊല്ലത്തെ പരിശീ
ലനത്തിനുശേഷം, ഉപരിവിദ്യാഭ്യാസത്തിനു പോകാൻ
ഉദ്ദേശിക്കുന്നവരാണ് അവരിൽ മിക്കവരും എന്നു ഞ
ങ്ങൾക്കു പിന്നീടു മനസ്സിലായി. കോളേജ്പഠനത്തിനു
പോകാൻ ആശിക്കുന്ന ഏതൊരുവിദ്യാൎത്ഥിയും, (സ്ത്രീയാ
യാലും പുരുഷനായാലും) ഏതാനുമാഴ്ചകൾ ദേഹാദ്ധ്വാ
നംകൊണ്ടുള്ള പ്രവൃത്തികൾ (Manual Labour) ചെയ്യ
ണമെന്നു നിർബ്ബന്ധമാണ്. അതുമൂലം കോളേജുകളിലേ
ക്ക് തിരക്കിക്കയറുന്ന വിദ്യാൎത്ഥികളുടെ സംഖ്യയ്ക്കു ഗണ്യ
മായ കുറവു വന്നിട്ടുണ്ടെന്നുള്ള സംഗതി പ്രസ്താവയോ
ഗ്യമാകുന്നു. അന്നു ബോട്ടിൽവെച്ചു കണ്ട ആ യുവാക്ക
ന്മാർ പാട്ടുപാടിയും ആർത്തുവിളിച്ചും സമയം കഴിച്ചുകൂ
ട്ടി. അവരുടെ ആഹ്ലാദത്തിൽ മററു യാത്രക്കാരും ഞങ്ങ
ളുടെ മാൎഗ്ഗദർശിയും പങ്കുകൊണ്ടു. തടിച്ച്, ഏതാണ്ട്
40_ൽ കവിഞ്ഞ ഒരു സ്ത്രീ മാത്രം, അടിക്കടി റൊട്ടിയും
വെണ്ണയും കഴിച്ചുകൊണ്ടിരിക്കുന്നതിൽ ബദ്ധശ്രദ്ധയാ

യിരുന്നതിനാൽ പുറവും നടന്നിരുന്ന കോലാഹലത്തെപ്പ
ററി യാതൊരു ബോധവുമുണ്ടായിരുന്നപോലെ കാണപ്പെ
ട്ടില്ല.

ബോട്ടു കരയ്ക്കടുപ്പിച്ചതിനുശേഷം ഞങ്ങറം ബെർ
ലിനിലേക്കു തീവണ്ടിയിൽ കയറി. ഞങ്ങളുടെ കൂട്ടംതന്നെ
സൈനികപരിശീലനം ചെയ്യുന്ന യുവാക്കന്മാരുമുണ്ടായി
രുന്നു. അവരിൽ മിക്കപേക്കും ഇംഗ്ലീഷു നിശ്ചയമുണ്ടായി
രുന്നില്ല. ബാക്കിയുള്ളവർക്കുതന്നെ ആ ഭാഷ വളരെ കുറച്ചു
മാത്രമേ അറിയാമായിരുന്നുള്ളു. എങ്കിലും അവർ ഇന്ത്യ
യെപ്പററി ആ ഭാഷയിൽ വളരെ ചോദ്യങ്ങറം വഹിച്ചിരു
ന്നു. അവരുടെ നാസിനേതാവിനെപ്പററി എന്തു വിചാരി
ക്കുന്നുവെന്ന് ഒരു യുവാവു് എന്നോടു ചോദിച്ചു. ഞാൻ
മൌനവലംബിച്ചുവെങ്കിലും 'ഹെർഹിററ്ലർ ഞങ്ങളുടെ
ഗാന്ധിയല്ലേ?' എന്നാണ് പിന്നീടു ചോദിച്ച ചോദ്യം.
ഇപ്രകാരംതന്നെ ജർമ്മനിയിൽ പലരും, ഇവിടെ ഞങ്ങളു
ടെ കുറച്ചുദിവസത്തെ താമസത്തിനിടയ്ക്കു ചോദിക്കയു
ണ്ടായിട്ടുണ്ട്. "രണ്ടുപേരുടേയും പ്രവൃത്തിപദ്ധതികറംക്കു
വലിയ വ്യത്യാസമുണ്ട്. ഒരാറം വെടിമരുന്നിലും മററെ
യാറം സ്നേഹത്തിലും അക്രമരാഹിത്യത്തിലും വിശ്വസി
ക്കുന്നു" എന്നു പറയാൻ ഞാൻ നിർബ്ബന്ധയായി. "ഞാൻ
ഗാന്ധിജിയെ ബഹുമാനിക്കുന്നു. പ്രായമാകുമ്പോഴെങ്കിലും
ഞാൻ അദ്ദേഹത്തെപ്പോലെയാകുമെന്നു വിശ്വസിക്കുന്നു.
എനിക്കദ്ദേഹത്തിന്റെ ഒരു ഫോട്ടൊ കിട്ടിയാൽ കൊ
ള്ളാം," എന്ന് ആ യുവാവു് സ്നേഹവും ആദരവും പ്രകാ
ശിപ്പിച്ചു. നാട്ടിൽ തിരിച്ചെത്തിയാൽ ഉടനെ ഒന്നയച്ചു
കൊടുക്കാമെന്നു ഞാൻ അയാളോടു പറഞ്ഞു. എന്നാൽ

ആതേസമയത്തുതന്നെ വേറൊരു നാസിയുവാവും ഇതേവിഷയത്തെപ്പററിത്തന്നെ എൻെറ ഒരു കൂട്ടുകാരിയോടു സംസാരിച്ചുകൊണ്ടിരുന്നു. "ഗാന്ധി—ഹിററ്ലർ ഒരുപോലെ—കുടിക്കില്ല, പുകവലിയില്ല" (**Gandhi, Hitler same. No smoke, no drink**) എന്നു മുറിയിംഗ്ലീഷിൽ അയാൾ അഭിപ്രായപ്പെട്ടു. മാത്രമല്ല, അയാൾ ഗ്രന്ഥങ്ങളുമായ ചില കാര്യങ്ങളെപ്പററി എഴുത്തുകുത്തുകൾ നടത്തുന്നതിനെന്നു പറഞ്ഞു, ഗാന്ധിജിയുടെ മേൽവിലാസം വിശദമായി കുറിച്ചെടുക്കുകയുമുണ്ടായി.

ഞങ്ങളുമായി പരിചയപ്പെടുവാൻ ഉത്സുകരായ ഇവിടത്തെ ജനങ്ങൾ വളരെ സൌഹാർദ്ദപൂർവ്വമാണു പെരുമാറിയതു്. ഇന്ത്യാക്കാരോടു ദീർഘകാലം മുതല്ക്കുതന്നെയുള്ള ജർമ്മനിയുടെ സ്നേഹാദരങ്ങൾ ഇന്നും ഇവിടെ കാണാവുന്നതാണ്. എന്നാൽ അടുത്തകാലത്തു നാസിഭരണത്തിൻകീഴിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന ചില സംഗതികൾ, ജർമ്മനിക്കു് ഇന്ത്യയോടുള്ള ആ മനോഭാവം എത്രകാലം നിലനില്ക്കും എന്ന സംശയം ജനിപ്പിക്കുന്നവയത്രെ. **'My Strwggles'** എന്ന ഹെർ ഹിററ്ലരുടെ പുസ്തകം ഇന്നു് ജർമ്മൻനാസികളുടെ ബൈബിളാണു്. അതിൽ ഇന്ത്യയെപ്പററി നിന്ദാസൂചകമായ പല പ്രസ്താവനകളുമുണ്ടു്. ഹെർ ഹിററ്ലരുടെ വലംകയ്യായ ജനറൽ ഗൊറിങ്, പത്രപ്രതിനിധികളുമായുള്ള ഒരു അഭിമുഖസംഭാഷണത്തിൽ ഗാന്ധിജിയെ വളരെ ആക്ഷേപിച്ചിട്ടുണ്ടു്. നാസിസംസ്കാരത്തിൻെറ തലവനായ ഹെർ റോസൻബെർഗ് അദ്ദേഹത്തിൻെറ **'Mythos of the Twentieth Century'** എന്ന പുസ്തകത്തിൽ ഇന്ത്യയേയും

ഇന്ത്യക്കാരേയും വളരെ നിന്ദിച്ചാണു പറഞ്ഞിരിക്കുന്നത്. ആ പാശ്ചാത്യന്റെ ഉദ്ധതമായ അഭിപ്രായത്തിൽ, ജർമ്മൻകാർ തനി ആര്യന്മാരും ഇന്ത്യക്കാർ അധമന്മാരുമത്രെ. ജർമ്മനിയിലെ വംശസംബന്ധമായ പ്രസ്ഥാനത്തിന്റെ കാരണം ജൂതന്മാരോടുള്ള വിരോധമായിരുന്നെങ്കിലും അതു ക്രമേണ ഏഷ്യക്കാർക്കെതിരായുള്ള പ്രസ്ഥാനമായിത്തീർന്നുകഴിഞ്ഞിരിക്കുന്നു. ലോകത്തിൽവെച്ച് ഏററവും ആഭിജാത്യം തികഞ്ഞവർ യൂറോപ്പുകാരാണെന്നും, അവരുടെ ഇടയിൽത്തന്നെ കൂടുതൽ യോഗ്യതയുള്ളവർ നോർഡിക്കുകാരാണെന്നും (അതുമൂലം ജർമ്മൻകാരും) അവർ വിശ്വസിക്കുന്നു. ജപ്പാനെ സംബന്ധിച്ചേടത്തോളം മാത്രം അവരുടെ അഭിപ്രായം വ്യത്യസ്തമായിരിക്കുന്നതിനു കാരണം, ഇരുകൂട്ടർക്കും റഷ്യയോടുള്ള വെറുപ്പും ജപ്പാന്റെ സഹായം ലഭിക്കേണമെന്നുള്ള ജർമ്മനിയുടെ ആഗ്രഹവും മാത്രമാണ്. ഇന്ത്യയെ സംബന്ധിച്ചേടത്തോളം അവരുടെ വിശ്വാസം, മുമ്പു നമ്മുടെ രാജ്യത്ത് ഒരു ആര്യൻ സംസ്കാരവും വംശവും ഉണ്ടായിരുന്നിരിക്കാമെങ്കിലും ഇന്നത്തെ ഇന്ത്യക്കാർ താണവരും അവരുടെ സംസ്കാരം വളരെ അധഃപതിച്ചതുമാണെന്നത്രെ. കുറച്ചു മാസങ്ങൾക്കുമുമ്പാണ് പ്രൊഫസർ ടിറാല ജർമ്മനിയിലെ ഒരു പ്രധാനപ്പെട്ട മാസികയിൽ ഇപ്രകാരം എഴുതിയിരുന്നത്: “350 കോടി ഇന്ത്യക്കാർ—ഇവർ പരിഷ്കൃതരോ, അപരിഷ്കൃതരോ എന്ന് ആർക്കും പറഞ്ഞുകൂടാ.” ഇത്തരം ഒരു അഭിപ്രായം നാസിഭരണത്തിനുനുള്ള ജർമ്മനിയിൽ പ്രസിദ്ധപ്പെടുത്തിക്കാണുമോ എന്നു വളരെ സംശയിക്കേണ്ടിയിരിക്കുന്നു.

ഇന്നും ജൎമ്മൻകാർ ആകപ്പാടെ ഇന്ത്യയോടു സ്നേഹത്തോടുകൂടിത്തന്നെ വൎത്തിക്കുന്നു എന്നു പറയാതെ നിവൃത്തിയില്ല. എന്നാൽ ഇന്നത്തെ ഭരണരീതിയും പുതിയ വംശസിദ്ധാന്തവും മൂലമായി വന്നുകൂടാവുന്ന അനാശാസ്യഫലങ്ങൾ, തല്ക്കാലം കാണത്തക്കവയല്ലെങ്കിലും കുറെ കൊല്ലങ്ങൾക്കശേഷമെങ്കിലും പ്രത്യക്ഷപ്പെടാതിരിക്കയില്ല. ഇപ്പോൾത്തന്നെ, ഒരികൽ ഇന്ത്യക്കാൎക്കു പ്രവേശനമുണ്ടായിരുന്ന തൊഴിൽശാലകളിൽ അതു നിഷേധിച്ചു തുടങ്ങിയിരിക്കുന്നു. തന്നെയുമല്ല, ഇന്ത്യക്കാർ ജൎമ്മനിയിലെ തെരുവുകളിൽക്കൂടി നടക്കുമ്പോൾ, അവരുടെ കറുപ്പുനിറംമൂലം അവരെ 'നിഗർ' (കാപ്പിരി)യെന്നു വിളിക്കാനും തുടങ്ങിയിട്ടുണ്ട്.



## VI
## ബെൽജിയം.

---

ബെൽജിയത്തിലേയ്ക്കു വണ്ടി കയറുന്നതിനുമുമ്പ്, ഞങ്ങളിൽ ഈരണ്ടുപേരെയായി അവിടെയുള്ള ചില കുടുംബങ്ങളിൽ താമസിപ്പിക്കാനാണുദ്ദേശിച്ചിട്ടുള്ളതെന്ന് അറിയിച്ചിട്ടുണ്ടായിരുന്നു. ഇതു യൂറോപ്പിലത്തെ ഞങ്ങളുടെ ഒരു പുതിയ അനുഭവമായിരുന്നുവെങ്കിലും വിദേശീയരായ ഞങ്ങൾക്ക് ആ രാജ്യക്കാരെപ്പറ്റി നേരിട്ടുള്ള അറിവു സമ്പാദിക്കാൻ ഹോട്ടൽതാമസത്തേക്കാൾ കൂടുതൽ സഹായിക്കുന്ന ഒന്നായിരുന്നു; എന്നാലും എല്ലാവർക്കും ഈ പുതിയ ഏർപ്പാട് ആരംഭത്തിൽ സ്വീകാര്യമായി തോന്നിയിരുന്നോ എന്നു സംശയമാണ്. എന്തെന്നാൽ ഞങ്ങളുടെ ആതിഥേയരാകുന്ന ആളുകൾ ഏതുതരക്കാരാണെന്നും, അവരിൽനിന്നും തീരെ വ്യത്യസ്തമായ ഞങ്ങളുടെ പൌരസ്ത്യജീവിതരീതികൾ അവർക്കു യോജിച്ചതായിരിക്കുമോ എന്നും മുൻകൂട്ടി അറിയാൻ തരമില്ലല്ലോ.

ബെർലിൻ സ്റ്റേഷനിൽവെച്ചു വണ്ടികയറുന്നതിനുമുമ്പായി മിസിസ്സ് നെഹ്റുവിനെപ്പറ്റി അസ്വാസ്ഥ്യജനകമായ വർത്തമാനം എന്റെ ഒരു സ്നേഹിതനിൽനിന്നും എനിക്കു കിട്ടി. പ്രതീക്ഷിച്ചിരുന്നതിലുമധികം അവരുടെ ശ്വാസകോശങ്ങളെ രോഗം ബാധിച്ചിട്ടുണ്ടെന്നും, ശസ്ത്രക്രിയ ആശിച്ചത്ര വിജയപ്രദമാകുമോ എന്നു സംശയമാണെന്നും അദ്ദേഹം പറകയുണ്ടായി. ഇന്ത്യക്കാരായ അസംഖ്യം ആളുകൾക്ക് അവരുടെ ദേഹസ്ഥി

തി അത്ഭുതകാവ്യങ്ങളിലായി വളരെ ഉൽകണ്ഠയ്ക്കു് ഇടയാക്കിത്തീൎത്തിട്ടുണ്ടായിരുന്നുവല്ലൊ. വിശേഷിച്ചു കപ്പലിൽ വെച്ചു അവരെ നേരിട്ടു കാണ്മാൻ സംഗതിയായതിനുശേഷം അവരെപ്പററിയുള്ള സ്മരണ ഞങ്ങളുടെ ഹൃദയങ്ങളിൽ എല്ലായ്പോഴും ഉണ്ടായിരുന്നു. ഒരു വീരഹൃദയത്തെ പൊതിഞ്ഞിട്ടുള്ള ആ ക്ഷീണിച്ച ശരീരം രോഗശയ്യയിൽ കിടന്നു ദിവ്യമായ ക്ഷമയോടും സുസ്മേരവദനത്തോടുംകൂടി ദുസ്സഹനീയമായ വേദന അനുഭവിക്കുന്ന കാഴ്ച ഞങ്ങൾക്കു ചിത്രീകരിക്കാൻ കഴിയും.

“യു-ഡി-കൊളോൺ” എന്ന സുഗന്ധദ്രവ്യത്താൽ പ്രസിദ്ധി നേടിയിട്ടുള്ള കൊളോൺ പട്ടണത്തിൽവെച്ചു ഞങ്ങൾ വണ്ടി മാറിക്കയറി. സന്ധ്യയോടുകൂടി ബ്രസ്സൽസ്സിൽ എത്തി. ഞങ്ങളുടെ ആതിഥേയരുടെ ഭവനങ്ങളിലേയ്ക്കു ഞങ്ങളെ നയിക്കുവാൻ തയ്യാറായി മാൎഗ്ഗദൎശികൾ സ്റ്റേഷനിൽ ഹാജരായിരുന്നു. ഡൽഹിയിലെ മിസ്സ് ശകുന്തളയും ഞാനും ബെൽജിയത്തിലെ വിദേശകാൎയ്യഡയറക്ടരുടെ പത്നി മാഡം റഡിഗസ്സി (**Madame Radigues**) ൻെറ അതിഥികളായിരുന്നു. വളരെ അംഗങ്ങളുള്ളതായിരുന്നു ആതിഥേയിയുടെ മാന്യകുടുംബം. മസെയർ റഡിഗസ്സിനു്, പരേതയായ പ്രഥമപത്നിയിൽ ജനിച്ച പുത്രിമാരായ രണ്ടു യുവതികളും, ഇപ്പോഴത്തെ ഭാൎയ്യയുടെ മൂന്നു കുട്ടികളും, സഹോദരിയും, ആതിഥേയരായ ഭാൎയ്യാഭൎത്താക്കന്മാരുമാണു് അതിലെ അംഗങ്ങൾ. ഭാഗ്യവശാൽ അവരിൽ മിക്കപേൎക്കും ഇംഗ്ലീഷുഭാഷ നിശ്ചയമുണ്ടായിരുന്നു. വാല്യക്കാരത്തിക്കുകൂടി കഴിച്ചുകൂട്ടാൻ മാത്രമുള്ള ആംഗലഭാഷാപരിജ്ഞാനമുണ്ടായിരുന്നു.



ഞങ്ങളുടെ ആതിഥേയനായ മെസ്യർ
റഡിഗസിന്റെ ചെറുപുത്രിയും, ഞാനും, ഡെൽഹി
യിലെ ശകുന്തള പ്യേരിലാലും.

പിറ്റെന്നു രാവിലെ ആ തലസ്ഥാനനഗരിയിൽ നടന്നുകൊണ്ടിരുന്ന വ്യവസായപ്രദർശനം സന്ദർശിക്കുവാൻ ശാലയിൽ പ്രവേശിക്കുന്നതിന്നുമുമ്പു ഞങ്ങളുടെ സംഘാംഗങ്ങൾ എല്ലാവരും ഒരുമിച്ചുചേൎന്നു. ഞങ്ങളുടെ ആതിഥേയരേയും അവരുടെ സൽക്കാരമാഹാത്മ്യത്തേയും കുറിച്ച് ഓരോ കൂട്ടരും ഒട്ടുവളരെ ആഹ്ലാദപൂൎവ്വം പ്രസംഗിച്ചു. ഞങ്ങൾ ആദ്യമായി സന്ദർശിച്ചതു ഗൃഹഭരണശാസ്ത്രവിദ്യാലയം(School of Domestic Science) ആയിരുന്നു. അത് ഉൽകൃഷ്ടരീതിയിൽ നടത്തപ്പെട്ടുവരുന്ന ഒരു വലിയ സ്ഥാപനമാണ്. അനന്തരം ആറുമാസക്കാലം നിലനിൽക്കത്തക്കവണ്ണം അത്യദ്ധ്വാനം ചെയ്തു നിർമ്മിക്കപ്പെട്ടിട്ടുള്ളതും വളരെ വിസ്താരമുള്ളതുമായ പ്രദർശനശാലയിലേയ്ക്കു പോയി. അവിടെ ഞങ്ങളുടെയെല്ലാം ശ്രദ്ധയെ ആകർഷിച്ച കാഴ്ച, നാനാഭാഗങ്ങളിലായി മുകളിലേക്കു വളരെ പൊക്കത്തിൽ പൊങ്ങിമറിഞ്ഞുകൊണ്ടിരുന്ന ഒട്ടുവളരെ കൃത്രിമവെള്ളച്ചാട്ടങ്ങൾ (Artificial Fountains) ആയിരുന്നു. വൈ. ഡബ്ലിയു. സി. എ. യിൽവച്ചുണ്ടായ ലഘുഭക്ഷണത്തിന്നുശേഷം പ്രദർശനത്തിന്റെ ഓരോ വിഭാഗവും നോക്കിക്കാണുവാൻ ഞങ്ങൾ പുറപ്പെട്ടു. ആദ്യമായി പോയതു "കുള്ളന്മാരായ മനുഷ്യ"രെ (Midgets) സൂക്ഷിച്ചിരുന്ന സ്ഥലത്താണ്. ചെറിയ ഭവനങ്ങളുടെ മുമ്പിലായി മൂന്നടി മാത്രം പൊക്കംവരുന്ന മനുഷ്യജീവികളെയാണ് ഞങ്ങൾ അവിടെ കണ്ടത്. പ്രഥമദർശനത്തിൽ ചെറിയ ആൺകുട്ടികളേയും പെൺകുട്ടികളേയും നേരംപോക്കിന്നായി മാത്രം വലിയവരുടെ രീതിയിൽ വസ്ത്രധാരണം ചെയ്യിച്ചിരിക്കയാണെന്നേ ഞങ്ങൾക്കു

തോന്നിയുള്ളു. അടുത്തുപോയി ഞങ്ങൾ അവരോട് വയസ്സു ചോദിച്ചു. അപ്പോഴെല്ലാം "ഇരുപത്," "ഇരുപത്തഞ്ചു," "പത്തൊമ്പത്" എന്നിങ്ങനെയുള്ള ശബ്ദങ്ങൾ ഉച്ചത്തിൽ പുറപ്പെട്ടു. അത്ഭുതപരതന്ത്രരായ ഞങ്ങൾക്കു അതോടുകൂടി യാഥാർത്ഥ്യം മനസ്സിലായി. പിന്നെ ഞങ്ങൾക്ക് അവരുടെ ഓരോ സർക്കസ്സുകളികൾ കാണിച്ചുതന്നു. സൈക്കിളിന്മേലും കുതിരപ്പുറത്തും അവർ പ്രദർശിപ്പിച്ച അഭ്യാസങ്ങൾ ആശ്ചര്യജനകങ്ങളായിരുന്നു; അവയ്ക്കുപുറമെ നൃത്തകലാപ്രദർശനവുമുണ്ടായി. ആ സന്ദർഭത്തിലെല്ലാം കാണികളിൽനിന്ന് ഉച്ചത്തിലുള്ള ചിരികളും ആർപ്പുവിളികളും അപ്പോഴപ്പോൾ പുറപ്പെട്ടുകൊണ്ടിരുന്നു.

അതിനുശേഷം ഞങ്ങൾ പ്രദർശനസാധനങ്ങൾക്കു പ്രത്യേകം പ്രത്യേകമുണ്ടാക്കപ്പെട്ടിട്ടുള്ള കൂടാരങ്ങൾ ഒന്നൊന്നായി സന്ദർശിച്ചു. ഓരോ രാജ്യങ്ങളിലേയും സാധനങ്ങളെ പ്രദർശിപ്പിക്കുന്നതിനു "പാരിസ് ഹൌസ്" "ഡെൻമാർക്ക് ഹൌസ്", "ഇംഗ്ലീഷ് ഹൌസ്" എന്നിങ്ങനെ പ്രത്യേകമന്ദിരങ്ങളുണ്ടായിരുന്നു. "Old Brussels" (പഴയ ബ്രസൽസ് നഗരം) എന്ന പേരിൽ ഒരു വിഭാഗം ഞങ്ങൾ കണ്ടു. അവിടെ പതിനെട്ടാംനൂറ്റാണ്ടിനെ സൂചിപ്പിക്കുന്ന കെട്ടിടങ്ങളും, വസ്ത്രധാരണസമ്പ്രദായങ്ങളും, വാദ്യക്കാരും, സംഗീതജ്ഞന്മാരും ആണ് പ്രത്യക്ഷമായത്. അതായിരുന്നു ഞങ്ങൾ ഒടുവിൽ കണ്ട കാഴ്ച. വളരെ വൈകിട്ടാണ് ഞങ്ങൾ അന്ന് വാസസ്ഥലങ്ങളിലെത്തിയത്.

അടുത്തദിവസം ആന്റ്വെർപ്പ് (Antwerp) നഗ

രം സന്ദർശിച്ചു. അവിടെ ഞങ്ങൾ ആദ്യമായി പോയതു “സുകുമാരകലാശാല” (Museum of Fine Arts) യിലേക്കായിരുന്നു. റുബെൻസ് (Rubens) വാൻ ഡൈക്ക്, (Van Dyck) റെംബ്രാൻറ് (Rembrandt) തുടങ്ങി വിഖ്യാതന്മാരായ ഒട്ടുവളരെ ചിത്രകാരന്മാരുടെയും മററും ചിത്രങ്ങൾ ഞങ്ങൾക്കവിടെ കാണുവാൻ സാധിച്ചു. മിക്ക വീഥികളും ഞങ്ങൾ നടന്നുകണ്ടു. പതിനാറാംനൂററാണ്ടിലെ ഒരു അച്ചടിശാല അതിനിടയിൽ ഞങ്ങൾക്കു കാണുവാൻ സംഗതിയായി. ആ കെട്ടിടം അക്കാലത്തെ ഫ്ളെമിങ്ങ് (Flemings) വർഗ്ഗക്കാർ പാർത്തിരുന്ന ഭവനങ്ങളുടേയും ഒരു മാതൃകയാണത്രെ. അക്കൂട്ടരുടെ ഇടയിൽ യുദ്ധകാലത്തിനുമുമ്പുണ്ടായിരുന്നതുപോലെതന്നെ ഇപ്പോഴും വലിയ അസ്വാസ്ഥ്യമുള്ളതായി പറയപ്പെടുന്നു. ജനസംഖ്യയിൽ അവർ പ്രത്യുകാരായ ബെൽജിയൻസിനോടൊപ്പംതന്നെയുണ്ട്. ഇപ്പോഴും തീരെ ശമിക്കാത്ത ഇവരുടെ ഇടയിൽ കുടികൊള്ളുന്ന വംശവൈരത്തിന്നു് ഒരു കാരണം മതവും, മററുള്ള ധനസ്ഥിതിവ്യത്യാസങ്ങളുമാണെന്നു കാണുന്നു. ഫ്ളെമിങ്ങുകാർ അധികവും തൊഴിലാളികളാണ്. ഇക്കൂട്ടരും കത്തോലിക്കരാണെങ്കിലും ഇവർ “പഴയക്കൂറു”കാരാണത്രെ.

മടങ്ങിവരവു വളരെ സുഖപ്രദമായിരുന്നു. പച്ചയിലും ചെമ്പുനിറത്തിലുമുള്ള ബീച്ച് വൃക്ഷങ്ങളുടെ ഇടയിൽക്കൂടി ഇററുവീഴുന്ന സൂര്യകിരണങ്ങളാൽ പ്രശോഭിതവും മനോഹരവുമായ ചെറുവനങ്ങളിൽക്കൂടെയാണ ഞങ്ങൾ യാത്രചെയ്തിരുന്നതു്. വൃക്ഷങ്ങളുടെ ഇടയിൽ

കൂടി സ്വച്ഛതയിൽ വെട്ടിത്തെളിച്ചിട്ടുള്ള ചെറുപാതക
ളിൽ ആൺകുട്ടികളും പെൺകുട്ടികളും സോത്സാഹം
സൈക്കിൾസവാരി ചെയ്തിരുന്ന കാഴ്ച ആ പ്രദേശങ്ങളു
ടെ ഭംഗിയെ വർദ്ധിപ്പിച്ചു. ഞങ്ങൾ അന്നേദിവസം കട
ന്നുപോയിരുന്ന മിക്കസ്ഥലങ്ങളും കഴിഞ്ഞ ലോകമഹായു
ദ്ധത്തിലെ രംഗങ്ങളായിരുന്നുവത്രെ. ഇപ്പോഴാകട്ടെ, പര
ന്നുകിടക്കുന്ന പച്ചനിറത്തിലുള്ള പ്രകൃതിവിലാസംകൊ
ണ്ട് അവിടം മുഴുവൻ സന്തോഷഭരിതമായിക്കാണപ്പെട്ടു.
യുദ്ധകാലത്തെ ഹിംസകളുടെ ലാഞ്ഛനപോലും കാണ്മാ
നില്ല. അന്നത്തെ ഞങ്ങളുടെ അത്താഴം വൈ. ഡ
ബ്ല്യു. സി. എ. യിലായിരുന്നു. നാടൻനൃത്തങ്ങളും, റ
ഷ്യൻ, ചെക്ക്, ജർമ്മൻ, ബെൽജിയൻ, എന്നീ ദേശീ
യനൃത്തങ്ങളും മറ്റുമുള്ള, പല വിനോദങ്ങളും തത്സമയ
ത്ത് അവിടെ നടന്നു. ഞങ്ങളുടെ സഞ്ചാരത്തിന്നിട
യിൽ ഉണ്ടായിട്ടുള്ള ഏററവും ഉന്മേഷജനകമായ ഒരു
സായാഹ്നമായിരുന്നു അത്.

പിറേറന്നു രാവിലെ ഞങ്ങളെ ബ്രസൽസിലുള്ള
കൊട്ടാരത്തിൽ കൊണ്ടുപോയി ബെൽജിയം റാണിയുമാ
യി പരിചയപ്പെടുത്തി. എന്റെ ആതിഥേയർ റാണി
യുടെ ഗുണഗണങ്ങളെപ്പററി വളരെ വർണ്ണിച്ചു കേൾപ്പി
ച്ചിരുന്നുവെങ്കിലും അവരെ കാണുന്നതുവരെ അവരുമായി
ഉണ്ടാവാൻ പോകുന്ന കൂടിക്കാഴ്ചയെപ്പററി എനിക്കു പ്ര
ത്യേകം ഉത്സാഹമോ പ്രതീക്ഷകളോ ഉണ്ടായിരുന്നില്ല.
എന്നാൽ അവരെ ഒരിക്കൽ സമീപിച്ചതോടുകൂടി തന്റെ
ചുറുപാടും സ്നേഹവും ദയയും സ്വയം പ്രകാശിപ്പിച്ചുകൊ
ണ്ടു സ്ഥിതിചെയ്തിരുന്ന ആ കോമളാംഗിയായ യുവതി



ബ്രസ്സൽസ് പ്രദർശനത്തിനു കൊണ്ടു വന്നിരുന്ന പെരക്കം കനത്ത മനു ഷ്യരും അവരുടെ സംഘാംഗമായ [illegible]



മോട്ടോർ അപകടത്തിൽ ഈയിടെ മരിച്ചുപോയ ബെൽജിയത്തിലെ ആസ്ട്രിഡ് മഹാറാണി

യാൽ ഞാൻ, സംഘത്തിലെ മറ്റുള്ള അംഗങ്ങളെപ്പോലെ, തന്നത്താൻ അറിയാതെതന്നെ ആകൎഷിക്കപ്പെട്ടുപോയി. അവരെസ്സംബന്ധിച്ച എല്ലാതൊന്നും ലളിതവും മനോഹരവും സ്വാഭാവികവുമായിരുന്നു. എന്നാൽ അതോടൊപ്പം ആ മുഖത്തു പ്രകാശിച്ചിരുന്ന തേജസ്സും ഗാംഭീൎയ്യവും ഞങ്ങളുടെ ശ്രദ്ധയ്ക്കു വിഷയമാകാതിരുന്നില്ല. ഞങ്ങളെ ആ മാന്യസ്ത്രീ പരിചയപ്പെടുത്തിക്കൊടുത്തതു് ക. കെ. എ. യം. * എന്ന സംഘത്തിലെ അദ്ധ്യക്ഷനായ ഫാദർ റുമ്പ്റ്റു ആയിരുന്നു. രാജ്ഞി ജോസഫിൻ മാറോയത്താരോടും ചിരപരിചിതരെയെന്നപോലെ വളരെ സ്നേഹപൂൎവ്വം സംസാരിക്കുകയുണ്ടായി. രാജ്യമൊട്ടുക്ക്, സൎവ്വജനവിഭാഗങ്ങളുടെയിടയിലും അവരുടെനേൎക്കുണ്ടായിരുന്ന അസാധാരണമായ സ്നേഹബഹുമാനങ്ങളുടെ രഹസ്യം എനിക്ക പിന്നീടാണ് മനസ്സിലായതു്. കഷ്ടത എവിടെയുണ്ടോ അവിടെ അവരുടെ ഹൃദയം തപിച്ചിരുന്നു.

അന്നുതന്നെ ഞങ്ങൾ "എക്കോൾ സോഷിയേൽ" (Ecole Sociale) എന്നു പറയുന്ന ഒരു സാമുദായികവിദ്യാലയം സന്ദൎശിച്ചു. അവിടെ എത്തിയപ്പോഴെല്ലാം ബുദ്ധിക്ക് ഒരു മന്ദതയും ഉറങ്ങാനുള്ള ആഗ്രഹവും ഞങ്ങളെ കലശലായി ബാധിച്ചുതുടങ്ങി. ഉച്ചതിരിഞ്ഞു ലൊവെയിനിലേക്ക (Louvain) പോയി ക. കെ. എ. യം. സ്ഥാപനം സന്ദൎശിച്ചു. അവിടെ ഞങ്ങളെ സ്വീകരിപ്പാനായി വന്നവരിൽ ചീനക്കാരായ ചില വിദ്യാൎത്ഥികളുമുണ്ടായിരുന്നു. ഒരു ഗ്രന്ഥശാലയുള്ളതിൽ പൌരസ്ത്യരാജ്യങ്ങളെപ്പററിയു

* സൎവ്വരാജ്യമൈത്രി സമ്പാദ്യമാക്കുവാൻ പ്രയത്നിച്ചുകൊണ്ടിരിക്കുന്ന ഒരു സ്ഥാപനമാണിതു്.

ള്ള പുസ്തകങ്ങളും ആ കൂട്ടത്തിൽ മഷിരാശിയിൽനിന്നും പ്രസിദ്ധപ്പെടുത്തുന്ന "സ്ത്രീധർമ്മ" എന്ന മാസികയും കണ്ടപ്പോൾ ഞങ്ങൾക്കു വളരെ സന്തോഷം തോന്നി. കുറച്ചുകാലം ശാന്തിനികേതനത്തിൽ താമസിച്ചിരുന്ന മാന്യയും ഗാന്ധിജിയുടെ ഒരു വലിയ ആരാധകയുമായ ക്രിസ്റ്റിന ഫ്രാൻകൊ (Christina Francaux) എന്ന വനിത ഒരു ലഘുപ്രസംഗത്തോടുകൂടി ഞങ്ങൾക്കു സ്വാഗതമരുളി. സംസാരിക്കാനായി എഴുന്നേററു നിന്നപ്പോൾതന്നെ ഒരു ശിശുവിൻെറ പരിശുദ്ധതയോടുകൂടിയ അവരുടെ മുഖം ഗാഢമായ ആത്മാൎത്ഥതയോടുകൂടി തിളങ്ങിത്തുടങ്ങി.

മാതൃഭൂമിയിൽനിന്ന് അനേകായിരം മയിൽ അകലെ സ്ഥിതിചെയ്യുന്ന ഒരു പാശ്ചാത്യദേശത്തുവെച്ചു സ്വരാജ്യത്തേയും അതിലെ വീരസന്താനങ്ങളായ ഗാന്ധിജി, ടാഗോർ തുടങ്ങിയ മഹാത്മാക്കളേയുംപററി ദീപ്തിമത്തായ വികാരാവേശത്തോടുകൂടി പ്രശംസിച്ചു കേൾക്കുവാൻ സംഗതിയായതു ഞങ്ങൾക്കുണ്ടായ ഒരു അപൂൎവ്വഭാഗ്യമായിരുന്നു. അവരുടെ ആ പ്രസംഗം ശ്രവിച്ചുകൊണ്ടിരുന്നപ്പോൾ യുവഭാരതത്തിൻെറ സ്വരമാധുൎയ്യം ഞാനനുഭവിക്കുന്നപോലെ എനിക്കു തോന്നി. വളൎന്നുവരുന്ന ഭാവിപൌരന്മാരായ യുവാക്കളുടെ ആശകളും ആദൎശങ്ങളും പ്രഖ്യാപിക്കുന്ന, പവിത്രവും സുന്ദരവുമായ ഒരാത്മാവിൻെറ ഒരു ദീനസ്വരംപോലെയാണ് എന്നെ ആ ശബ്ദം സ്പർശിച്ചത്.

പിന്നീട് ഞങ്ങൾ വേറൊരു ഗ്രന്ഥശാല കാണുവാൻ പോയി. അതു ലോകത്തിലെ ഒട്ടുവളരെ രാജ്യക്കാരുടെ ധനസഹായത്താൽ നടത്തിവരുന്ന ഒരു സ്ഥാപനമാണ്.

അവിടെ ശേഖരിച്ചിട്ടുള്ള ഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ മഹാ
ഭാരതം, രാമായണം തുടങ്ങിയ ഇന്ത്യയിലെ പുരാണകൃ
തികളും ഉൾപ്പെട്ടിരുന്നു. അർബ്ബുദം (Cancer) എന്നു പറ
യുന്ന മഹാവ്യാധിക്കുള്ള വിദഗ്ദ്ധചികിത്സക്കായി സ്ഥാപി
ച്ചിട്ടുള്ള "കാൻസർ ഇൻസ്റ്റിറ്റ്യൂട്ട്" (Cancer Institute)
ആയിരുന്നു ഞങ്ങൾ സന്ദർശിച്ചതായ മറ്റൊരു സ്ഥാപ
നം. ആ വിഷയത്തിൽ ലോകത്തിലുള്ള ഏറ്റവും വലിയ
സ്ഥാപനങ്ങളിൽ ഒന്നാണ് അത്. അവിടെനിന്നും മ
ടങ്ങി ഒ. കെ. ഏ. യം—ഇൽ എത്തി ഞങ്ങൾ ആഹാരം
കഴിച്ചു.

ബെൽജിയത്തിലുള്ള ഞങ്ങളുടെ താമസം ഏറ്റവും
സുഖപ്രദമാക്കിയതിനു ഞങ്ങൾ ഫാദർ റൂബ്ളുവിനോടു
വളരെ വളരെ നന്ദിപറഞ്ഞശേഷം വീണ്ടും ബ്രസൽസി
ലേക്കു പുറപ്പെട്ടു. വഴിമദ്ധ്യേ മെലാൻ എന്ന ഒരു സ്ഥ
ലത്തു് അവിടുത്തെ പള്ളിയിലുള്ള മുപ്പത്തിയെട്ടു മണി
കൾ ഒരുമിച്ചടിച്ചുണ്ടാകുന്ന ഒരുതരം സംഗീതം ഞങ്ങൾ
ശ്രവിക്കുകയുണ്ടായി.

പിറ്റെ ദിവസം ഞങ്ങൾ ബ്രസൽസ് വിട്ടു. നേ
രെ ഓസ്റ്റെൻഡിൽ (Ostend) പോയി ഡോവറിലേക്കു
(Dover) കപ്പൽ കയറുന്നതിനു മുമ്പു ഗെൻറ്, (Ghent)
ബ്രൂഷ്, (Bruges) എന്നീ നഗരങ്ങളിൽ അല്പസമയം ക
ഴിക്കേണ്ടിയിരുന്നു. ആതിഥേയരായ എല്ലായാളുകളും
യാത്രയയപ്പാനായി സ്റ്റേഷനിൽ വന്നിരുന്നു. ഞങ്ങളുടെ
സുഖസൌകര്യാദികളിൽ പ്രത്യേകം ശ്രദ്ധവെച്ചു വളരെ
ദയവോടുകൂടി പെരുമാറിയ ആ മാന്യസുഹൃത്തുക്കളെ വിട്ടു
പിരിയുന്നതിൽ ഞങ്ങൾക്കു സങ്കടം തോന്നി. വണ്ടിയുടെ

ഉള്ളിൽനിന്നു തല പുറത്തേയ്ക്കുതള്ളി, അവർ കണ്ണിൽനി
ന്നു മറയുന്നതുവരെ, ഉറുമാൽവീശി ഞങ്ങൾ നിലകൊണ്ടു.
അതു കഴിഞ്ഞു അവരവരുടെ സ്ഥാനങ്ങളിൽ ഇരിപ്പുറപ്പി
ച്ചപ്പോഴാണ് ഞങ്ങളിൽ ഒരാളെ പുറകെ വിട്ടുപോന്നു എ
ന്നു മനസ്സിലായതു്! യാത്ര നന്നേ ഹ്രസ്വനേരത്തേക്കേ ഉ
ണ്ടായിരുന്നുള്ളു. ഗെൻറിൽ എത്തി ആ പുരാതനനഗരം
ചുററിസ്സഞ്ചരിച്ചപ്പോഴാണ് “ബെൽജിയത്തിലെ പുഷ്പവാ
ടി” എന്നുള്ള അതിൻെറ കീർത്തിമുദ്ര എങ്ങിനെയുണ്ടായി
എന്നു ഞങ്ങൾ ആശ്ചര്യപ്പെട്ടു. ഒടുവിൽ വൈ. ഡബ്ളിയു.
സി. എ.യിൽ എത്തിയപ്പോഴേക്കു ഞങ്ങൾക്കു വിശപ്പും ക്ഷീ
ണവും ക്രമത്തിലധികം വർദ്ധിച്ചിരുന്നു. വേണ്ടത്ര ബിസ്കു
റവും ‘ചെറി’പഴവും (ഇവ അവിടെ ധാരാളമായിരുന്നു)
തിന്നു വയറു നിറച്ചശേഷം അവിടുത്തെ മരംകൊണ്ടുണ്ടാ
ക്കപ്പെട്ട ശുചിയായ നിലത്തു കിടന്നു നല്ലപോലെ ഉറങ്ങി
ക്ഷീണം തീർത്തു. എഴുന്നേററപ്പോഴേക്കും ഞങ്ങൾ പുറകെ വിട്ടു
പോന്ന കൂട്ടുകാരി എത്തിക്കഴിഞ്ഞിരുന്നു. ഉടൻതന്നെ
ഞങ്ങൾ ബ്രൂഷിലേക്കു യാത്രയായി. അന്നു രാത്രി ഞങ്ങൾ
അവിടെ താമസിക്കാനാണ് ഏർപ്പാടു ചെയ്തിരുന്നതു്.

ആ സ്ഥലത്തുവെച്ചും ഞങ്ങൾ നാലുപേരടങ്ങിയ
ഓരോ സംഘങ്ങളായി പിരിഞ്ഞു. ഞാനും കൂട്ടുകാരായ
മററു മൂന്നുപേരുംകൂടി ഒരുകാലത്തു വളരെ അഭിവൃദ്ധിയി
ലിരുന്ന ഒരു പുരാതന കന്യാസ്ത്രീമഠത്തിലേയ്ക്കാണു പോ
യതു്. അതു “കാമുകരുടെ തടാകം” (Lovers' Lake)
എന്ന പേരോടുകൂടിയ ഒരു കായൽവക്കത്താണ്. വെ
ള്ളത്തിൻെറ മുകൾഭാഗത്തു ഭംഗിയുള്ള അരയന്നങ്ങൾ
നീന്തിക്കളിച്ചിരുന്നു. മഠത്തിൻെറ പ്രവേശനദ്വാരത്തിൽ

വെച്ചു രണ്ടു കന്യാസ്ത്രീകൾ ഞങ്ങളെ സ്വീകരിച്ചു. അവരിൽ മൂത്ത ആൾക്ക് ഇംഗ്ലീഷുഭാഷ തീരെ അപരിചിതമായിരുന്നില്ല. മറ്റവർ ഫ്രഞ്ചുമാത്രമേ അറിഞ്ഞുകൂടു. കണ്ടമാത്രയിൽത്തന്നെ ഞങ്ങൾ "മദർ" എന്നു വിളിച്ചു തുടങ്ങിയ ആദ്യത്തെ സ്ത്രീയെയാണ്, സ്ഥാപനത്തിലെ "മദർ സുപ്പീരിയർ" ഞങ്ങളുടെ സുഖസൗകര്യാദികളന്വേഷിക്കാനായി ഏല്പിച്ചിരുന്നത്. പുറവാതിൽ കടന്നു അകത്തു പ്രവേശിച്ചപ്പോൾ വളരെ പൊക്കത്തിലുള്ള വൃക്ഷങ്ങൾ തിങ്ങിവളർന്നിരുന്ന വിശാലമായ ഒരു തോട്ടത്തിലായി. വിഷാദാത്മകമായ ഒരു ശാന്തത ആ അന്തരീക്ഷത്തിൽ സർവ്വത്ര വ്യാപിച്ചിരുന്നു. അവിടെ കണ്ടിരുന്ന കെട്ടിടങ്ങളിൽ ഒന്നിലേക്കു ഞങ്ങളെ കൂട്ടിക്കൊണ്ടുപോയി ചെറീസ്, ബിസ്കറ്റുകൾ എന്നീ ലഘുവായ ഭക്ഷണപദാർത്ഥങ്ങളുടെ മുമ്പിൽ ഇരുത്തി. ഞങ്ങളെല്ലാവരും അവ വേണ്ടുവോളം തിന്നു തൃപ്തിപ്പെട്ടു. അനന്തരം ഞങ്ങളെ അതിന്റെ മുകൾഭാഗത്തേക്കു കൂട്ടിക്കൊണ്ടുപോയി കിടക്കുവാനുള്ള സ്ഥാനങ്ങൾ (Cubicles) കാട്ടിത്തന്നു. മറ്റുള്ള സ്ഥലങ്ങളിൽ ഞങ്ങൾ താമസിച്ചതായ ഹോട്ടലുകളിലെ വിശാലമായ മുറികളും സുഖകരങ്ങളായ മെത്തകളും നോക്കുമ്പോൾ അതിലേക്ക് ഇവിടെ ലഭിച്ച സൗകര്യങ്ങൾ താണരീതിയിലുള്ളവയായിരുന്നു. ഇതിനിടക്കു എന്റെ കൂട്ടുകാരിൽ ഒരാളായ ഓ— കുളിമുറിയിൽ പോകേണ്ട ആവശ്യം മദറിനെ മനസ്സിലാക്കാൻ പല ആംഗ്യങ്ങളും കാണിച്ചു ശ്രമിക്കയുണ്ടായി. അപ്പോൾ, ഒരു മാതൃകാദ്ധ്യാപകന്റെ ക്ഷമയോടും സ്ഥിരനിശ്ചയത്തോടുംകൂടി അവർ തന്റെ ഉദ്ദേശം ഇന്നതാ

ണെന്ന് ആതിഥേയിയെ മനസ്സിലാക്കാൻ ചെയ്ത അത്യദ്ധ്വാനങ്ങളോ, അതുകണ്ടു പരിഭ്രമിച്ചുവശായി സർവ്വശ്രദ്ധയും അതിഥിയിൽ കേന്ദ്രീകരിച്ച്, അവർ കൈകൾകൊണ്ടു മുഖവും ദേഹവും തേച്ചും തലനനച്ചു മുങ്ങുന്നമട്ട് അഭിനയിച്ചും മറ്റും കാണിച്ച ചേഷ്ടകൾ വായതുറന്നു നോക്കി നിന്നിരുന്ന ആ ആതിഥേയിയുടെ ദയനീയാവസ്ഥയോ, ഏതാണ് കൂടുതൽ വിനോദപ്രദമെന്നു പറയുകവയ്യ. കുറെ കഴിഞ്ഞപ്പോൾ കാര്യം മനസ്സിലായി എന്നുള്ള ബോധം ഉദയംചെയ്തതിൻെറ ഒരു പ്രകാശം ഇതികർത്തവ്യതാമൂഢയായി നിലകൊണ്ടിരുന്ന ആതിഥേയിയുടെ മുഖത്തു തെളിഞ്ഞു. ആഹ്ലാദഭരിതയായി അവർ "ഹാ! വീ! വീ!" (അതെ, മനസ്സിലായി, മനസ്സിലായി) എന്നുച്ചരിച്ചുകൊണ്ട് അവിടെനിന്നു പെട്ടെന്ന് അപ്രത്യക്ഷയായി. ഓ—യാകട്ടെ, ഒട്ടുവളരെ പണിപ്പെട്ടെങ്കിലും തൻെറ കാര്യം സാധിച്ചുവല്ലോ എന്നുള്ള സമാധാനത്തിൽ, വിജയഭാവത്തോടുകൂടി കുളിമുറിയിലേക്ക് ആനയിക്കപ്പെടുവാൻ തയ്യാറായിനിന്നു. എന്നാൽ അല്പം കഴിഞ്ഞ് ഒരു വിരലോളം മാത്രം നീളമുള്ള ചെറിയ ഒരു ഗ്ലാസ്സിൽ നിറച്ചു വെള്ളവുമായി മദർ വരുന്ന കാഴ്ച കണ്ടപ്പോൾ, ആ രാജ്യത്തെ ഭാഷ നിശ്ചയമില്ലാതെ ഫ്രാൻസിൽ സഞ്ചരിച്ചുകൊണ്ടിരുന്ന ഒരു യാത്രക്കാരൻ തനിക്ക് ആവശ്യമുണ്ടായിരുന്ന കൂൺ (Mushroom) എന്ന സാധനത്തിനുള്ള ഫ്രഞ്ചുവാക്കറിയാൻ പാടില്ലാതിരുന്നതുകൊണ്ട് അതിൻെറ ഒരു ചിത്രം ഹോട്ടൽ വെയിറ്ററെ വരച്ചു കാണിച്ചുകൊടുക്കുകയും അയാൾ ഉടൻ അകത്തുപോയി നിവർത്തിപ്പിടിച്ച ഒരു കുടയുമായി മടങ്ങിവരികയും ചെയ്ത കഥ എനിക്ക് ഓർമ്മവന്നു!

എന്തായാലും അവസാനം മാ—യുടെ കളി നടന്നു. വിശേഷാവസരങ്ങളിൽ മാത്രം ഉപയോഗിക്കുന്ന വിസ്താരമേറിയ മുറികളിൽ ഞങ്ങൾക്കു കിടക്കവിരിച്ചു തയാറാക്കി. അവിടെ, പുറമെനിന്നു കേൾക്കാമായിരുന്ന ഭയങ്കരമായ ഇടിയും മിന്നലും അകത്ത് എല്ലാദിക്കിലും മുഴങ്ങിക്കൊണ്ടിരുന്നു. കൊതുകുകളുടെ സംഗീതം വകവെക്കാതെ ഞങ്ങൾ സുഖനിദ്ര പ്രാപിച്ചു. രാവിലെ എഴുന്നേറ്റപ്പോൾ ഞങ്ങൾ തീരെ ക്ഷീണവിമുക്തരായിരുന്നു. പ്രാതലിനുശേഷം ഞങ്ങൾ മദർ സുപ്പീരിയരെ കാണുവാൻ പുറപ്പെട്ടു. അവർക്ക് ഇംഗ്ലീഷിൽ ഒരൊററ വാക്കുപോലും നിശ്ചയമുണ്ടായിരുന്നില്ല. എന്നാൽ കേംബ്രിഡ്ജ് സർവ്വകലാശാലാ (Cambridge University) ബിരുദംനേടിയിട്ടുള്ള ഒരു കന്യാസ്ത്രീ അവരോടൊപ്പം ഉണ്ടായിരുന്നു. ഒന്നാമതുപറഞ്ഞ ആ മാന്യ, തന്റെ പിതാവിന്റെ ജന്മഭൂമിയായ രാജ്യത്തുനിന്നു സന്ദർശകരായി എത്തിയിട്ടുള്ള ഞങ്ങളെ കാണുന്നതിന് അത്യുൽക്കണ്ഠയോടെ അവിടെ എത്തിയതാണ്. ആ സ്ത്രീ ഞങ്ങളുടെ ദ്വിഭാഷിയായിത്തീർന്നു. അവരോട് കഴിഞ്ഞ രാത്രിയിലെ കളിയെപ്പററിയുള്ള വിശേഷങ്ങൾ പറഞ്ഞുകേൾപ്പിക്കാൻ ഞങ്ങൾ ഒട്ടും താമസിച്ചില്ല. കുറച്ചുനേരം സംസാരിച്ചതിനുശേഷം ആ സ്ഥലം മുഴുവൻ ഞങ്ങൾ ചുററിനടന്നു കണ്ടു. പുറമെനിന്ന് ഒട്ടുവളരെ ആരാധകർ വന്നുപോയ്ക്കൊണ്ടിരുന്ന അവിടുത്തെ പള്ളിയിൽ, അതിന് ഒരുകാലത്തുണ്ടായിരുന്ന അഭിവൃദ്ധിയെ വിളിച്ചുപറയുന്ന ലക്ഷണങ്ങൾ കാണാമായിരുന്നു. ഞങ്ങളറിയാതെ തന്നെ സമയം പാഞ്ഞുകൊണ്ടാണിരുന്നത്. അതിനാൽ നാട്ടുവിട്ട

തിന്നശേഷം ഒരിക്കലും അനുഭവിക്കാൻ ഇടയാകാത്ത ഒരു സമാധാനവും സംതൃപ്തിയും പ്രദാനംചെയ്ത ആ സ്ഥലം ഞങ്ങൾക്കു വേഗം വിടേണ്ടിയിരുന്നു. ഏറ്റവും ദയാപൂർവ്വം സ്വീകരിച്ച് സൽക്കരിച്ച ആ കന്യാസ്ത്രീകളും ഞങ്ങളും വിട്ടുപിരിഞ്ഞതു് അന്യോന്യം നിഷ്കളങ്കമായ സ്നേഹബഹുമാനങ്ങളോടുകൂടിയായിരുന്നു. പിന്നീടു സംഘത്തിലെ മററു കൂട്ടുകാരോടുചേർന്നു കാർഗാറ്റും ഞങ്ങൾ നഗരം ചുററിസ്സഞ്ചരിച്ചു. ചില തെരുവുകളിൽ സ്ത്രീകൾ ധാരാളമായി ലേസ്പണിയിൽ ഏർപ്പെട്ടിരിക്കുന്നതായി കണ്ടു. ആ ജോലിയിൽ ഏർപ്പെട്ടിരിക്കുമ്പോൾ അവരുടെ കൈകളുടെ അതിശീഘ്രഗതിയിലുള്ള പ്രവർത്തനം കാണുവാൻ വളരെ കൌതുകം തോന്നി.

ഉച്ചയ്ക്കു് ഓസ്റ്റെൻഡിലേക്കു തിരിച്ചു. അവിടെ എത്തി ഒട്ടും താമസിയാതെതന്നെ ഞങ്ങളിൽ കുറെ പേർ “പ്രിൻസസ്സ് ആസ്ത്രിഡ്” (Princess Astrid) എന്ന ബോട്ടിൽ കയറിയിരുന്നു. ശേഷംപേർ ബോട്ടു നീങ്ങാറാവുന്നതുവരെ ആ പട്ടണം ചുററിക്കണ്ടു. സമുദ്രം അസാധാരണമായി നിശ്ചലത പ്രാപിച്ചിരുന്നതുകൊണ്ടു ചാനലിൽക്കൂടിയുള്ള ബോട്ടുയാത്ര വളരെ സുഖകരമായിട്ടാണ് തോന്നിയതു്. എന്നാൽ തണുപ്പു കൂടിക്കൂടി വന്നിരുന്നു. ഡോവറിലെ ഉന്നതമായ ചോക്ക്പാറക്കൂട്ടങ്ങൾ ദർശനവിഷയമായപ്പോൾ കലശലായ മഴ തുടങ്ങി.





ബെൽജിയം രാജ്ഞിയും, രാജാവും, കുട്ടികളും.

# VII
## ലണ്ടനിൽ.

---

ഞങ്ങൾക്കു സ്വന്തം ചെവികളെ വിശ്വസിക്കാൻ കഴിഞ്ഞില്ല; പോർട്ടർ, ഗാഡ്, എന്നുവേണ്ട പുറമേയുള്ള എല്ലാവരും സുപരിചിതമായ ഒരു ഭാഷയിൽ സംസാരിച്ചുകേട്ടു! കോൺടിനെന്റിൽ ഈ ദിവസമത്രയും ആംഗ്യങ്ങൾകൊണ്ടും ഭാവങ്ങൾകൊണ്ടും എത്രയും വിഷമിച്ചായിരുന്നു ഞങ്ങൾ ആശയങ്ങൾ വെളിപ്പെടുത്തിയിരുന്നതു്. എന്നാൽ ഡോവറിൽ എത്തിച്ചേർന്നതിനുശേഷം വലിയ ആശ്വാസത്തോടുകൂടിയാണു് ഞങ്ങൾ തീവണ്ടിയിൽ കയറിയതു്. കൂടാതെ, ബാല്യംമുതല്ക്കുതന്നെ പേരുകേട്ടു പരിചയിച്ച ലണ്ടൻനഗരിയിൽ എത്തിച്ചേരുന്നതിനു ഞങ്ങൾക്കു അതിയായ ഔത്സുക്യവുമുണ്ടായിരുന്നു. നേരം രാത്രി എട്ടുമണി കഴിഞ്ഞിരുന്നെങ്കിലും, വിട്ടുപിരിയാനുള്ള വൈമനസ്യത്താലെന്നപോലെ, ഒരു ദിവ്യശാന്തതയോടുകൂടി പ്രകാശിച്ചിരുന്ന സന്ധ്യാന്തരീക്ഷദീപ്തിയിൽ ഇരുപുറത്തും തെളിഞ്ഞുകാണാമായിരുന്ന വയലുകൾ ഞങ്ങളെ ഉല്ലാസഭരിതരാക്കി.

ഞങ്ങൾക്കധികംനേരം സഞ്ചരിക്കേണ്ടിവന്നില്ല. നഗരത്തിൽ എത്താറായപ്പോഴേയ്ക്കും ചുറ്റുമുള്ള കാഴ്ചകൾക്കു വലിയ മാറ്റം കണ്ടു. തൊഴിലാളികളുടെയാണെന്നു തോന്നുന്ന—മുൻവശത്തു നിറപ്പകിട്ടുള്ള പുഷ്പങ്ങളാൽ നിറഞ്ഞ പുൽത്തകിടുകളോടുകൂടിയ ചെറിയ വീടുകൾ വരിവരിയായി നില്ക്കുന്നതു കാണാറായി. കറുത്തിരുണ്ട പു

ക മേൽപ്പൊട്ടയന്ന് അന്തരീക്ഷത്തെ മലിനമാക്കിക്കൊണ്ടിരുന്നു. തിക്കിത്തിരക്കി നിന്നിരുന്ന കെട്ടിടങ്ങളും ഒട്ടും ആകർഷകമായിരുന്നില്ല. അവയ്ക്കും, ഞങ്ങൾ കുറച്ചുമുമ്പു കടന്നുപോയ സുഖശീതളമായ വയലുകൾക്കും തമ്മിൽ എന്തൊരു വ്യത്യാസം!

ഈ സമയത്ത് സാവധാനത്തിൽ പൊയ്ക്കൊണ്ടിരുന്ന ഞങ്ങളുടെ തീവണ്ടി ഒടുവിൽ വിക്ടോറിയാസ്റ്റേഷനിൽ ചെന്നുനിന്നു. അപ്രതീക്ഷിതമെങ്കിലും സുപരിചിതമായ ഒരു മുഖം അപ്പോൾ അവിടെ കണ്ടത് എനിക്ക വലിയ സന്തോഷം ഉളവാക്കി. കഴിഞ്ഞകൊല്ലം കറാച്ചിയിൽ വെച്ചു നടന്ന അഖിലേന്ത്യാ സ്ത്രീസമ്മേളനത്തിൽ ഹാജരായിരുന്ന മിസിസ്സ് ഹൌമാട്ടിൻ അവിടെ സന്നിഹിതയായിരുന്നു. സ്വദേശത്തേയ്ക്കു ഞങ്ങളെ സ്വാഗതം ചെയ്യുന്നതിൽ അവൎക്കുണ്ടായിരുന്ന സന്തോഷം അവരുടെ മുഖത്ത് സ്പഷ്ടമായികണ്ടു. അവരൊന്നിച്ച്, ഞങ്ങൾക്കുവേണ്ടി തെയ്യാറാക്കിയിരുന്ന വാഹനത്തിൽകയറി, വൈ. ഡബ്ള്യൂ. സി. എ. യിലേക്ക പുറപ്പെട്ടു. ആ രാത്രിതന്നെ നഗരത്തിലെ ചില പ്രധാന സ്ഥലങ്ങൾ കാണത്തക്കവണ്ണം വളഞ്ഞ ഒരു വഴിയിൽക്കൂടെയാണ് പോയതെന്നു തോന്നുന്നു. അന്നു പലതും കണ്ട കൂട്ടത്തിൽ മൂന്നു കാഴ്ചകൾ മാത്രമേ—നെൽസൻെറ് പ്രതിമയോടുകൂടിയ ട്രഫാൽഗർ സ്ക്വയർ, ബക്കിങ്ങ്ഹാം കൊട്ടാരം, പിക്കാഡിലി സർക്കസ്സ്—എന്തോ സംഗതിവശാൽ എൻെറ മനസ്സിൽ പതിഞ്ഞുള്ളു.

ലണ്ടനിലെ വളരെ ജനത്തിരക്കുള്ള സ്ഥലത്ത്, ഗ്രേററ് റസ്സൽ സ്ട്രീററിൽ സൎവ്വ സൌകര്യങ്ങളോടുംകൂടി

ആ ഒരു വലിയ കെട്ടിടത്തിന്റെ മുമ്പിലാണ് ഞങ്ങളുടെ
വാഹനം ചെന്നുനിന്നത്. ഞങ്ങൾക്കു താമസിക്കേണ്ടി
യിരുന്നത് മുകളിലത്തെ നിലകളിലുള്ള മുറികളിലാണ്.
മേശപ്പുറത്ത് ഒരുക്കിയിരുന്ന വിവിധഭക്ഷണപാനീയങ്ങ
ളേക്കാൾ ഞങ്ങളെ ആഹ്ലാദിപ്പിച്ചതു നാട്ടിൽനിന്ന് അ
വിടെ വന്നുകിടന്നിരുന്ന കത്തുകളുടെ കൂട്ടമായിരുന്നു.
അവിടെ പണം കൊടുക്കാതെതന്നെ കഴിക്കാം എന്നു
ള്ളതായിരുന്നു ഞങ്ങളെ അത്യധികം സന്തോഷിപ്പിച്ച മ
റ്റൊരു സംഗതി. കപ്പൽ വിട്ടതിനുശേഷം ഞങ്ങൾ ആ
ദ്യമായി അനുഭവിക്കുന്ന അപ്രതീക്ഷിതമായ ഒരു സുഖ
സൌകര്യമായിരുന്നു അത്.

പിറ്റേദിവസം രാവിലെ പത്തുമണിക്ക് ഞങ്ങൾ
ലണ്ടൻ ആകപ്പാടെ ഒന്നു ചുറ്റിസ്സഞ്ചരിക്കാൻ പുറപ്പെ
ട്ടു. സംഘാംഗങ്ങളിൽ എല്ലാവരുംതന്നെ പുരാതനവും
സുപ്രസിദ്ധവുമായ ലണ്ടൻ ടവർ (Tower of London)
കാണുന്നതിന് പ്രത്യേകിച്ചാഗ്രഹിച്ചിരുന്നു. ഏറ്റവും
ജനനിബിഡമായ ഭാഗത്തുകൂടിയാണ് ഞങ്ങൾ പോയ
ത്. വീഥികൾക്കും ഇരുപാർശ്വങ്ങളിലും നിന്നിരുന്ന അ
നാകർഷകങ്ങളായ വലിയ കെട്ടിടങ്ങൾക്കും അവസാനമി
ല്ല! ജനബഹുലമായ ആ പ്രദേശത്തുകൂടെ പോകുമ്പോൾ
ഞങ്ങളുടെ ശക്തിയും ഉന്മേഷവും വാർന്നൊഴുകുന്നപോലെ
തോന്നി. ചിലർ കണ്ണുകൾ അടച്ച് സ്നേഹിതകളുടെ മേൽ
പതുക്കെ ചാരിയിരുപ്പായി. വാഹനം നിന്നപ്പോൾ മാ
ത്രമാണു കണ്ണുകൾ തുറന്നത്. അപ്പോൾ അല്പം അകലെ
യായി ലണ്ടൻടവർ കാണാമായിരുന്നു. കൂടുതൽ ഉത്സാ
ഹത്തോടെ ഞങ്ങൾ ഉടൻ അങ്ങോട്ടു നടന്നു. പണ്ടത്തെ

വേഷത്തിൽതന്നെ ഗോറികൾ പ്രത്യക്ഷരായ 'ബീഫ് ഈറേറഴ്സ്', (Beef Eaters) എന്നു പറയപ്പെടുന്ന അവിടത്തെ കാവൽക്കാരാണ് ഞങ്ങളെ ആദ്യമായി എതിരേററത്. അവരിൽ ഒരാൾ ഞങ്ങളെ കൂട്ടിക്കൊണ്ടുപോയി അവിടത്തെ പ്രധാനസ്ഥലങ്ങൾ ഒന്നൊന്നായി കാണിച്ചുതരികയും അവയോടു ബന്ധപ്പെട്ട ചരിത്രസംഭവങ്ങൾ വിവരിച്ചുകേൾപ്പിക്കയും ചെയ്തു. "വിജേതാവായ വില്യം" (William the Conqueror) പണിയിപ്പിച്ച ആ "വൈററ് ടവർ" (White Tower) ഒരു കോട്ടയും, അതേസമയത്തുതന്നെ ഒരു കൊട്ടാരവും കാരാഗൃഹവുമായിരുന്നു. ചെറുപ്പകാലത്ത് എലിസബെത്ത് രാജ്ഞിയേയും പിന്നീടു സർ വാൾട്ടർ റാലി മുതലായ പ്രധാനന്മാരേയും അവിടെയാണു തടവിലിട്ടിരുന്നതത്രെ. അനന്തരം ലേഡി ജെയിൻഗ്രെ, ആനിബൊാളിൻ, സർ തോമസ് മൂർ, സ്കോട്ട്ലണ്ടിലെ മേരിരാജ്ഞി മുതലായ രാഷ്ട്രീയതടവുകാർ പ്രവേശിച്ച "ട്രെയിറേറഴ്സ് ഗെയിററും" (Traitors' Gate) എഡ്വേഡ്, റിച്ചാഡ് എന്നീ രാജകുമാരന്മാരെ നീചമായി കൊലചെയ്ത ആ ചെറിയ മുറിയും, അസംഖ്യം പേരുടെ ശിരഃഛേദം ചെയ്തിട്ടുള്ള ഇക്ഷമരം നിന്നിരുന്ന സ്ഥാനവും, അവരിൽ പലരേയും മറവുചെയ്തിട്ടുള്ള ശോകാത്മകമായ പള്ളിയും ഞങ്ങൾക്കു കാണിച്ചുതരികയുണ്ടായി. കൊലയാളികൾ പണ്ടുപയോഗിച്ചിരുന്ന വലിയ വെൺമഴുവും, ഭാഗ്യവഞ്ചിതന്മാർ വെട്ടേല്ക്കുന്നതിന്നായി തല വെച്ചുകൊടുത്തിരുന്ന മരക്കഷ്ണവും ഇന്നും അവിടെ സൂക്ഷിച്ചുവെച്ചിട്ടുണ്ട്. രാജകീയരത്നാഭരണങ്ങളാണു ഞങ്ങൾ ഒടുവിൽ സന്ദർശിച്ചത്. നേരം ഏതാണ്ടു വൈകിയി

അന്നതിനാൽ ഉടൻതന്നെ മൂന്നു സംഘങ്ങളായി പിരി
ഞ്ഞു മുൻനിശ്ചയിച്ചിരുന്നപ്രകാരം ബെഡ്ഫോഡ്, വെ
സ്റ്റ്ഫീൽഡ്, യൂനിവേർസിററി എന്നീ കോളേജുകളിലേ
ക്കു ഞങ്ങൾ ഭക്ഷണംകഴിപ്പാൻ പോയി. പ്രസിദ്ധപ്പെട്ട
രുത്ത് ഡ്രേപ്പറിന്റെ അഭിനയം കാണേണ്ടിയിരുന്നതുകൊ
ണ്ടു ഞങ്ങൾക്കു ഭക്ഷണത്തിനുശേഷം താമസിയാതെത
ന്നെ "ഫോക്കററ് തിയേററി"ലേക്കു പുറപ്പെടേണ്ടിവ
ന്നു. അവിടെ എത്തിയപ്പോൾ നാടകശാല കാണികളെ
ക്കൊണ്ടു നിറഞ്ഞുകണ്ടു. കർട്ടൻ നീങ്ങി. രുത്ത് ഡ്രേപ്പർ പ്ര
ത്യക്ഷയായി. ഉത്സാഹഭരിതരായ ജനങ്ങൾ അവരെ ഹ
സ്തതാഡനംകൊണ്ട് അഭിവാദ്യംചെയ്തു. അവരെപ്പററി
കേട്ട കഥകളിൽ ഒട്ടും അതിശയോക്തിയില്ലെന്നു ഞങ്ങൾ
ക്കു താമസിയാതെ മനസ്സിലായി. നടനകലയിൽ സമർത്ഥ
രായ പലരേയും ഞങ്ങൾ കണ്ടിട്ടുണ്ട്. എന്നാൽ അവരെ
ല്ലാം, ഈ സ്ത്രീയുമായി താരതമ്യപ്പെടുത്തുമ്പോൾ, വെറും
നിസ്സാരന്മാരെന്നു തോന്നി. എത്രയും വേഗത്തിൽ വേഷം
മാററി ഒരേ രംഗത്തിലുള്ള വിവിധപാത്രങ്ങളായി പ്രത്യ
ക്ഷപ്പെടുന്നതിൽ അവർ കാണിച്ച സാമർത്ഥ്യം അത്യത്ഭുത
കരമായിരുന്നു. വിനോദകരമോ വിഷാദപൂർണ്ണമോ ആയ,
എന്നുവേണ്ട ഏതുതരത്തിലുമുള്ള, അഭിനയത്തിലും അ
സാധാരണമായ നൈപുണ്യമുണ്ടായിരുന്ന രുത്ത് ഡ്രേപ്പറി
ന്ന് ജനങ്ങളെ ഉറക്കെ ചിരിപ്പിക്കുന്നതിന്നോ, ഉടൻത
ന്നെ പൊട്ടിക്കരയിക്കുന്നതിന്നോ, യാതൊരു വിഷമവും
ഉണ്ടായിരുന്നില്ല.

അന്നത്തെ കാര്യപരിപാടി പതിവിലധികം ഇടതൂ
ർന്നതായിരുന്നു. വൈകുന്നേരം ഇന്ത്യാബില്ലിനെപ്പററി
സാമാന്യമായും, ഭാവിഭരണഘടനയ്ക്കു കീഴിൽ മാതൃഭൂമിയെ
സേവിക്കുവാൻ ഇന്ത്യൻ സ്ത്രീകൾക്കുള്ള സന്ദർഭങ്ങളെപ്പ

ററി പ്രത്യേകിച്ചും, നടന്ന ഒരു വാദപ്രതിവാദത്തിൽ പങ്കു
കൊള്ളേണ്ടിയിരുന്നു. "ആനണ്ടേൽ" ഭവനത്തിൽവെച്ചു
ലോതിയൻപ്രഭുവായിരുന്നു പ്രസ്തുത വാദപ്രതിവാദം
നയിച്ചതു്. ഈ സമ്മേളനത്തിൽ ഇംഗ്ലീഷുകാരായ ഏതാ
നും സ്ത്രീപുരുഷന്മാരും ടാഗോറിന്റെ വിദേശസിക്രട്ടറി
യായിരുന്ന, ശാന്തിനികേതനത്തിലെ പ്രൊഫസർ ചക്ര
വർത്തിയുമുൾപ്പെടെ ചില ഇന്ത്യക്കാരും സന്നിഹിതരായിരു
ന്നു. ഇന്ത്യാബില്ലുകൊണ്ടു ഞങ്ങളുടെ രാജ്യത്തിനു പറയ
ത്തക്ക മെച്ചം വല്ലതും കിട്ടുമോ എന്നു സംശയമാണെ
ന്നും, സ്ത്രീകൾക്കു നൽകിയിട്ടുള്ള സമ്മതിദാനാവകാശം
കൊണ്ടു് ഞങ്ങൾ ഒരുതരത്തിലും തൃപ്തിയായിട്ടില്ലെ
ന്നും, സൈനികവും സാമ്പത്തികവുമായ യോഗ്യതയുള്ള
പുരുഷന്മാരുടെ പത്നിമാർക്കു വോട്ടവകാശം നൽകിയിരി
ക്കെ വിദ്യാഭ്യാസയോഗ്യതകളുള്ള പുരുഷന്മാരുടെ ഭാര്യ
മാർക്കു് അതു നിഷേധിക്കുന്നതിൽ യാതൊരർത്ഥവുമില്ലെ
ന്നും ഞങ്ങൾ വ്യക്തമാക്കി. വാദപ്രതിവാദം അടുത്തദി
വസവും തുടർന്നു. ലോതിയൻപ്രഭുവിന്നു് അന്നു ലണ്ട
നിൽനിന്നു പോകേണ്ടിയിരുന്നതിനാൽ പ്രൊഫസർ ച
ക്രവർത്തിയായിരുന്നു അദ്ദേഹത്തിന്റെ സ്ഥാനം വഹിച്ച
തു്. അന്നത്തെ സമ്മേളനനടപടികളിൽ ഞങ്ങളുടെ
സംഘാംഗങ്ങൾ പൂർവ്വാധികം ഉത്സാഹത്തോടുകൂടി പങ്കെ
ടുത്തു. രണ്ടാംദിവസം വൈകുന്നേരം മിസിസ്സ് ഹൌമാട്ടി
നും "സുഹൃത്സംഘ"വും (Friends' Society) ഞങ്ങളെ
സൽക്കരിക്കുകയുണ്ടായി. ഒരു ക്വേക്കർ (Quaker) സമാജ
മായ ആ സംഘം ഇന്ത്യയോടു് അനുഭാവമുള്ളതാണു്. ഇ
വിടെവെച്ചു് ലണ്ടനിൽ താമസിക്കുന്ന ഇന്ത്യക്കാരായ പ
ല സ്ത്രീപുരുഷന്മാരേയും ഞങ്ങൾക്കു കാണ്മാനിടയായി.

ഇംഗ്ലണ്ടിലെ ദേശീയ സമാധാനകോൺഫ്രൻസ് (National Peace Conference) 'ഫ്രൻറ്സ് ഹൌസി'ൽ വെച്ചാണ് നടന്നത്. ആദ്യത്തെ ദിവസം 'പാശ്ചാത്യ രാഷ്ട്രങ്ങളുടെ നില'യും രണ്ടാംദിവസം 'സമാധാനവും ബ്രിട്ടീഷ്സാമ്രാജ്യത്തിലെ വർഗ്ഗീയനയവും' ആയിരുന്നു പ്രതിപാദനവിഷയങ്ങൾ. ഞങ്ങൾ സ്വല്പം വൈകിയാണ് യോഗസ്ഥലത്തെത്തിയത്. ഹാൾ അപ്പോൾ നിറഞ്ഞിരുന്നു. വളരെനേരം, ജപ്പാൻെറ സാമ്രാജ്യനയത്തെക്കുറിച്ചുള്ള ആക്ഷേപമാണ് ഞങ്ങൾ കേട്ടുകൊണ്ടിരുന്നത്. സഭാംഗങ്ങൾ ചോദ്യങ്ങൾ ചോദിക്കാൻ തുടങ്ങിയപ്പോൾ ഞങ്ങൾക്കു കൂടുതൽ ഉന്മേഷവും രസവും തോന്നി. ഒരു യുവതി എഴുന്നേററുനിന്ന്, ജപ്പാൻ പാശ്ചാത്യരുടെ സാമ്രാജ്യനയത്തെ അനുകരിക്കുക മാത്രമേ ചെയ്യുന്നുള്ളുവെന്നും പൌരസ്ത്യരാജ്യങ്ങൾ സ്വതവേ സമാധാനപ്രിയങ്ങളാണെന്നും വാദിച്ചു. പ്ലാററ്ഫാറത്തിൽ ഇരുന്നിരുന്ന, മുമ്പിലത്തെ ഇന്ത്യാസിക്രട്ടറി മി: വെജ്വുഡ് ബെന്നിനെ പലവിധ ചോദ്യങ്ങൾകൊണ്ടു സദസ്യർ അലട്ടിയിരുന്നു. ചൊടിയും ചുണയുമുള്ള ഒരിന്ത്യൻ യുവാവ്, ഇന്ത്യൻമാക്കറ്റുകൾ ജപ്പാൻ സാമാനങ്ങൾകൊണ്ടു നിറയ്ക്കുന്നതിനുള്ള ഉത്തരവാദിത്വം ആർക്കാണെന്നു വിളിച്ചുചോദിക്കുകയുണ്ടായി. തീച്ചപറയുവാൻ വിഷമമാണെന്നു മി: ബെൻ പറഞ്ഞപ്പോൾ 'ഓഹോ, മി: വെജ്വുഡ് ബെൻ മൂന്നുകൊല്ലം ഇന്ത്യാസിക്രട്ടറിയായിരുന്നു എന്നാണ് എൻെറ ധാരണ' എന്നു മറുപടിപറയുകയും ചെയ്തു. ഒരിംഗ്ലീഷുകാരൻ എഴുന്നേററ് 'സാമ്രാജ്യം, സമാധാനം' എന്നീ വാക്കുകൾ പരസ്പ

രവിരുദ്ധങ്ങളാണെന്നു വാദിച്ചു. അതിനെത്തുടൎന്ന് അയാളുടെ വേറൊരു നാട്ടുകാരൻ, ഇന്ത്യയെ സംബന്ധിച്ചുള്ള ഇന്നത്തെ ബ്രിട്ടീഷ്നയത്തെ ശക്തിയായി എതിൎത്തു. വികാരവേഗത്താൽ അയാളുടെ മുഖം രക്തവൎണ്ണമായിത്തീരുകയും അയാൾക്കു ശ്വാസംമുട്ടുന്നുണ്ടോ എന്നു ഞങ്ങളിൽ പലൎക്കും തോന്നുകയും ചെയ്തു. രണ്ടു തെക്കെ ആഫ്രിക്കൻ പ്രതിനിധികൾ അവരുടെ ബ്രിട്ടീഷ്ഭരണകൎത്താക്കൾ തങ്ങളോടു പെരുമാറുന്ന രീതിയെപ്പററി കഠിനമായി ആക്ഷേപിച്ചു. ആ സമയത്തു 'ലജ്ജാവഹം! ലജ്ജാവഹം!' എന്നു വിളികൾകൊണ്ടു ഹാൾ മുഴങ്ങിയിരുന്നു.

സ്വന്തം നാട്ടുവിട്ടതിനുശേഷം ഞങ്ങളെ ഇദംപ്രഥമമായി ഇന്ത്യൻ വിദ്യാൎത്ഥികൾ ലണ്ടനിലെ ഗവൎണ്മെററിലെ ഹോസ്റ്റലിൽവെച്ചു സൽക്കരിക്കുകയുണ്ടായി. ഒരുകാലത്തു മദ്രാസ്സ് ക്വീൻമേരീസ് കോളേജിലെ പ്രൊഫസരായിരുന്ന മിസിസ്സ് രാമറാവു ശ്രവണമധുരമായ ചെറുപ്രസംഗത്താൽ സ്വാഗതമരുളി. സ്വരാജ്യം വിട്ടതിൽപിന്നെ ആദ്യമായി ഞങ്ങൾക്ക് ഇന്ത്യൻരീതിയിലുള്ള ഭക്ഷണം കിട്ടിയതു് അവിടെവെച്ചാണ്. അത്യന്തം രുചിയോടുകൂടി അതു് ആസ്വദിച്ചു എന്നു പറയേണ്ടതില്ലല്ലോ. പിന്നീടുണ്ടായ സംഗീതവും സ്വഭാഷയിൽ അന്യോന്യം നടത്തിയ സൌഹാൎദ്ദമധുരമായ സംഭാഷണവും മററും ഹേതുവായി ഞങ്ങൾ സ്വദേശത്താണോ എന്നുതന്നെ തോന്നിപ്പോയി. സിക്രട്ടറി മി: എല്ലയോടും സ്വദേശീയരായ മററു മാന്യസുഹൃത്തുക്കളോടും അവരുടെ ഹാൎദ്ദമായ സൽക്കാരത്തിനു നന്ദിപറഞ്ഞുകൊണ്ടു സ്വല്പം വൈമനസ്യത്തോടുകൂടി ഞങ്ങൾ അവിടംവിട്ടു.

പിന്നീടു ലഭിച്ച പരിക്ഷണങ്ങളുടേയും സ്വീകരണങ്ങളുടേയും കൂട്ടത്തിൽ, ഇന്ത്യാഹൌസിൽവെച്ചു് ഹൈക്കമ്മീഷണരുടെ ഒരു ചായസൽക്കാരവും, ലോക്ക്പ്രഭ്വിയുടെ സ്വീകരണവും, പാർല്ലിമെന്റ് മെമ്പറായ മി: എച്ച്. ഗ്രഹാം വൈററിന്റെ വകയായി ഹൌസ് ഓഫ് കോമൺസിൽ വെച്ചുണ്ടായ ഒരു ചായസ്സൽക്കാരവും പ്രത്യേകം പ്രസ്താവയോഗ്യമത്രെ. ഒടുവിൽ പറഞ്ഞ അവസരത്തിൽ അതിഥി ഞങ്ങളെ പാർല്ലിമെന്റ് മന്ദിരത്തിനകത്തു കൊണ്ടുപോയി അവിടമെല്ലാം കാണിച്ചുതരികയും, അപ്പോൾ ഹൌസ് ഓഫ് ലോഡ്സിൽവെച്ച് ഇന്ത്യാബില്ലിനെക്കുറിച്ചു നടന്നിരുന്ന പ്രസംഗങ്ങൾ കേൾക്കാൻ സൌകര്യമുണ്ടാക്കിത്തരികയും ചെയ്തു. ഹൌസ് ഓഫ് ലോഡ്സിൽ ചെന്നപ്പോൾ സെററ്ലണ്ട്പ്രഭു (പുതിയ ഇന്ത്യാസിക്രട്ടറി) നേരിട്ടല്ലാത്ത തിരഞ്ഞെടുപ്പുസമ്പ്രദായത്തെ ന്യായീകരിച്ചുകൊണ്ടു പ്രസംഗിക്കുകയായിരുന്നു. അവിടെ സന്നിഹിതരായിരുന്നവരുടെ കൂട്ടത്തിൽ മുമ്പിലത്തെ ഇൻഡ്യാവൈസറായിമാരായ റെഡിങ്ങ് പ്രഭു, ഹാലിഫാക്സ് പ്രഭു, (**Lord Irwin**) എന്നിവരുടെ പേരുകൾ പ്രസ്താവ്യമത്രെ.

ഞങ്ങൾ "ലണ്ടനിലെ ചെററപ്പുര"കളെ (**London Slums**)പ്പററി ധാരാളം കേട്ടിട്ടുണ്ടായിരുന്നു. സുപ്രസിദ്ധമായ ബ്രിട്ടീഷ് മ്യൂസിയമോ, മാഡം ടസ്സാഡിന്റെ അത്ഭുതകരമായ മെഴുകുവേലപ്രദർശനമോ, മറെറന്തെങ്കിലും വിശേഷകാഴ്ചകളോ കാണുന്നതിൽ ഒട്ടും കുറവായ താല്പര്യമല്ലായിരുന്നു എനിക്കു ദാരിദ്ര്യകേന്ദ്രം സന്ദർശിക്കുന്നതിൽ ഉണ്ടായിരുന്നതു്. 'സെൻ്റ് പാൻക്രാസ് ഹൌസിങ്ങ് എസ്റ്റേററ്' (**St: Pancras Housing Estate**) സന്ദർശനം

ലണ്ടൻ 'സ്ലമ്മു'കളിലെ ദയനീയതയേയും വൃത്തിഹീനതയേയുംകുറിച്ചു് ഏതാണ്ടൊരു ജ്ഞാനം ഞങ്ങൾക്കു തരുന്നതിന്നിടയാക്കി. പഴയ കെട്ടിടങ്ങൾ പൊളിച്ചു തൽസ്ഥാനങ്ങളിൽ മെച്ചപ്പെട്ട കെട്ടിടങ്ങൾ പണിചെയ്യിച്ചിരുന്നു എങ്കിലും ആ സ്ഥലത്തെ ജോലി പൂർത്തിയാകാൻ ഇനിയും വളരെ താമസമുണ്ടു്. ഞങ്ങളിൽ ചിലർ ആ ചെററപ്പുരകൾക്കുള്ളിൽ കടന്നു സ്ഥിതിഗതികൾ മനസ്സിലാക്കുവാൻ ആഗ്രഹിച്ചു. ഭാഗ്യരഹിതവും ദരിദ്രവുമായ ഞങ്ങളുടെ രാജ്യത്തു് ഇത്തരത്തിലുള്ള ദയനീയമായ കാഴ്ചകൾ സാധാരണമാകകൊണ്ടു് അലസമായ ജിജ്ഞാസയേക്കാൾ സഹതാപപൂർവ്വമായ താല്പര്യമാണു് ഈ ആഗ്രഹത്തെ ഞങ്ങളിൽ ഉളവാക്കിയതു്. എങ്കിലും അകത്തുപോകാൻ അനുവാദം കിട്ടിയില്ല. എന്നാൽ അത്തരത്തിലുള്ള ഒരു കെട്ടിടത്തിന്റെ റോഡിന്നരികെയുള്ള വാതിലിൽ ഉണ്ടായിരുന്ന ഒരു വലിയ വിടവിൽക്കൂടെ അകത്തേക്കു നോക്കാൻ എനിക്കു സൌകര്യം കിട്ടി. §"വൃത്തിഹീനയും നഗ്നയും, ദാരിദ്ര്യരോഗാദികളാൽ പീഡിതയുമായി ആ പുതിയ പതാകയെ തിരിഞ്ഞുനോക്കാതെ അന്ധയായി മറെറാരു ലോകത്തിന്റെ വക്കത്തു സ്ഥിതിചെയ്യുന്ന 'മദർ ഇന്ത്യ'"യിൽ ഇത്തരത്തിലുള്ള ചളിക്കുണ്ടുകളും അരിഷ്ടവും ഉണ്ടായിരിക്കുന്നതു് നമുക്കു് മനസ്സിലാക്കുവാൻ കഴിയും. എന്നാൽ *"സൃഷ്ടിപരമായ സേവനത്തേയും പൊതുജനധർമ്മത്തേയുംകുറിച്ചു് ഉന്നതങ്ങളായ ആദർശങ്ങളോടുകൂടിയ ഇംഗ്ലണ്ടിനെപ്പോലെ പരിഷ്കൃതമായ ഒരു

---

§ * മിസ്. മേയോവിന്റെ 'മദർ ഇന്ത്യാ'

രാജ്യത്തിൽ" ഇത്തരം മലിനതയും അവശതയും സ്ഥിതിചെയ്യുന്നതു് എങ്ങിനെയെന്നു ഞങ്ങൾക്കു മനസ്സിലാക്കുവാൻ സാധിച്ചില്ല. ഇവിടത്തെ തെരുവുകളിലും വീടുകളുടെ മുമ്പിലും കാണ്മാനിടയായ മനോഹരങ്ങളായ കൊച്ചുമുഖങ്ങൾ, നരകതുല്യമായ പരിതസ്ഥിതികൾക്കു് അശേഷം യോജിച്ചവയും അല്ലായിരുന്നു.

ഓക്സ്ഫോഡിലെ കോളേജുകളിലേക്കും സസക്സിൽ രമണീയമായ പരിസരങ്ങളിൽ സ്ഥിതിചെയ്യുന്ന മിസ്സിസ്സ് കോർബെറ്റ് ആഷ്ബിയുടെ (ഇവർ ഡാക്ടർ മോഡ് റോയിഡണിനോടൊപ്പം കഴിഞ്ഞ കറാച്ചി സ്ത്രീസമ്മേളനത്തിൽ പങ്കുകൊണ്ടവരാണു്.) രമ്യഹർമ്മ്യത്തിലേക്കും ഉണ്ടായ ഞങ്ങളുടെ യാത്രയ്ക്കിടയിൽ കണ്ട കാഴ്ചകൾ ഇംഗ്ലീഷ് നാട്ടുപുറങ്ങളുടെ അത്ഭുതസൌകുമാര്യത്തേയും ലണ്ടനേപ്പോലുള്ള നഗരങ്ങളുടെ വൈകൃതത്തേയും നല്ലവണ്ണം താരതമ്യപ്പെടുത്തുവാൻ സന്ദർഭം നൽകി. തെരുവുകൾക്കു തള്ളിച്ച് വരുത്തുന്ന തിക്കുംതിരക്കും, അവസാനമില്ലാത്ത ആകർഷകങ്ങളല്ലാത്ത കെട്ടിടങ്ങളും, പാന്ഥന്മാരെ വിഷമിപ്പിക്കുന്ന ദുസ്സഹമായ ഗതാഗതവും, വ്യക്തമാവാത്ത തീരെ മുക്കിക്കളയുന്നതായി തോന്നിക്കുന്ന ഭീകമായ അന്തരീക്ഷവും എല്ലാം ഈ നഗരത്തിന്റെ സ്വഭാവവിശേഷങ്ങളാണു്. എങ്കിലും ദിവസങ്ങൾ ചെല്ലുംതോറും ജനങ്ങൾ അതിനെ ഇഷ്ടപ്പെടുവാൻ തുടങ്ങും എന്നു പറയാതെ നിവൃത്തിയില്ല. രാത്രികാലങ്ങളിൽ വളരെ വൈകിയിട്ടു ഞങ്ങൾ ഇവിടത്തെ തെരുവുകളിൽ യാതൊരു ഭയവുംകൂടാതെ ബഹുദൂരം നടന്നിട്ടുണ്ടു്. അവിടുത്തെ ഓരോ പോലീസ്സുകാരനും ഞങ്ങളെ എല്ലായ്പോഴും

സഹായിക്കാൻ തയ്യാറുള്ള ബന്ധുവാണ്. നാമശ്രവണമാത്രയിൽത്തന്നെ അതിശക്തിയോടെ പ്രവർത്തിയ്ക്കുന്ന പോത്തികളേയും വെടിയുണ്ടകളേയും അനുസ്മരിപ്പിക്കുന്ന നമ്മുടെ 'സ്വദേശി'പ്പോലീസ്സുകാരുമായി ഇവർക്കു യാതൊരു സാമ്യവുമില്ല. ഈ വമ്പിച്ച നഗരത്തിൽ, സന്മാർഗ്ഗപഥത്തിൽനിന്നു വ്യതിചലിക്കാനുള്ള പല സൌകര്യങ്ങളും പ്രലോഭനങ്ങളും ഉണ്ടെങ്കിലും, കാതറീൻ മേയോവിന്റെ പേനയ്ക്കു യോജിച്ചതായ പലേ കാഴ്ചകൾ സന്ധ്യയ്ക്കുശേഷം ഹൈഡ്പാർക്കിൽ കാണാമെങ്കിലും, ഏതൊരു സ്ത്രീക്കും ഒററയ്ക്കുപോലും രാത്രി അസമയങ്ങളിൽ മാനഭംഗഭയംകൂടാതെ പുറത്തിറങ്ങി ഇവിടെ നടക്കാമത്രെ.

ലണ്ടനിൽ കൂടുതൽ സമയം കഴിച്ചുകൂട്ടുന്നതിനും അവിടുത്തെ ജനങ്ങളുമായി കുറേക്കൂടി അടുത്തു പെരുമാറുന്നതിനും ഞങ്ങൾക്കു സാധിച്ചുവെങ്കിലും ഒരു സാധാരണ ഇംഗ്ലീഷുകാരനെപ്പററി ശരിയായ അറിവു സമ്പാദിക്കുന്നതിനു വളരെ വിഷമമാണെന്നാണ് എനിക്കു തോന്നിയത്. ഇംഗ്ലണ്ടിലുള്ള ഇംഗ്ലീഷുകാരുടെ അസാധാരണമായ മര്യാദയും അവരുടെ ഗൌരവവും അകൽച്ചയും ഫലിതപ്രതിപത്തിയും ന്യായബോധവും എല്ലാം ഞാൻ വളരെ അധികം കേട്ടിട്ടുണ്ടായിരുന്നു. ബ്രിട്ടീഷ്‌സാമ്രാജ്യത്തിനു കീഴിലുള്ള ഒരിന്ത്യനെന്ന നിലയിൽ, ഇംഗ്ലണ്ടിലും മററു യൂറോപ്യൻരാജ്യങ്ങളിലുംവെച്ച് പരിചയമാകാനിടവന്ന ഇംഗ്ലീഷുകാരെ സൂക്ഷിക്കുകയും അവരെ മനസ്സിലാക്കുവാൻ ശ്രമിക്കുകയും ചെയ്തുകൊണ്ടിരുന്നു. അവരുടെ മര്യാദാപൂർവ്വമായ പെരുമാററത്തെപ്പററി രണ്ടഭിപ്രായമില്ല. ലണ്ടനിൽവെച്ചു ബസ്സിലും തീവണ്ടിയിലും സഞ്ചരിക്കു

മ്പോഴെല്ലാം ഇതു നല്ലപോലെ ബോദ്ധ്യമാകത്തക്ക അവസരങ്ങൾ എനിക്കു ലഭിച്ചിട്ടുണ്ട്. എന്നാൽ ഇവിടെ മറ്റു യൂറോപ്പുരാജ്യങ്ങളിൽ കണ്ട ആ ഹൃദയംഗമമായ സൗഹാർദ്ദവും താല്പര്യവും അപൂർവ്വമായിരുന്നു. ഭാഷയുടെ വിഷമമുണ്ടായിരുന്നെങ്കിലും, അവിടങ്ങളിൽ ആർക്കും എളുപ്പത്തിൽ മനസ്സിലാകുന്ന ആ മനുഷ്യഭാഷ—അഥവാ ഹൃദയത്തിന്റെ ഭാഷ—എല്ലാവരിലും കേൾക്കാമായിരുന്നു. 'ചാനൽ കടന്നാൽ ഇംഗ്ലീഷുകാരന്റെ ഗൌരവവും മറ്റു പല രോഗങ്ങളും മാറും' എന്നു പറഞ്ഞു കേട്ടിട്ടുണ്ട്. ഇംഗ്ലീഷ് ചാനലിനും ഈ രാജ്യക്കാരുടെ പ്രത്യേക സ്വഭാവവിശേഷങ്ങൾക്കും തമ്മിൽ വല്ല ബന്ധവുമുണ്ടോ എന്ന് എനിക്കറിഞ്ഞുകൂടാ. എന്നാൽ അവർക്കു തങ്ങളെപ്പറ്റിയുള്ള വലിയ മതിപ്പാണ് ഈ വിഷമങ്ങൾക്കെല്ലാം കാരണം. എന്തെന്നാൽ ലോകത്തിൽവെച്ച് ഏറ്റവും വലിയവൻ താനാണെന്നാണ് ഇംഗ്ലീഷുകാരന്റെ വിചാരം. അയാൾക്കുള്ള ഫലിതരസം, താൻ എല്ലാം തികഞ്ഞ ജീവിയാണെന്നുള്ള പൂർണ്ണവിശ്വാസത്തിൽനിന്നുത്ഭവിച്ച ഒരു സൌജന്യഭാവത്തിന്റെ ഒരു വകഭേദം മാത്രമാണ്. ന്യായബോധവും കാര്യഗ്രഹണശക്തിയും അധീനരാഷ്ട്രങ്ങളെ സംബന്ധിച്ചേടത്തോളം മാത്രം അയാൾക്കില്ലെന്നേയുള്ളു. അന്യാധീനമായിക്കിടക്കുന്ന രാജ്യങ്ങളിലെ ജനങ്ങളെസ്സംബന്ധിച്ച് അയാളുടെ അജ്ഞതയെപ്പറ്റി ആലോചിക്കുമ്പോൾ ഒരു വെറും നാട്യമായിരിക്കുമോ എന്നുകൂടി ഞാൻ ചിലപ്പോൾ സംശയിച്ചിട്ടുണ്ട്. എങ്കിലും അവരെപ്പറ്റി അറിയാൻ താല്പര്യമുണ്ടെന്നു തോന്നിക്കുന്ന മട്ടിൽ ഇംഗ്ലീഷുകാരൻ പല

ചോദ്യങ്ങളും ചോദിക്കും. എന്നാൽ നിങ്ങൾ എത്രയും ഉ
ദ്ദേശശുദ്ധിയോടുകൂടി സത്യാവസ്ഥ മുഴുവൻ പറഞ്ഞു മന
സ്സിലാക്കിയ ഉടൻതന്നെ അയാളിൽനിന്നു പുറപ്പെടുന്ന,
ആ പതിഞ്ഞ 'എങ്കിലും—' കേൾക്കുന്ന മാത്രയിൽ നി
ങ്ങളുടെ ശക്തിയും സമയവും വെറുതെ ചിലവഴിക്കുകയാ
യിരുന്നുവെന്നു ബോദ്ധ്യമാകും. ഒരു സാധാരണ ഇംഗ്ലീഷു
കാരന്ന് ബുദ്ധിശക്തി പ്രായേണ കുറവാണോ എന്ന് ഇം
ഗ്ലൻഡിൽ താമസിച്ചതിന്നുശേഷം എനിക്കു യഥാർത്ഥമാ
യ സംശയം ജനിച്ചിട്ടുണ്ട്.

എങ്കിലും ലണ്ടനിൽവെച്ച് ആദ്യമായി പരിചയ
മാകാനിടയായ ചില മഹതീമഹാന്മാരെപ്പറ്റി എനിക്ക
തിയായ ബഹുമാനമേ ഉള്ളൂ. അവരിൽ ഒരു മാന്യയാണ
മിസ്സ് അഗാത ഹാരിസൺ. "ഭാരത സുഹൃജ്ജനമന്ദിര"
ത്തിൽ (**Friends of India House**) വെച്ചാണ് ഇവരു
മായി ആദ്യം പരിചയപ്പെട്ടത്. ഇന്ത്യൻ കോൺഗ്രസ്സി
ന്റെ പ്രവൃത്തിപദ്ധതികളിൽ ബദ്ധശ്രദ്ധാലുവായ മിസ്സ്
ഹാരിസൺ ഇന്ത്യയുടെ ഒരാത്മസുഹൃത്താണ്...........

സ്വരാജ്യം വിടുന്നതിനുമുമ്പ് പ്രൊഫസർ ലാസ്കിയെ
കാണുവാൻ എനിക്കതിയായ ആഗ്രഹമുണ്ടായിരുന്നു. അ
ദ്ദേഹത്തിന്റെ ശിഷ്യന്മാരായിരുന്ന എന്റെ നാട്ടുകാരിൽ
ചിലർ, അദ്ദേഹത്തെ ഒരു ആധുനികചിന്തകനെന്ന നി
ലയിലും ഇന്ത്യയുടെ ഒരു ബന്ധുവെന്ന നിലയിലും
സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്നതു് എനി
ക്കറിയാമായിരുന്നു. ലണ്ടനിൽ വെച്ചൊരുദിവസം മി
സിസ്സ് ഹൈമാട്ടിൻ ഒരുമിച്ച് ഭക്ഷണം കഴിച്ചുകൊണ്ടി
രിക്കെ മിസിസ്സ് ലാസ്കി അവിടെ വരുകയും അവർ എ

ന്നു അവരുടെ വസതിയിലേയ്ക്കു ക്ഷണിക്കുകയും ചെയ്തു. ബുദ്ധിമതിയും സംസ്കൃതഹൃദയയും ആയ ഒരു സ്ത്രീ ആയിട്ടാണു് അവരെ ഞാൻ കണ്ടതു്. അനേകം ഗ്രന്ഥങ്ങളാൽ അലംകൃതമായ ഒരു വിശാലമുറിയിൽ ഞങ്ങൾ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ വാതിൽതുറന്നു മധുരമായ പുഞ്ചിരിയോടുകൂടി ദീർഘകായനായ ഒരു പുരുഷൻ അകത്തു പ്രവേശിച്ചു. അതു പ്രൊഫസർ ഹാരോൾഡ് ലാസ്കിയായിരുന്നു. ആശയങ്ങൾ സ്വതന്ത്രമായി അന്യോന്യം കൈമാറാവുന്നതാണെന്നുള്ള വിശ്വാസം അദ്ദേഹം താമസിയാതെ പരിചിതന്മാരിൽ ജനിപ്പിക്കും. അദ്ദേഹം പറഞ്ഞ രണ്ടഭിപ്രായങ്ങൾ പ്രസ്താവ്യങ്ങളാണെന്നെനിക്കു തോന്നുന്നു. 'സ്വന്തം രാജ്യത്തെ സ്വന്തം പദവിയേക്കാളധികം സ്നേഹിക്കണമെന്നു് ഓരോ ഇന്ത്യക്കാരനേയും ഉൽബോധിപ്പിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ചില ഇന്ത്യൻ യുവാക്കന്മാർ ഉന്നതബിരുദങ്ങളോടുകൂടി ഇവിടെനിന്നു പോയതിനുശേഷം പദവിയ്ക്കോ ഉദ്യോഗത്തിനോ വേണ്ടി മുട്ടുകുത്തിയിഴയുന്നതു കാണുമ്പോൾ വലിയ വേദന തോന്നുന്നു.' അദ്ദേഹം പണ്ഡിത ജവഹർലാലിനെ ആദരിക്കുന്ന ഒരാളാണു്'. 'ആ ഇളയ നെഹ്റുവിനെ എനിക്കു വളരെ ഇഷ്ടമാണു്'' എന്നദ്ദേഹം പറഞ്ഞപ്പോൾ, രോഗാതുരയായ തന്റെ പതിയിൽനിന്നു വേർപെട്ടു വളരെ ദൂരെ കാരാഗൃഹവാസം അനുഭവിക്കുന്ന* ആ ധീരാത്മാവിന്റെ സമീപത്തേയ്ക്കു് എന്റെ ചിന്ത പറന്നുപോയി........

കറാച്ചിയിൽ വെച്ചു നടന്ന അഖിലേന്ത്യാസ്ത്രീസമ്മേളനത്തിൽ പങ്കുകൊണ്ട ഡോക്ടർ മോഡ് റോയിഡൻ

---

* അന്നദ്ദേഹത്തെ മോചിപ്പിച്ചിരുന്നില്ല.

ഒരു വലിയ മതപ്രാസംഗികയാണു്. ഈ മഹതി ജീവിതം പരന്മാൎക്കുവേണ്ടി അൎപ്പിച്ചിരിക്കുന്നു. ശ്രോതാക്കളെ ഇളക്കത്തക്കവണ്ണമുള്ള സഹജമായ തന്റെ പ്രസംഗപാടവത്തെപ്പറ്റി ആരെങ്കിലും അവരോടു പ്രസ്താവിച്ചാൽ അവർ വിനീതയായി ഇപ്രകാരം പറയുമത്രെ: "ഈ പ്രസംഗവേദിയിൽ വെച്ചുതന്നെ മഹാത്മാഗാന്ധിയും പ്രസംഗിച്ചിട്ടുണ്ടു്. എല്ലാം അദ്ദേഹത്തിന്റെ അനുഗ്രഹമാണു്." അവർ എനിക്കയച്ച ഒരു കത്തിൽ ഇപ്രകാരം എഴുതിയിരിക്കുന്നു. "......ലോകം ഇന്നു് ഏതു രഹസ്യത്തിന്നായി ആരാഞ്ഞുകൊണ്ടിരുന്നുവോ, ആ രഹസ്യം ഇന്ത്യയുടെ കൈവശമുണ്ടെന്നാണു ഞാൻ വിശ്വസിക്കുന്നതു്. ഇന്നു മഹാത്മാഗാന്ധിയുടെ ആ മഹത്തായ സന്ദേശം മനസ്സിലാക്കുന്നതിന്നോ സ്വീകരിക്കുന്നതിന്നോ പ്രാപ്തിയും ഔത്സുക്യവുമുള്ള വേറെ വല്ല രാജ്യക്കാരുമുണ്ടോ എന്നു് എനിക്കു സംശയമായിരിക്കുന്നു. ഏതു പ്രശ്നമായാലും, അദ്ദേഹം നിൎദ്ദേശിച്ചിട്ടുള്ള നിവൃത്തിമാൎഗ്ഗംപോലെ വേറൊന്നുംതന്നെ ഉള്ളതായി എനിക്കനുഭവപ്പെടുന്നില്ല. ക്രിസ്ത്യാനിയായ ഞാൻ അദ്ദേഹത്തെ ക്രിസ്തുവിനോടുപമിക്കുവാൻ ഇഷ്ടപ്പെടുന്നു. ഗാന്ധിജിയും സ്വാതന്ത്ര്യമില്ലാത്ത ഒരു രാഷ്ട്രത്തിന്റെ അംഗമാണെന്നുള്ളതു ശ്രദ്ധേയമാണു്. ഇന്ത്യ ഒരു വമ്പിച്ച രാജ്യവും, ജൂതന്മാർ ഒരു ചെറിയ ജനവിഭാഗവും ആയിരുന്നാലും, ഇന്നു് ഇന്ത്യയെ എങ്ങിനെ ഗ്രേറ്റ്ബ്രിട്ടൻ ഭരിക്കുന്നുവോ അപ്രകാരം ജൂതന്മാരെ പാലസ്തീനും ഭരിച്ചിരുന്നു. ജീസസ് വിശ്വസിച്ചിരുന്നതു്—ഞാൻ അദ്ദേഹത്തെ ശരിയാകുംവണ്ണം മനസ്സിലാക്കീട്ടുണ്ടെങ്കിൽ—സ്വജനതയ്ക്കു രാഷ്ട്രീയമായ വിപ്ലവമുണ്ടാക്കിത്തീൎക്കുന്നതിനേക്കാൾ പ്രധാനമായിട്ടു

ങ്ങളുടെ ശ്രദ്ധയെ ആകർഷിച്ചു. അതു ചർക്കയുടെ മുദ്ര
യോടുകൂടിയ ഇന്ത്യൻഖാദി ആയിരുന്നു. ലണ്ടനിൽ ഒ
രു ചെറിയ ഖദർവസ്ത്രാലയമുണ്ടെന്നു ഞാൻ അന്നാണ്
ആദ്യമായി മനസ്സിലാക്കിയത്. ഗാന്ധിജിയുടെ കയ്യൊ
പ്പോടുകൂടിയ ഛായാപടം—ഒരു നിധിയെന്നമട്ടിലാണ്
അവർ അതിനെ സൂക്ഷിച്ചിരുന്നത്—അവരുടെ കയ്യി
ലുണ്ടായിരുന്നു. "ബാപ്പു"വിനെപ്പററി സംസാരിക്കു
മ്പോഴും അവരുടെ സ്നേഹവും ഭക്തിയും ഏററവും ഹൃദയ
സ്പൃശകമത്രെ. അന്നു ഞങ്ങൾ തമ്മിൽ പിരിയുന്നതിനു
മുമ്പു പിന്നത്തെ ശനിയാഴ്ച അവരുടെ ഗൃഹത്തിൽ ഭക്ഷ
ണത്തിന് എന്നെ ഹാർദ്ദമായി ക്ഷണിക്കയും എത്രയും
സന്തോഷത്തോടുകൂടി ഞാൻ ആ ക്ഷണം സ്വീകരിക്കു
കയും ചെയ്തു.

എനിക്കു വഴിതെററുമോയെന്നു ഭയപ്പെട്ടു ഡോറതി
നേരത്തേതന്നെ വൈ. ഡബ്ള്യു. സി. എ. യിലേക്കു വ
രികയുണ്ടായി. ഇടത്തരക്കാരുടെ ഒരു സാധാരണ കുടുംബ
ത്തിലാണ് ഞങ്ങൾ ചെന്നുകയറിയത്. ഞാൻ അവിടെ
ചിലവഴിച്ച ഏതാനും മണിക്കൂറുകൾ ലണ്ടനിലുള്ള എ
ന്റെ താമസകാലത്തിൽവെച്ച് ഏററവും ആനന്ദപ്രദമാ
യിരുന്നു. നല്ല മനഃസംസ്കാരവും ഫലിതപ്രതിപത്തിയും
ഉള്ള ഡോറോതി ഒരു ഉത്തമസുഹൃത്തും, നിരർത്ഥകമായ
മാമൂലുകളോട് പോരാടുവാൻ സന്നദ്ധയായ ഒരു ധീരചി
ത്തയുമാണ്. ഒരു അപരിചിതനിൽ സഹതാപത്തെ ഉ
ളവാക്കുന്ന ശാരീരികമായ ന്യൂനതകൾ അവൾക്കുണ്ടെങ്കിലും
അവരുടെ അതിയായ ആത്മവിശ്വാസബോധവും അ
സാധാരണമായ മനഃശക്തിയും നാം അറിയാതെതന്നെ

നങ്ങളിൽ സംക്രമിക്കുന്നതാകുന്നു. ഒരു കൈകൊണ്ട് അവർ തുന്നുകയും ടൈപ്പ് ചെയ്യുകയും പിയാനോ വായിക്കുകയും പാചകജോലി നിർവ്വഹിക്കുകയും ചെയ്യും. ചെറുതെങ്കിലും നല്ല വൃത്തിയുള്ള അവരുടെ ശയനമുറിയിൽ പ്രവേശിച്ചപ്പോൾ കിടക്കവിരികളും ജനവാതിലിൻറെ മറകളും എല്ലാം ഖാദികൊണ്ടാണെന്നുകണ്ട് ഞാൻ അത്ഭുതപ്പെട്ടു. അവയിൽ ചിലതു ചൂണ്ടിക്കാണിച്ചുകൊണ്ടു ഡൊറോതി പറഞ്ഞു: "ഇതു ബാപ്പു ലണ്ടനിൽ വന്നപ്പോൾ ഇതന്നിരുന്ന ഖദ്ദർത്തുണിയുടെ ഭാഗം ഞാൻ എൻറെ ആവശ്യത്തിനു വിലയ്ക്കു മേടിച്ചതാണ്." അടുത്ത് ഒരു ചെറിയ ചുവരലമാരിയിൽ ഗാന്ധിജിയുടെ എല്ലാ പുസ്തകങ്ങളും അചയോടൊതമിച്ച് 'യങ് ഇന്ത്യ'യുടെ മൂന്നു വാല്യങ്ങളും സൂക്ഷിച്ചിട്ടുണ്ട്. പെൻസിൽകൊണ്ടു വരച്ചിട്ടുള്ള മഹാത്മജിയുടെ ഒരു ചെറിയ പടം ചൂണ്ടിക്കാണിച്ച് "ഹാ! ഇതു വളരെ ഭംഗിയായിരിക്കുന്നു, ഇല്ലേ?" എന്നു ഡൊറോതി ചോദിക്കുകയുമുണ്ടായി.

ഒരക്ഷരംപോലുമുരിയാടാതെ ഞാൻ മുറിയിൽനിന്നിറങ്ങിയപ്പോൾ ഡൊറോതിയുടെ അച്ഛനും ഗിൽഡ് ഹൌസിൽവെച്ച് ഞങ്ങളെ സ്വീകരിച്ചവരുടെ കൂട്ടത്തിലുണ്ടായിരുന്ന മിസ്റ്റർ ടാപ്ലിയും അവിടെ വന്നുചേർന്നു. എനിക്കു കഴിയുമായിരുന്നുവെങ്കിൽ ഞാൻ അവിടെ വളരെ നേരം താമസിക്കുമായിരുന്നു. എന്നാൽ ഏതാനും മണിക്കൂറുകൾക്കുശേഷം വളരെ വൈമനസ്യത്തോടുകൂടി ആ സുഹൃത്തുക്കളെ വിട്ടുപിരിയേണ്ടിവന്നു. യാത്ര പറയുന്ന സമയത്ത് ഡൊറോതി പറഞ്ഞു: "ഇന്ത്യയിൽ മടങ്ങി എത്തിയാൽ മഹാദേവനും മീരയ്ക്കും എ

ൻെറ സ്നേഹസന്ദേശം കൊടുക്കുക. ബാപ്പുവിനേയും എന്നെപ്പററി ഓർമ്മിപ്പിക്കുക" എന്നായിരുന്നു. ഇന്ത്യൻമട്ടിൽ തൊഴുതുകൊണ്ട് ആ മൂന്നുപേരും എന്നോടു യാത്ര പറഞ്ഞു. 'നമസ്തേ!' എന്നായിരുന്നു അവസാനമായി ഡൊറോതിയിൽനിന്ന് എൻെറ കാർ പുറപ്പെട്ടസമയം ഞാൻ കേട്ടത്. ....

ഇംഗ്ലണ്ടിൽവെച്ച് എൻെറ ശ്രദ്ധയെ ശക്തിയായി ആകർഷിച്ച സംഗതികളിൽ ഒന്ന്, ചിത്രകല, സാഹിത്യം, ശാസ്ത്രം മുതലായവയുടെ വിവിധശാഖകളിലും സർവ്വരാജ്യസംബന്ധവും ജീവകാരുണ്യപരവുമായ എല്ലാ സ്ഥാപനങ്ങളിലും ആധുനിക ഇംഗ്ലണ്ടിൽ സ്ത്രീകൾക്കുള്ള സ്വാധീനശക്തിയാണ്. പ്രമാണപ്പെട്ട ആംഗല സ്ത്രീകളാൽ സ്വതന്ത്രമായി നടത്തപ്പെടുന്ന ലേഡീറോണ്ടയുടെ "ടൈം ആൻഡ് ടൈഡ്" എന്ന പ്രതിവാരപത്രം അവിടത്തെ ചിന്തകളേയും പ്രവൃത്തികളേയും ശക്തിയായി സ്പർശിക്കുന്ന ഒന്നത്രെ. അവരുടെ ഇടയിൽ വിനിഫ്രഡ് ഹോൾട്ട്ബി, സിസിലി ഹാമിൽട്ടൻ, വേറാ ബ്രിട്ടേൻ തുടങ്ങി പ്രമാണപ്പെട്ട എഴുത്തുകാരുണ്ട്. ആഫ്രിക്കയിൽ സഞ്ചരിച്ച് യഥാർത്ഥസ്ഥിതിഗതികൾ മനസ്സിലാക്കിയിട്ടുള്ള മിസ് ഹോൾട്ട്ബി, അവിടെ താമസമുറപ്പിച്ചിട്ടുള്ള തൻെറ സ്വന്തം നാട്ടുകാരുടെ ഭാവിയിലെന്നപോലെ, ആഫ്രിക്കയിലെ "കറുത്ത മനുഷ്യ"രുടെ ശ്രേയസ്സിലും ശ്രദ്ധ പതിപ്പിച്ചുവരുന്ന ഒരു മഹതിയാണ്. അവർക്ക് സൗകര്യമുള്ളേടത്തെല്ലാം ഒരനുഭാവമനസ്ഥിതിയാണ് പ്രദർശിപ്പിച്ചിട്ടുള്ളത്. വർഗ്ഗവിദ്വേഷമില്ലാതെ, ന്യായത്തിനുവേണ്ടി പൊരുതാൻ തയ്യാ

വുള്ള ഈ മഹതി തീക്ഷ്ണയായും നമ്മുടെ ആദരം അർഹിക്കു
ന്നവള്.*

അവസാനമായി ഇംഗ്ലണ്ടിന്റെ അഭിമാനജനകമാ
യ ഭരണാത്മ പ്രധാനസംഗതിയെപ്പറ്റിയും ഏതാനും
വാക്കു പറയാനുണ്ട്: ആ രാജ്യത്തു കാണുന്ന അസാധാര
ണമായ സംഭാഷണസ്വാതന്ത്ര്യം. അഭിപ്രായം തുറന്നുപ
റയുവാൻ അത്രമാത്രം സ്വാതന്ത്ര്യം മറ്റൊരിടത്തും ഉ
ണ്ടെന്നു തോന്നുന്നില്ല. അസൂയാവഹമായ ഈ വാസ്തവം
ബോദ്ധ്യമാകണമെങ്കിൽ വൈകുന്നേരം 'ഹൈഡ്പാ
ർക്കി'ലെങ്ങാനും പോയാൽ മതി. അവിടവിടെ, ആളുത്ത
ട്ടത്തു് പത്തുപന്ത്രണ്ടു വാചാലന്മാർ നാലുപാടും വന്നുകൂടു
ന്ന ശ്രോതാക്കളോടു 'വാനംഭൂമികളുടെ വലയത്തിനകത്തുള്ള'
ഏതു വിഷയത്തെക്കുറിച്ചും കൂസൽകൂടാതെ പ്രസംഗിച്ചു
കൊണ്ടു നിൽക്കുന്നതു കാണാം. പ്രത്യക്ഷമായ പ്രവൃത്തി
യോടു ബന്ധമില്ലാത്ത ആ മാതിരി നിരങ്കുശസംഭാഷണം
ബ്രിട്ടന്റെ നിശ്ചായം അനുവദിക്കാമെന്ന്, വേണമെങ്കിൽ
ഒരാൾക്കു വാദിക്കാം; സമ്മതിച്ചു. എന്നാലും, ആധുനിക
രാഷ്ട്രങ്ങളിൽ മിക്കതും ഇനിയും വളരെക്കാലത്തേക്കു വെ
റുമൊരാദർശമായി മാത്രം വിചാരിച്ചുകൊണ്ടിരിക്കുവാൻ
ഇടയുള്ള അസൂയാജനകമായ ഒരവസ്ഥയാണതെന്നു പറ
യാതെ നിവൃത്തിയില്ല.

---

* മിസ് ഹോൾട്ബി ഇയ്യിടെ നിര്യാതയായ ദുഃഖവർത്ത
മാനം ഈ തൂലികയുടെ കണ്ണുനീർകൊണ്ടുതന്നെ കുറിക്കേണ്ടി
യിരിക്കുന്നു.

# VIII
## സ്കോട്ട്ലൻഡ്.

"റോയൽ സ്കോട്ട്" എന്ന തീവണ്ടി ജൂലായി മുപ്പ-ത്താം തിയതി വൈകുന്നേരം ആറുമണിക്ക് ഞങ്ങളെ എഡിൻബറോ സ്റ്റേഷനിൽ കൊണ്ടിറക്കി. ഞങ്ങളെ സ്വീകരിക്കാൻ അവിടെ ഒരു സ്നേഹിതസംഘം സന്നിഹിതമായിരുന്നു. സ്കോട്ട്ലൻഡിൽ താമസിക്കുന്ന കാലത്തു ഞങ്ങളുടെ പാർപ്പിടമായി നിശ്ചയിച്ചിട്ടുണ്ടായിരുന്ന 'കാർലൈൽ ഹോസ്റ്റലി'ലേക്കുതന്നെയാണു മോട്ടോർ തിരിച്ചതു്. ഗ്രേറ്റ് ബ്രിട്ടനിലെ ഒന്നാംതരം വീഥികളിൽ ഒന്നായ പ്രിൻസെസ് സ്റ്റ്രീറ്റിൽക്കൂടിയായിരുന്നു ഞങ്ങളുടെ യാത്ര. മാർഗ്ഗമദ്ധ്യത്തിൽ ഞങ്ങളെ ആകർഷിച്ച കാഴ്ചകളിൽവെച്ചു പ്രസ്താവ്യമായിട്ടുള്ളതു സുപ്രസിദ്ധ സാഹിത്യകാരനായ സർ വാൾട്ടർ സ്കോട്ടിന്റെ പ്രശാന്തഗംഭീരമായ പ്രതിമതന്നെയാണു്. സങ്കല്പശക്തിക്കു ചിത്രണം ചെയ്യാൻ കഴിയുന്ന ഏറ്റവും മനോഹരമായ പ്രകൃതിവിലാസത്താൽ മധുരദർശനമായ പരിസരത്തിൽ നിലകൊള്ളുന്ന ഒരു ശാന്തിനികേതനമായിരുന്നു ഞങ്ങളുടെ ഹോസ്റ്റൽ. ഏകദേശം മൂന്നാഴ്ചയോളം ലണ്ടൻനഗരിയുടെ ഹൃദയാന്തർഭാഗത്തു കഴിച്ചുകൂട്ടിയിരുന്ന ഞങ്ങൾക്കു് അവിടം ഏറ്റവും ആശ്വാസപ്രദമായ ഒരു സുഖവാസകേന്ദ്രമായിത്തോന്നി. പരീക്ഷകൾ കഴിഞ്ഞു വിദ്യാർത്ഥികൾ സ്ഥലംവിട്ടിരുന്നു. എന്നാൽ അമേരിക്കയിൽനിന്നു് ദേശപര്യടനത്തിനു് എത്തിയിരുന്ന ഒരു വിദ്യാർത്ഥിസംഘത്തെ ഞങ്ങൾ അവിടെവെച്ചു കാണുകയുണ്ടായി. ദിനാന്തക്ഷണം

കഴിഞ്ഞു ഞങ്ങളെല്ലാവരും സ്വീകരണമുറിയിൽ ചെന്ന് ഒരു ചെറിയ പാട്ടുകച്ചേരിയുടെ ആനന്ദമനുഭവിച്ചു. സ്കോട്ട്ലൻഡിലെ ദേശീയഗാനങ്ങൾ ആ ദേശക്കാരിയായ ഒരു സംഗീതവിദഗ്ദ്ധ പാടിക്കേൾപ്പിച്ചു. മദ്ധ്യവയസ്കനായ ഒരു പ്രൊഫസറായിരുന്നു പിയാനോ വായിച്ചിരുന്നത്. അനന്തരം അമേരിക്കൻവിദ്യാർത്ഥികളുടെ ദേശീയഗാനമായിരുന്നു. ഞങ്ങളുടെ സംഘം ഭാരതീയഗാനങ്ങൾ പാടി. പതിനൊന്നുമണിയോടെ നീലച്ഛവിനാ ശബളവർണ്ണമായ സന്ധ്യാദീപ്തിയിൽ, സുരഭിലങ്ങളായ വിചിത്രപുഷ്പങ്ങൾ നിറഞ്ഞ വിശാലമായ മുറ്റത്തുകൂടെ, അന്നത്തെ സഞ്ചാരം എത്ര ഉല്ലാസപ്രദമായിരുന്നു!

പിറ്റേദിവസം രാവിലെ ഞങ്ങൾ രണ്ടും മൂന്നും പേരടങ്ങിയ സംഘങ്ങളായി പിരിഞ്ഞു ഷാപ്പുകളിൽനിന്നു സാമാനങ്ങൾ വാങ്ങുവാൻ പുറപ്പെട്ടു. ആ ദിവസം ഏതാണ്ട് ഇരുളടഞ്ഞതുപോലെ കാണപ്പെട്ടുവെങ്കിലും ആയത് ആ മനോഹരനഗരിയെ ആച്ഛാദനം ചെയ്തിരുന്ന ചമൽക്കാരഭാവിതമായ അന്തരീക്ഷത്തിന്റെ ആകർഷകത്വം വർദ്ധിപ്പിച്ചതുപോലെ ഞങ്ങൾക്കു തോന്നി. പ്രിൻസെസ്സ് സ്ട്രീറ്റിൽക്കൂടെയാണു ഞങ്ങൾ പുറപ്പെട്ടത്. രണ്ടുഭാഗത്തും വരിവരിയായി നിരന്നുകണ്ട നിരവധിഷാപ്പുകളിലെ സാമാനങ്ങൾ ഒന്നു നോക്കിപ്പോകുവാനേ ഞങ്ങൾക്ക് അവസരമുണ്ടായുള്ളു. 'ടാർട്ടൻ'രീതിയിൽ പ്രകടിപ്പിച്ചിരുന്ന വിവിധവർണ്ണങ്ങളുടെ വിചിത്രപ്രദർശനം ആ കൂട്ടത്തിൽ കാണാമായിരുന്നു. സ്കോട്ടിന്റെയും ബേൺസിന്റെയും കൃതികളുടെ 'കീശപ്പതിപ്പുകൾ', പാവക്കുട്ടികൾക്കുള്ള ഉടുപ്പുകൾ, മരംകൊണ്ടും കാഡ്ബോ

ഢ്യംകൊണ്ടും ഉള്ള പെട്ടികൾ എന്നുവേണ്ട, വില്പനയ്ക്കായി വെച്ചിട്ടുള്ള വിവിധസാധനങ്ങളിലും, നാം പുസ്തകങ്ങളിൽ പഠിച്ചിട്ടുള്ള സ്കോട്ട്ലൻഡിലെ ഹൈലൻഡ് വർഗ്ഗക്കാരുടെ വസ്ത്രങ്ങളുടെ നിറങ്ങളെല്ലാം മരത്തിൽ പിടിപ്പിച്ചിട്ടുള്ളതു കാണാമായിരുന്നു. റോഡിന്റെ ഒരു ഭാഗത്തായി ഉണ്ടായിരുന്ന ഉദ്യാനത്തിൽ ഞങ്ങൾ പ്രവേശിച്ചു. അതിലെ വൃക്ഷങ്ങളുടെ ഇടയിൽ പല മഹാന്മാരുടെയും പ്രതിമകൾ സ്ഥാപിച്ചിരുന്നു. ആ സ്ഥലത്തുനിന്നു നോക്കിയാൽ വലിയ പാറക്കൂട്ടത്തിന്റെ മുകളിൽ സ്ഥിതിചെയ്യുന്നതും സ്കോട്ടിഷ് ചരിത്രത്തിൽ പ്രസിദ്ധവുമായ പഴയകൊട്ടാരം കാണാം. ഉദ്യാനത്തിൽ കണ്ട മറെറാരു അത്ഭുതവസ്തു, പുഷ്പങ്ങൾകൊണ്ടു മാത്രം നിർമ്മിക്കപ്പെട്ട ഒരു വലിയ നാഴികമണിയാണ്. അതിലെ സൂചികളും സമയരേഖകളും ഭംഗിയിൽ വെട്ടിയോജിപ്പിച്ചിട്ടുള്ള ചെറുചെടികളുടെ ഇലകളും പൂക്കളുമായിരുന്നു.

‘പാരിഷ് ആൻറ് തോംസൺ’ എന്ന വലിയ ജനറൽഷാപ്പും ഭക്ഷണശാലയും ആ സന്ദർഭത്തിലാണ് ഞങ്ങൾ സന്ദർശിച്ചത്. അവിടെനിന്നു ഭക്ഷണം കഴിച്ചു സെൻറ്ജോർജ്ജ് ഹേംസ് സ്കൂളിലേക്കു പുറപ്പെട്ടു. ആ വിദ്യാലയത്തിൽ പാഠ്യവിഷയങ്ങളുടെ കൂട്ടത്തിൽ പലതരത്തിലുള്ള കരകൌശലവേലകളും ഉൾപ്പെട്ടിട്ടുണ്ടെന്നുള്ളതു പ്രത്യേകം പ്രസ്താവ്യമാണ്. എന്നാൽ ഞങ്ങൾക്ക അത്യന്തം താല്പര്യമുളവാക്കിയത് അവിടത്തെ ഡ്രോയിങ് ക്ലാസ്സും ഭൂമിശാസ്ത്രപഠനത്തിനുള്ള മുറിയുമാകുന്നു. വിദ്യാർത്ഥികളായ കൊച്ചുകുട്ടികൾ വരച്ചുവെച്ചിരുന്ന അസം

ല്യം ചിത്രങ്ങൾ അസാധാരണമായ കലാവാസനയെ ക
റിക്കുന്നവയായിരുന്നു. ഭൂമിശാസ്ത്രത്തിനുപയോഗിച്ചിരുന്ന
മാർട്ടുകളും പ്രകൃതിവിലാസങ്ങളുടെ ഛായാപടങ്ങളുമെ
ല്ലാം ഉപാദ്ധ്യായിനിതന്നെ തയ്യാറാക്കിയിട്ടുള്ളവയാണ്.
മൃഗശാലയിലേയ്ക്കാണു ഞങ്ങൾ അവിടെനിന്നു പോയത്.
ആ സമയത്തു് കരടികൾ വൈകുന്നേരം മേശപ്പുറത്തുവെ
ച്ച് ചായകുടിക്കുന്ന കാഴ്ച ഏററവും രസാവഹമായിരുന്നു.

അടുത്തദിവസം എഡിൻബറൊ കൊട്ടാരം കാ
ണ്മാൻ പോയി. ഇതു മാർഗരററ് റാണിയുടെ കാലത്തു
നിർമ്മിക്കപ്പെട്ടതത്രെ. റോമകമതാശ്രമത്തിലെ സ്മാരക
ങ്ങളും, അക്കൂട്ടത്തിൽ ദേവാലയത്തിനകത്തു കണ്ട 'അ
ജ്ഞാതനായ യോദ്ധാവിൻെറ ശവകുടീര'വും (Tomb of
the Unknown Warrior) സാമ്രാജ്യത്തിനുവേണ്ടി ജീ
വനെ ബലികഴിച്ച ആ വീരപുരുഷങ്ങളെ അനുസ്മരിപ്പി
ച്ചു. കൊട്ടാരത്തിൽ ഒരു ഭാഗത്തായി സ്കോട്ട്ലൻഡിലെ
സുപ്രസിദ്ധയായ മേരിരാജ്ഞി (Mary Queen of Scots)
യുടെ ഒരു ചെറിയ ശയനമുറി കാണുകയുണ്ടായി. അ
തിൽവെച്ചാണത്രെ അവർ തൻെറ പുത്രനായ ജെയിംസ്
രാജകുമാരനെ (പിന്നത്തെ ബ്രിട്ടീഷ് രാജാവായ ജെ
യിംസ് ഒന്നാമൻ) പ്രസവിച്ചതു്. പ്രസവത്തിനുശേഷം
രക്ഷയ്ക്കുവേണ്ടി സ്വന്തം ശിശുവിനെ കയറിൽകെട്ടി മുറി
യുടെ ജനലിൽക്കൂടി കീഴ്പ്പോട്ടിറക്കി ചില ബന്ധുക്കളെ
ഏല്പിക്കുകയാണുണ്ടായതത്രെ!

'ഹോളിറൂഡ് പാലസ്സി'ൻെറ പരിസരങ്ങളിൽ വ
ളരെ നേരം ചുററിനടന്നശേഷം ഞങ്ങൾ മൊറേ ഹൌ
സ് ട്രെയിനിങ്ങ് കോളേജ് സന്ദർശിച്ചു. അവിടെ ആൺ

കുട്ടികളും പെൺകുട്ടികളും പഠിച്ചിരുന്നു. തത്സമയം അവിടെ നടന്നുകൊണ്ടിരുന്ന ഒരു ചരിത്രക്ലാസ്സ ഞങ്ങൾക്കു വളരെ ഔൽസുക്യം ജനിപ്പിക്കാതിരുന്നില്ല. പതിനൊന്നും പന്ത്രണ്ടും വയസ്സു പ്രായംവരുന്ന വിദ്യാർത്ഥികൾ വളരെ ചൊടിയും ഉത്സാഹവുമുള്ളവരായിട്ടാണു കാണപ്പെട്ടത്. അവരിൽ ചില ജിജ്ഞാസുക്കൾ തങ്ങളുടെ മേൽവിലാസങ്ങൾ തന്നു, ഇന്ത്യയെപ്പററി ചിലപ്പോഴെല്ലാം കത്തുകൾ അയയ്ക്കുവാൻ ആവശ്യപ്പെടുകയുമുണ്ടായി.

സ്കോട്ട്ലൻഡിലെ ഒന്നാമത്തെ ദിനപ്പത്രമാണു “സ്കോട്ട്സ്മൻ.” ഉച്ചതിരിഞ്ഞു ഞങ്ങൾ ആ പത്രാപ്പീസം സന്ദർശിച്ചു. തിരക്കേറിയ ആ വലിയ മുദ്രാലയത്തിലെ ഓരോ വിഭാഗത്തിൽപ്പെട്ട ഓരോ മുറിയിലും കൊണ്ടുപോയി അതിന്റെ പ്രവർത്തനസമ്പ്രദായമെല്ലാം ഞങ്ങൾക്കു മനസ്സിലാക്കിത്തന്നു. കമ്പിവാർത്താശാഖയിലെത്തിയപ്പോൾ മുമ്പിൽ കൂട്ടിയിട്ടിരുന്ന അന്നത്തെ വർത്തമാനങ്ങളുടെ ഇടയിൽ അന്നു കേവലം അങ്കുരാവസ്ഥയിലിരുന്നിരുന്ന ഇററലി—അബിസീനിയൻ പ്രമേയത്തെപ്പററിയുള്ള വിവരങ്ങളും ഞങ്ങൾ കണ്ടു.

വൈകുന്നേരത്തെ ചായകഴിച്ചത് ‘സ്റ്റീവൻസൺ ഹൌസി’ൽവെച്ചാണ്. അവിടെ ആ സുപ്രസിദ്ധ ഇംഗ്ലീഷുഗദ്യകാരൻ ഉപയോഗിച്ചിരുന്ന മുറികളും അദ്ദേഹത്തിന്റെ സ്വന്തം കയ്യക്ഷരത്തിലുള്ള കത്തുകളും മററും ഞങ്ങൾക്കു കാണുവാൻ സാധിച്ചു. അവിടെനിന്നും ‘ബൊട്ടാനിക്കൽ ഗാർഡൻസി’ൽ പോയി. അവിടത്തെ അതിവിസ്തീർണ്ണങ്ങളായ ഉദ്യാനങ്ങൾ വളരെ നേരം ഞങ്ങൾ ചുററിനടന്നുകണ്ടു. മടങ്ങാറായപ്പോഴേയ്ക്കും സന്ധ്യകഴി

ത്തിരുന്നു. യൂറോപ്പിലെത്തിയിട്ട് ഏതാനും ദിവസങ്ങൾക്കിടയിൽത്തന്നെ തീരെ അപരിചിതമായ പ്രദേശങ്ങൾപോലും ഞങ്ങളെല്ലാവരും തനിയെതന്നെ സഞ്ചരിച്ചു സന്ദർശിക്കുവാൻ ശീലിച്ചിരുന്നതിൽ മാർഗ്ഗദർശികൾക്കു ചിലപ്പോൾ അത്ഭുതം തോന്നിയിട്ടുണ്ടായിരിക്കണം. വിശേഷിച്ച് ആ മഹാനഗരിയിലെ ശുദ്ധവും ശീതളവുമായ കാററേറുകൊണ്ട് പത്തുമണിക്കുശേഷവും നീണ്ടുനില്ക്കുന്ന ആ മൂവന്തിത്തിളക്കത്തിൽ സ്വൈരമായി നടക്കുന്നത് എത്രയും സുഖപ്രദവും ആരോഗ്യകരവുമായി ഞങ്ങൾക്കു തോന്നി. ജോലികഴിഞ്ഞതിനുശേഷം ഒഴിവുള്ള സമയങ്ങളിൽ രാത്രികാലത്തു ചിലപ്പോൾ വളരെ നേരം ഞങ്ങൾ നിർഭയം ചുററിനടക്കാറുണ്ടായിരുന്നു.

'സ്കോട്ട്കൺട്രി'യിലേക്കുള്ള ഞങ്ങളുടെ യാത്ര വളരെ ഉത്സാഹപ്രദമായിരുന്നു. പ്രസിദ്ധസാഹിത്യകാരനായ സർ വാൾട്ടർ സ്കോട്ടിന്റെ സ്മാരകമായിട്ടാണ് ആ സ്ഥലത്തിന് അപ്രകാരം നാമകരണം ചെയ്തിട്ടുള്ളത്. വഴിക്കു കണ്ട പ്രകൃതിവിലാസം 'ദക്ഷിണഭാരതത്തിലെ കാശ്മീര'മായി ഗണിക്കപ്പെട്ടുവരുന്ന എന്റെ സ്വദേശമായ കേരളത്തെ അനുസ്മരിപ്പിച്ചു. ദുരഭിമാനത്തിന്റെ അവതാരമായ എലിസബത്ത് റാണിയുടെ നിഷ്ഠുരമായ അസൂയയ്ക്ക് ഇരയായിത്തീർന്ന മേരിരാജ്ഞിയുടെ കഥ ചരിത്രപ്രസിദ്ധമാണല്ലോ. ആ ഭാഗ്യഹീനയെ സ്മരിപ്പിക്കുന്ന പല വസ്തുക്കളും ഞങ്ങൾ പോകുംവഴിക്ക് കാണുകയുണ്ടായി. അവർ താമസിച്ചിരുന്ന കൊട്ടാരങ്ങളും, ഫ്രാൻസിൽനിന്നു മടങ്ങിയെത്തിയതിനുശേഷം സ്വന്തം കൈകൊണ്ടു നട്ടുപിടിപ്പിച്ച, ഒരു വൃക്ഷവും (ഇന്ന്

അതൊരു മഹാവൃക്ഷമായി എല്ലാം മറന്നപോലെ തഴച്ചു നില്ക്കുകയാണ്!) സഞ്ചാരികളുടെ ശോകമയമായ സ്മരണയെ ഉണൎത്തുന്നവയാണ്. ആ രാജ്യത്തു പലരും ആ മഹതിയെ തന്റെ രാജ്യത്തിനുവേണ്ടി ആത്മത്യാഗംചെയ്ത ഒരു ധീരയായിട്ടാണ് കരുതിവരുന്നതു്.

സർ വാൾട്ടർ സ്കോട്ട് ദിവസേന കുതിരസ്സവാരി ചെയ്തുപോകാറുള്ളതും ദൂരവുമുള്ള പ്രകൃതിലാവണ്യം ആസ്വദിക്കുന്നതിനു വഴിമദ്ധ്യേ നില്ക്കാറുള്ള ഒരു പ്രത്യേക സ്ഥലത്തുകൂടെ ഞങ്ങൾ കടന്നുപോവുകയുണ്ടായി. തന്റെ യജമാനന്റെ മൃതശരീരം ഘോഷയാത്രയായി കൊണ്ടുപോയ അവസരത്തിൽ സ്കോട്ടിന്റെ കുതിര പതിവുപോലെ ആ സ്ഥാനത്തെത്തിയപ്പോൾ പെട്ടെന്നു നിന്നുവത്രെ!

സ്കോട്ട് കൺട്രിയിൽ ഞങ്ങൾ ആദ്യം സന്ദർശിച്ചതു് ആ സാഹിത്യകാരനെ സംസ്കരിച്ചിട്ടുള്ള ഡ്രൈബർഗ് പള്ളിയാണ്. അവിടെനിന്നു് ഇടിഞ്ഞുപൊളിഞ്ഞു നില്ക്കുന്നതും മധുരസന്താപമായ അന്തരീക്ഷത്തോടുകൂടിയതുമായ മെൽറോസ് പള്ളിയിലേക്കു പുറപ്പെട്ടു. അവിടെ സ്കോട്ടിഷ് ചരിത്രത്തിൽ പ്രസിദ്ധയോദ്ധാക്കളായിരുന്ന ഡഗ്ളസ്മാരുടെ ശവകല്ലറയിന്മേലുള്ള ലിപികൾ ഇന്നും തെളിഞ്ഞുകാണാം. സ്കോട്ട്ലൻഡുകാരുടെ ആരാധനാപാത്രമായ റോബർട്ട് ബ്രൂസിന്റെ ഹൃദയം കുഴിച്ചിട്ടിട്ടുള്ള സ്ഥലവും ഞങ്ങൾക്കു കാണിച്ചുതരികയുണ്ടായി. അവിടെനിന്നും ഞങ്ങൾ, നദിയെ അഭിമുഖീകരിച്ചുകൊണ്ടു നില്ക്കുന്ന 'ആബട്ട്സ്ഫോഡ്' എന്ന സ്കോട്ടിന്റെ വസതിയിലേക്കു തിരിച്ചു. പടിക്കൽ രണ്ടു ഹൈലൻഡു

കാർ അവരുടെ പ്രത്യേകതരത്തിലുള്ള ഉടുപ്പും (Kilt) തൊപ്പിയും ധരിച്ച് കയ്യിൽ സംഗീതത്തിനുള്ള കുഴലുമായി (Bagpipe) നിന്നിരുന്നു. സ്കോട്ടിന്റെ നോവലുകൾ വായിക്കുമ്പോൾ പ്രത്യേകം കൌതുകം തോന്നിയിരുന്ന ഹൈലൻഡുകാരെ നേരിട്ടു കാണുവാൻ സാധിച്ചതിൽ ഞങ്ങൾക്കുണ്ടായ സന്തോഷം കുറച്ചൊന്നുമല്ല.

ഇപ്പോൾ ആബട്ട്സ്ഫോറഡ് പ്രഖ്യാതനായ ആ ആഖ്യായികാകാരന്റെ പിൻഗാമിയായ ഒരാളുടെ കൈവശത്തിലാണ്. ഇവിടെ സന്ദർശകരായ ഏവൎക്കും പ്രവേശിക്കാവുന്നതാണ്. കെട്ടിടത്തിലെ ഒരു വലിയ മുറിയിൽ 'മദ്ധ്യകാല'ത്തെ ആയുധങ്ങളും മററും ശേഖരിച്ചുവെച്ചിരിക്കുന്നു. ഈവക സാധനങ്ങൾകൊണ്ടു ഗൃഹം അലങ്കരിക്കുവാൻ ഇഷ്ടപ്പെട്ടിരുന്ന ആ സാഹിത്യനായകൻ അതിന്നു വളരെ പണം ചെലവഴിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ വായനശാല എത്രയും ഭദ്രമായി ഇന്നും സൂക്ഷിച്ചിരിക്കുന്നു. അദ്ദേഹം തന്റെ പ്രസിദ്ധപ്പെട്ട നോവലുകൾ എഴുതുവാൻ ഉപയോഗിച്ചിരുന്ന മേശയും, ചെക്ക് ബുക്കും മററനേകം സാമാനങ്ങളും അതേരീതിയിൽ അമൂല്യങ്ങളായ ചരിത്രാവശിഷ്ടങ്ങളായിട്ടാണു വെച്ചിരിക്കുന്നതു്. ചുമരിൽ കാണുന്ന അലങ്കാരങ്ങളിൽ ഒന്ന് സ്കോട്ട്ലൻഡിലെ മേരിറാണിയുടെ ഛേദിക്കപ്പെട്ട ശിരസ്സിന്റെ ഗംഭീരമായ ചിത്രമാണ്. അവസാനത്തെ ദീർഘനിദ്രയിലും ആ കോമളവദനം എത്രയും പ്രശാന്തമായി കാണപ്പെടുന്നു. അവിടെയുണ്ടായിരുന്ന വസ്തുക്കളിൽ ഓരോന്നും ഞങ്ങളുടെ ശ്രദ്ധയെ ആകർഷിച്ചു. അക്കൂട്ടത്തിൽ ഇന്ത്യക്കാൎക്കു സുപരിചിതനായ ഗണപതിസ്വാമി കുടവയറും ഉ

ന്വിതന്മാരായി ഒരു മൂലയിൽ സ്ഥാനം പിടിച്ചിരിക്കുന്നതു കണ്ടപ്പോൾ വളരെ രസംതോന്നി. പുറത്തേയ്ക്കിറങ്ങിയപ്പോഴും ഹൈലൻഡുകാർ പടിക്കൽത്തന്നെ നില്ക്കുന്നുണ്ടായിരുന്നു. അവരുടെ അസാധാരണമായ വേഷവും സംഗീതവും ആ പരിസരങ്ങൾക്ക് ഏററവും യോജിച്ചതത്രെ. ഞങ്ങളുടെ നിർബ്ബന്ധപ്രകാരം ഒരാൾ കുഴൽ ഊതുകയും, കൂട്ടുകാരൻ ഹൈലൻഡ് നൃത്തം ചെയ്യുകയും ഉണ്ടായി.

ടോസാക്സിലേയ്ക്കും, കട്രീൻതടാകത്തിലേയ്ക്കുമുണ്ടായ ഞങ്ങളുടെ പര്യടനങ്ങൾ സ്മരണീയങ്ങളാണ്. മുന്നോട്ടു പോകുംതോറും ശൈത്യം വർദ്ധിച്ചുവന്നു. പ്രകൃതി അധികമധികം സുന്ദരവും വന്യവുമായി കാണപ്പെട്ടു. സർ വാൾട്ടർ സ്കോട്ടിന്റെ ആഖ്യായികയായ 'റോബ്റോയി'യിലെ ഒരു കഥാപാത്രത്തിന്റെ പേരുകൊണ്ടു സവിശേഷം ശോഭിക്കുന്ന ഒരു ഹോട്ടലിലാണ് ഭക്ഷണംകഴിച്ചത്. ശാന്തമനോരമമായ പരിസരങ്ങളിൽ ഉയർന്ന പാറക്കൂട്ടങ്ങളാൽ വലയിതമായിക്കിടക്കുന്ന കട്രീൻതടാകത്തിലേയ്ക്കു ചെന്നു അതിന്റെ തടത്തിലുള്ള പാറകളിലിരുന്നു ഞങ്ങൾ വിശ്രമിച്ചു. ഒരു ഭാഗത്തു നീണ്ടുകിടക്കുന്ന നിരത്ത് ഹരിതവർണ്ണവും വൃക്ഷസമൃദ്ധവുമായ ഒരു പ്രദേശത്തിൽ ചെന്നലയിക്കുന്നു. വെളുത്തതും ചുമന്നതുമായ ചെറുപുഷ്പങ്ങൾ വഹിച്ചുകൊണ്ട് 'ഹെതർ'ച്ചെടികൾ ചുറ്റും ധാരാളം വളർന്നുനിൽക്കുന്നു. തലേദിവസം നഗരവീഥിയിൽ ഇത്തരം പൂങ്കുലകൾ വില്ക്കുവാൻ നടന്നിരുന്ന ഒരു സ്ത്രീയേയാണ് എനിക്ക് അപ്പോൾ ഓർമ്മവന്നത്. ഒരു പെനികൊടുത്ത് ഏതാനും പൂങ്കുലകൾ വാങ്ങിയാൽ ഞങ്ങൾക്കു ഭാഗ്യം കൈവരുമെന്ന് അവർ വാഗ്ദാ

നം ചെയ്തു. പലരും വിരോധിച്ചെങ്കിലും ഞങ്ങളിൽ ഓ
രോരുത്തരുടേയും കൈകൾ ചുംബിക്കണമെന്ന് നിർബ്ബ
ന്ധപൂർവ്വം ആവശ്യപ്പെടുകയുണ്ടായി. നല്ലപോലെ മദ്യ
പിച്ചിരുന്ന അവളിൽനിന്ന് ദുസ്സഹമായ ഗന്ധം പുറ
പ്പെട്ടിരുന്നു. പാശ്ചാത്യപര്യടനത്തിന്നിടയിൽ ആദ്യമാ
യിട്ടാണ് ഞങ്ങൾ മദ്യപാനത്താൽ ഉന്മത്തയായ ഒരു
സ്ത്രീയെ കണ്ടെത്തിയത്. അന്നു വൈകുന്നേരം ത
ന്നെ എഡിൻബറോവിലേയ്ക്കു കടത്തുംവഴി ഞങ്ങൾ ചാ
യകഴിച്ച ഹോട്ടലിന്റെ മുൻവശത്തുവെച്ചു ഞാൻ അതേ ത
രത്തിൽ വേറൊരു സ്ത്രീയേയും കണ്ടുമുട്ടി. അവളുടെ സ്ഥി
തി കുറേക്കൂടി ഭയാനകമായിരുന്നു. കണ്ണുകളുരുട്ടി വിരലു
കൾ വിറപ്പിച്ചുകൊണ്ട് അവൾ എന്നോടു പണം ആവ
ശ്യപ്പെട്ടു. മദ്യപിച്ചവരെ കാണുന്നത് ഈ ദിവസങ്ങൾ
ക്കിടയിൽ സാധാരണസംഭവമായിത്തീർന്നതുകൊണ്ട് എ
നിക്ക് ഒട്ടും ഭയം തോന്നിയിരുന്നില്ല. എന്റെ കയ്യിൽ
യാതൊന്നുമില്ലെന്നു മാത്രം ഉദാസീനഭാവത്തിൽ ഞാൻ മ
റുപടി പറഞ്ഞു. പെട്ടെന്നവൾ കൈമുറുക്കി എന്റെ ദേ
ഹത്തിലൊന്നമർത്തി. ഉടൻ ഞാൻ അവിടെനിന്നു പിൻ
വാങ്ങിയപ്പോൾ അവൾ വേറൊരാളുടെ നേരെ തിരിഞ്ഞു.
അതൊരു പുരുഷനായിരുന്നു.

പാശ്ചാത്യപര്യടനം എനിക്കു പല പുതിയ അത്ഭുത
ങ്ങളേയും കാണിച്ചുതന്നിട്ടുണ്ട്. കപ്പലിൽവെച്ചുതന്നെ
മനുഷ്യന്റെ ശക്തിവിശേഷങ്ങൾ എന്നെ അത്യന്തം വി
സ്മയിപ്പിച്ചു. ഇന്ത്യയിലെ ‘സാധുക്കൾ’ എരിയുന്ന തീ
ക്കനലിൽക്കൂടി യാതൊരു പരുക്കും പററാതെ നടക്കുമെ
ന്നു കേട്ടിരുന്ന സംഭവത്തെ അനുസ്മരിപ്പിക്കുന്ന പാശ്ചാ

ത്ത്യരുടെ മദ്യപാനം അവയിലൊന്നാണ്. സുഖക്കേടായിരിക്കുമ്പോൾ ഒരു തുള്ളി മരുന്നിൽ കൂട്ടികഴിച്ചാൽത്തന്നെ നമ്മെപ്പോലെയുള്ള സാധാരണ മനുഷ്യൎ വയററിൽ ദുസ്സഹമായ കത്തലുണ്ടാക്കുന്ന തീക്ഷ്ണങ്ങളായ ദ്രാവകങ്ങൾ, ഇവിടെ യാതൊരു ഭാവഭേദവുംകൂടാതെ കപ്പികണക്കായി ആളുകൾ കുടിക്കുന്നതു കണ്ടപ്പോൾ ഇന്ത്യയിലെ 'പരാക്രമി'കളായ ആ 'സാധുക്കളെ'യാണ് എനിക്ക് ഓൎമ്മവന്നതു്. നമ്മുടെ നാട്ടിൽ പച്ചവെള്ളത്തിനുള്ള പ്രചാരമാണു പാശ്ചാത്യരാജ്യങ്ങളിൽ ബീറിനു (Beer) ള്ളതു്. വിദ്യാൎത്ഥികൾപോലും കപ്പികണക്കായി ഇതു കുടിക്കുന്നതുകണ്ടു ഞങ്ങൾക്കു വളരെ അത്ഭുതം തോന്നി. ചായ, കാപ്പി ഇവയെ അപേക്ഷിച്ചു വില വളരെ കറവായതുകൊണ്ടായിരിക്കണം ബീറിനു് അവിടങ്ങളിൽ ഇത്ര വലിയ പ്രചാരം.

എഡിൻബറോവിൽവെച്ചും ലണ്ടനിലെന്നപോലെ അനേകം ഇന്ത്യക്കാരെ കാണുന്നതിനും അവരുമായി പരിചയമാകുന്നതിനും സാധിച്ചുവെന്നതു പ്രസ്താവ്യമാണ്. ഇന്ത്യയുടെ നാനാഭാഗത്തുനിന്നുമുള്ള അംഗങ്ങളുടങ്ങിയ ഒരു സമിതി ഇവിടെയുമുണ്ട്. അവർ ഞങ്ങളെ ഏററവും സൌഹാൎദ്ദപൂൎവ്വം സൽക്കരിച്ചു. 'കോസ്മോപ്പോളിററൻ ക്ലബ്ബി'ൽവെച്ചു ഞങ്ങളെ ഹൃദയംഗമമായി സ്വീകരിച്ചവരുടെ കൂട്ടത്തിൽ ഇതരരാജ്യക്കാരേക്കാളധികം ഇന്ത്യക്കാരായിരുന്നു.

ലണ്ടനിൽക്കൂടി, അവിടെ നിവസിക്കുന്ന അന്യരാജ്യക്കാരുമായുണ്ടായ സംഭാഷണത്തിൽനിന്നു വൎണ്ണവ്യത്യാസജന്യമായ ആഭിജാത്യബോധവും ദുരഭിമാനവും ഇപ്പോഴും യൂണിവേഴ്സിററി പ്രൊഫസർമാരുടെയിടയിൽപോലും

ജീവിക്കുന്നതെന്നു ഞങ്ങൾക്കു മനസ്സിലായി. എന്നാൽ
ചില ഇന്ത്യൻവിദ്യാൎത്ഥികളിൽകണ്ട ദുരഭിമാനമാണു് ഏ
റ്റവും ദയനീയമായി തോന്നിയതു്. കപ്പൽകയറിയാൽ
പിന്നെ അവൎക്കു് ഇന്ത്യയെ സംബന്ധിക്കുന്ന സൎവ്വത്തേ
യുംപററി പുച്ഛമേയുള്ളു. അതു വിദേശീയരെ ഗ്രഹിപ്പി
ക്കുവാൻ കഴിയുന്നത്ര അവർ ശ്രമിക്കുകയും ചെയ്യും.

ഇന്ത്യൻസ്നേഹിതരിൽ പലരും ഞങ്ങളെ ഉപചാര
പൂൎവ്വം യാത്രയയക്കുന്നതിനായി റെയിൽവെസ്റ്റേഷനി
ലേക്കു വന്നിരുന്നു. പാരിസ്സായിരുന്നു ഞങ്ങളുടെ പിന്ന
ത്തെ ഉദ്ദിഷ്ടസ്ഥാനം. വഴിക്കെങ്ങും നില്ക്കാത്ത 'ഫ്ള
യിങ്ങ് സ്കോട്ട്സ്മൻ' എന്ന തീവണ്ടിയിലായിരുന്നു ഞ
ങ്ങൾക്കു ലണ്ടനിലേക്കു മടങ്ങേണ്ടതു്. അന്നു രാത്രിത
ന്നെ ഇംഗ്ലീഷുചാനൽ കടക്കേണ്ടിയുമിരുന്നു. ഞങ്ങളെ
യാത്രയയക്കുന്നതിനു സ്റ്റേഷനിലേക്കു സ്വന്തം നാട്ടുകാർ
ഇത്രയധികം വന്നിട്ടുണ്ടായിരുന്നതു് എഡിൻബറോവിൽ
വെച്ചു മാത്രമാണു്. സ്നേഹപൂൎവ്വം പെരുമാറിയിരുന്ന ആ
സംഘത്തെ വിട്ടുപിരിയുന്നതിൽ വളരെ വൈമനസ്യം
തോന്നി. സ്വരാജ്യം വിട്ടു് ഏതാനും ആഴ്ചകൾക്കുള്ളിൽ
ഇന്ത്യയുമായി ബന്ധപ്പെട്ട ഏതൊന്നും ഞങ്ങൾക്കു് ഏ
റ്റവും പ്രിയപ്പെട്ട വസ്തുക്കളായിത്തീൎന്നതിൽ അത്ഭുത
ത്തിന്നവകാശമില്ലല്ലൊ.

# IX
## പാരിസ്സിൽ.

സതാംടണിൽ രാത്രി 11½ മണിയ്ക്കാണ് എത്തിയതു്. ചാനൽ കടക്കുവാൻ 'കൻറോറാണിയ' എന്ന ബോട്ടിൽ രാത്രി മുഴുവൻ കഴിച്ചുകൂട്ടി. പിറേറ ദിവസം അതിരാവിലെ എഴുമണിയോടു കരയ്ക്കിറങ്ങുന്നതിനു തയ്യാറായപ്പോൾ അഗ്നിഗോളംപോലെ ഉദിച്ചുപൊങ്ങിയിരുന്നാ സൂര്യൻ ആകാശത്തെ തന്റെ അരുണകിരണങ്ങളാൽ രക്തവർണ്ണമാക്കി. തുറമുഖസ്ഥലത്തു് അധികനേരം നില്ക്കേണ്ടിവന്നില്ല. അതുകൊണ്ട് ഉടൻതന്നെ പാരിസ്സിലേയ്ക്കു വണ്ടികയറി. ഞങ്ങളുടെ യൂറോപ്പുപര്യടനത്തിന്നിടയ്ക്കു ഇതുവരെ ഇത്ര നിരുന്മേഷമായ ഒരു യാത്രയുണ്ടായിട്ടില്ല. തന്നെയുമല്ല, പരിഷ്കാരത്തിന്നും അഖിലരാജ്യസംസ്കാരത്തിന്നും പ്രസിദ്ധപ്പെട്ട പാരിസ്സ് നഗരത്തിൽ എത്തിച്ചേർന്നതിന്നുശേഷവും പ്രതീക്ഷിച്ചപോലെ ഉത്സാഹമോ സന്തോഷമോ എനിക്ക് ഒരിക്കലും തോന്നിയതുമില്ല.

വിവിധരാജ്യങ്ങളിലേയും വിദ്യാർത്ഥികൾക്കുള്ള വാസസ്ഥലങ്ങൾ സ്ഥിതിചെയ്തിരുന്ന, ശാന്തവും സുന്ദരവുമായ ഭാഗത്തേയ്ക്കു ഞങ്ങളെ ആനയിച്ചു. അവിടെയുണ്ടായിരുന്ന മനോഹരമായ ഒരുദ്യാനത്തിന്നെതിരായി നിന്നിരുന്ന 'അമേരിക്കൻ ഹൌസി'ൽ ആണ് ഞങ്ങൾ താമസിച്ചതു്. അടുത്തുതന്നെ 'സ്വിസ് ഹൌസ്', 'ക്യൂബൻ ഹൌസ്', 'ഗ്രീക് ഹൌസ്', 'ചൈനീസ് ഹൌസ്' എന്നിങ്ങിനെ പലേ രാജ്യങ്ങളിലുള്ള വിദ്യാർത്ഥികൾക്കും

പ്രത്യേകം കെട്ടിടങ്ങൾ ഉണ്ടായിരുന്നു. എന്നാൽ ഇവ ധനികരെ ഉദ്ദേശിച്ചു മാത്രമുള്ളവയായിരുന്നുവെന്നത് അവിടങ്ങളിലെ ജീവിതരീതിയിൽനിന്നു പ്രത്യക്ഷമായി. പാരിസ്സിൽ അനവധി ഫ്രഞ്ച് ഇന്ത്യാക്കാർ ഉണ്ടെങ്കിലും അവർക്കു മേല്പറഞ്ഞ രീതിയിൽ പ്രത്യേകം ഒരു കെട്ടിടമുള്ളതായി കണ്ടില്ല.

ഒരു സന്ദർശകന് ഈ നഗരത്തിൽ ആകർഷകമായ പലേ വസ്തുക്കളുമുണ്ട്. നെപ്പോളിയൻെറ ശവകുടീരം, ലോകത്തിൽവെച്ച് ഏററവും വലിയ 'ബ്രോഡ്കാസ്റ്റിങ്' സ്റ്റേഷനായ ഐഫൽ ടവർ, പ്രസിദ്ധപ്പെട്ട നോട്ടർഡാം പള്ളി, വിക്ടർ ഹ്യൂഗോ, റൂസോ മുതലായവരുടെ സ്മാരകപ്രതിമകൾ, ലോകപ്രസിദ്ധമായ ആ വീനസ് പ്രതിമയോടുകൂടിയ വിശേഷപ്പെട്ട മ്യൂസിയം എന്നിവ അവയിൽ ചിലതു മാത്രമാണ്. മേരി അൻറോയിനററ് രാജ്ഞിയുടെ കാരാഗൃഹവും, ഫ്രഞ്ച് വിപ്ലവകാലത്തെ ഭയങ്കരദിവസങ്ങൾക്കിടയിൽ ഉണ്ടായ വിചാരണകളുടെയും രക്തച്ചൊരിച്ചലിൻെറയും രംഗവുമായിരുന്ന സ്ഥലമാണു 'ലാ കൊൺസ്യേർജെറി' (La Conciergerie). 'ഗോത്തിക്' മട്ടിൽ പണിതിട്ടുള്ള ഈ വലിയ കെട്ടിടം ആദ്യകാലങ്ങളിൽ വെറും ഒരു കൊട്ടാരമായിരുന്നു. വിപ്ലവകാലത്തെ ബാസ്റ്റീലിൻെറ നശീകരണത്തിനുശേഷം അടുത്തകാലംവരെ ഇതു സ്റ്റേയിററ് കാരാഗൃഹമായിട്ടാണ് ഉപയോഗിച്ചിരുന്നത്. ഇതുളുടനീളം, ഉന്മേഷശൂന്യമായ ഒരന്തരീക്ഷമാണ് അവിടുത്തേത്. വിപ്ലവസമയത്തു വിചാരണയ്ക്കുശേഷം കൊലയ്ക്കു വിധിക്കപ്പെട്ടവരെ അതിലേയ്ക്കു കൊണ്ടുപോയിരുന്ന ആ വലിയ ഹാളും

കടന്ന് ഞങ്ങളും മേരി അൻറോയിനററിൻെറ തടവുമു
റിയിലേക്കു പ്രവേശിച്ചു. പ്രൌഢയായ ആ രാജ്ഞിയു
ടെ തല കമ്പിടുവിക്കാനായി ആ മുറിയുടെ വാതിൽ ക
ല്ലിച്ചുകൂട്ടി വിപ്ലവക്കാർ പൊക്കം കുറച്ചായിരുന്നു പണി
തീർത്തിരുന്നതു്. മരണത്തിനുമുമ്പു് ഈ സ്ത്രീ തൻെറ അ
ന്ത്യസന്ദേശം സ്വീകരിച്ചതു് ഇന്നും അവിടെത്തന്നെ കാ
ണാവുന്ന ആ അൽത്താരിൻെറ സമീപത്തുവെച്ചാണു്.
പുറമെയുള്ള സ്നേഹിതന്മാരോടു സ്വരക്ഷാർത്ഥം ആ രാ
ജ്ഞി ഗൂഢാലോചന നടത്തിയതിൻെറ ലക്ഷ്യമായി ശ
ത്രുക്കളുടെ കയ്യിലകപ്പെട്ട ഒരു കത്തിൻെറ പകപ്പു് ആ
മുറിയിൽ ഇപ്പോഴും സൂക്ഷിച്ചുവെച്ചിട്ടുണ്ടു്. ഈ വമ്പി
ച്ച കെട്ടിടത്തിൽ ഇരുളടഞ്ഞ ഒരു ഇടനാഴിയുടെ ഇരു
മ്പഴികൾകൊണ്ടു ചുററപ്പെട്ട വിഭാഗത്തിനുള്ളിൽ മരം
കൊണ്ടുണ്ടാക്കപ്പെട്ട ഒരു ബെഞ്ചു കിടക്കുന്നതു കാണാം.
തലവെട്ടാൻ തന്നെ കൊണ്ടുപോകുന്നതിനു മുമ്പു നിർഭാ
ഗ്യയായ മേരി അൻറോയിനററ് ആ ബെഞ്ചിന്മേലാണ
ത്രെ ഇരുന്നിരുന്നതു്............

ഇതിൽനിന്നും തീരെ വ്യത്യസ്തമാണു ബൂർബൺ
രാജകുടുംബത്തിന് ഒരു കാലത്തുണ്ടായിരുന്ന പ്രതാപ
ത്തിൻെറയും, വഴിപിഴച്ച മേരിയുടെ ഉല്ലാസമയമായ ജീ
വിതത്തിൻെറയും, രംഗങ്ങളായ വെർസായികൊട്ടാരത്തി
നോടു (Versailles)ചേർന്ന അനവധി സ്ഥലങ്ങളും. ലൂയി
14-ാമൻ പണിതീർത്ത ഇവിടുത്തെ കൊട്ടാരം, വെനിസി
ലെ ഡോജ്മാരുടെ കൊട്ടാരത്തെ അനുസ്മരിപ്പിക്കുന്ന
തും, എന്നാൽ അതിലും എത്രയോ വലിപ്പവും ആഡം
ബരവും കൂടിയതുമാകുന്നു. അസാധാരണ മോടിയോടുകൂ

ടിയ ഇതിൻെറ ചാപ്പലിൽ ഒരു പ്രത്യേകസംഗതി ഞങ്ങ
ളുടെ ശ്രദ്ധയെ ആകഷിച്ചു. പ്രാർത്ഥനാസമയത്തു്, അൽ
ത്താരിന്നെല്ല, രാജാവിനെ അഭിമുഖീകരിച്ചുകൊണ്ടു്
ഇരിക്കത്തക്കവണ്ണമായിരുന്നു അവിടുത്തെ ആസനങ്ങൾ
(Pews) ഒരുക്കിയിരുന്നതു്. മാർബിൾകൊണ്ടുള്ള ചുമരു
കളിന്മേൽ, വിപ്ലവകാരികൾ പിന്നീടു ചുരണ്ടിക്കളഞ്ഞ
ഫ്രാൻസിൻെറ രാജകീയചിഹ്നമായിരുന്ന ലില്ലിപുഷ്പ
ത്തിൻെറ (Fleur-de-les) പാടുകൾ കാണാവുന്നതാണു്.

മാർസ്, ജൂപിററർ, വീനസ്, മെർക്കുറി എന്നിവി
ധത്തിലുള്ള പേരുകളോടുകൂടിയവയും, ഭിത്തികളും തട്ടുക
ളും വിചിത്രങ്ങളായ ആലേഖ്യങ്ങളാൽ അലംകൃതവുമാ
യ അനേകം മുറികളിൽകൂടി ഞങ്ങൾ കടന്നുപോയി.
ഒടുവിൽ 'ഹാൾ ഓഫ് മിറേഴ്സ്'-ഇൽ (Hall of
Mirrors) എത്തിച്ചേന്നു. 1872-ൽ ഫ്രഞ്ച് സൈന്യ
ത്തെ തോല്പിച്ച പ്രഷ്യൻ രാജാവു് വിൽഹെൽമ്, ഇ
വിടെവെച്ചായിരുന്നു 'ജമ്മൻ സാമ്രാജ്യപ്രഖ്യാപനം' ചെ
യ്തതു്. ആ കാരണത്താലായിരിക്കാം, ജമ്മൻകാർ പരാജ
യപ്പെട്ട ലോകമഹായുദ്ധത്തിനുശേഷമുണ്ടായ "വെർസാ
യി സന്ധി" (Treaty of Versailles) അവരെക്കൊണ്ടു്
അവിടെവച്ചുതന്നെ ഒപ്പുവെപ്പിച്ചതും. സന്ധി എഴുതുന്ന
തിന്നു് ഉപയോഗിച്ച പേനയും മേശയും അവിടെ സൂക്ഷി
ച്ചിട്ടുണ്ടു്. പരിഷ്കൃതകളായ സ്ത്രീകൾക്കു് അത്യാവശ്യമായി
കരുതപ്പെടുന്ന ഉയന്ന മടമ്പോടുകൂടിയ ഷൂസിൻെറയും,
'യൂ-ഡീ-കൊളോൺ' എന്ന പ്രസിദ്ധ സുഗന്ധദ്രവ്യത്തി
ൻെറയും ഉത്ഭവത്തെപ്പററി ചില രസകരമായ വിവര
ങ്ങൾ ഞങ്ങൾക്കു് ഈ കൊട്ടാരത്തിനകത്തുവെച്ചു ലഭി

ക്കുവാൻ ഇടയായി. ഇവ രണ്ടിനും കാരണം അത്യാഡംബരപ്രിയനായിരുന്ന ലൂയി 14-ാമന്റെ ബുദ്ധിസാമർത്ഥ്യമായിരുന്നുവത്രെ. പുരുഷനൊത്ത പൊക്കമില്ലാതിരുന്ന ലൂയി ഉയർന്ന മടമ്പോടുകൂടിയ ഷൂസുകളും, തന്റെ ആ കുറവു പരിഹരിക്കാൻ ആദ്യമായി ഉപയോഗിച്ചുതുടങ്ങി. ഏതാനും മാസം കൂടുമ്പോഴും ഒരിക്കൽ മദ്യത്തിൽ (Alcohol) മാത്രം സ്നാനം ചെയ്തിരുന്ന ലൂയിക്കു് ഒരു സുഗന്ധദ്രവ്യം ദേഹത്തിൽ എല്ലായ്പോഴും പുരട്ടേണ്ട ആവശ്യം തോന്നിയതിൽ അത്ഭുതപ്പെടാനുമില്ല. 'യൂ-ഡീ-കൊളോൺ' അദ്ദേഹത്തിനുവേണ്ടിയാണു് ആദ്യമായി നിർമ്മിച്ചതു്.

ഈ വമ്പിച്ച കെട്ടിടത്തിന്റെ വേറൊരു വിഭാഗം നെപ്പോളിയന്റെ പ്രതാപകാലത്തെ കുറിക്കുന്നു. കൊട്ടാരത്തിൽ ഒരു വലിയ ഹാളിന്റെ ചുമരുകളും മുഴുവൻ ഫ്രാൻസിലെ ചരിത്രസംഭവങ്ങളെ രേഖപ്പെടുത്തുന്ന ചിത്രങ്ങളാൽ അലംകൃതമായിരുന്നു. അവയിൽവെച്ചു് ഏറ്റവും വിശേഷപ്പെട്ടതു്, പുരുഷവേഷത്തിൽ കവചവും ധരിച്ച് തന്റെ വെളുത്ത പടക്കുതിരയുടെ പുറത്തു കയറി, കൈകളും പിന്നിൽ കെട്ടി മേല്പോട്ടു നോക്കിക്കൊണ്ടിരിക്കുന്ന 'ജോ ആൻ ഓഫ് ആർക്കി'ന്റെ വലിയ പടമായിരുന്നു.

കുറെക്കൂടെ ശാന്തവും ലഘുവുമായ ജീവിതം നയിക്കേണ്ടതിനു ലൂയി ഇടക്കിടെ പോയി താമസിച്ചിരുന്ന ആ കോവിലകത്തേക്കു് ഇവിടെനിന്നും വലിയ അകലമില്ല. ഉയരത്തിൽ ഇടതിങ്ങി വളരുന്ന സുഖശീതളങ്ങളായ വൃക്ഷക്കൂട്ടങ്ങളുടെ ഇടയിൽക്കൂടെ, റുസോവിന്റെ 'പ്രകൃതിയിലേക്കു മടങ്ങുക' എന്ന സിദ്ധാന്തമനുസരിച്ചു ജീവി

ക്കവാൻ കരുങ്ങിയ മേരി അൻറോയിനററ് അതിന്നായി ഉപയോഗിച്ചിരുന്ന സ്ഥലത്തേക്ക പ്രവേശിച്ചു. എത്രയും കൌതുകമുള്ള മത്സ്യങ്ങഠംകൊണ്ടു സജീവമായ ചെറിയൊരു പുഴ ഇന്നും അന്നത്തെപ്പോലെ ശാന്തമായി അവിടെക്കൂടെ ഒഴുകികൊണ്ടിരിക്കുന്നു. ഹൃദയാകൃതിയിലുള്ള ചെറിയ ഒരു ദ്വീപിന്റെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന 'വീനസ്സി'ൻറെ ക്ഷേത്രം ആ പ്രദേശത്തിൻറെ മാദകമനോഹരപൂർണ്ണതയെ ഒന്നുകൂടെ വദ്ധിപ്പിക്കുന്നതേയുള്ളൂ. ഒരുകാലത്തു സ്ത്രീപുരുഷന്മാരെക്കൊണ്ടു നിറഞ്ഞും രാജസപ്രഭാവത്തിൻറെ കേളീരംഗമായും പരിലസിച്ചിരുന്ന ആ ദിക്കെല്ലാം ഇന്ന് എത്ര നിശ്ശബ്ദം! നാമറിയാതെതന്നെ മനസ്സ് അവിടെനിന്ന് വിപ്ലവകാലത്തെ നിരവധി ഭയങ്കരസംഭവങ്ങളുടെ സാക്ഷിയായ 'ലാ കൊൺഷ്യേർജെറി'യിലേക്കു പാഞ്ഞുപോകുന്നു!!

ചരിത്രപ്രാധാന്യമുള്ള ഈ കെട്ടിടങ്ങഠംക്കു പുറമെ ഈ വലിയ നാഗരിയിൽ ഞങ്ങഠം പല വിദ്യാലയങ്ങളും സന്ദർശിക്കയുണ്ടായി. കമ്മ്യൂണിസ്റ്റ് മുൻസിപ്പാലിററിക്കാരുടെ വകയായ ചില സ്കൂളുകഠം എത്രയും ശ്ലാഘനീയമായിട്ടാണു തോന്നിയതു്. നല്ല ആരോഗ്യമില്ലാത്ത കട്ടികഠംക്കു പഠിക്കുന്നതിന്നുള്ള ഒരു 'തുറന്ന വിദ്യാലയം' (Open Air School) ഞങ്ങഠം കണ്ടു. ആരോഗ്യപ്രദമായ പരിസരങ്ങളിൽ നില്ക്കുന്ന 'പെയർ'വൃക്ഷങ്ങളെക്കൊണ്ടു നിറഞ്ഞിരിക്കുന്ന വിസ്തൃതങ്ങളായ ആരാമങ്ങളിൽ ചില്ലുകഠംകൊണ്ടു നിർമ്മിക്കപ്പെട്ട വലിയ മുറികളിലിരുന്നു കട്ടികഠം പഠിക്കുന്നു. ശരീരസുഖത്തിന് അത്യാവശ്യകവും പാശ്ചാത്യരാജ്യങ്ങളിൽ ദുർല്ലഭവുമായ സൂര്യപ്രകാശം ഇവിടെ അവക്കു ലഭി

ക്കുന്നതിന്നു വിഷമമില്ല. ചില്ലുകൊണ്ടുണ്ടാക്കപ്പെട്ട ചുമരുകൾ നിഷ്പ്രയാസം മേല്പോട്ടുയർത്തുകയോ, കീഴ്പോട്ടാക്കുകയോ ചെയ്യാം. നിലം റബ്ബർകൊണ്ടാകയാൽ നടക്കുമ്പോൾ ശബ്ദമുണ്ടാവുകയോ, അതുമൂലം ആരോഗ്യഹീനരായ വിദ്യാർത്ഥികളുടെ ക്ഷീണിച്ച ഞരമ്പുകൾക്ക് അസഹ്യത തോന്നുകയോ, ചെയ്യുന്നില്ല. കുട്ടികൾ കയറി ക്ഷീണിക്കത്തക്കവണ്ണം അവിടെ കോണികളുമില്ല. ഉച്ചസമയത്തു വിശ്രമത്തിന്നുള്ള കട്ടിലുകൾ കുട്ടികൾക്ക് ഒരു കയ്യുകൊണ്ട് എളുപ്പത്തിൽ പൊന്തിക്കാവുന്നവിധത്തിൽ വളരെ ഘനം കുറഞ്ഞതാണു പണിയിച്ചിട്ടുള്ളത്. ഭൂമിശാസ്ത്രം പഠിപ്പിക്കുന്നതു വളരെ രസകരമായവിധത്തിലാണ്. വളരെ വലുപ്പമുള്ള ഒരു വലിയ ഗോളം കെട്ടിടത്തിന്റെ മുൻഭാഗത്തു സ്ഥാപിച്ചിരിക്കുന്നു. അതിന്മേൽ ഓരോ രാജ്യങ്ങളും ചിത്രീകരിച്ചിട്ടുണ്ട്. ഈ ഗോളത്തിനു ചുറ്റും വളഞ്ഞുകയറുന്ന ഒരു കോണിയിലൂടെ കുട്ടികളെ കൊണ്ടുപോയി ഓരോ ഭൂഖണ്ഡത്തേയും രാജ്യങ്ങളേയുംപറ്റി പഠിപ്പിക്കുന്നു. ഈ വിദ്യാലയവും ഞങ്ങൾ അന്നു സന്ദർശിച്ച അതിവിശേഷമായ കിൻറർഗാർട്ടൻ സ്കൂളും (ശിശുവിഹാരം) കുട്ടികൾക്കു ഫീസില്ലാതെയാണു നടത്തപ്പെടുന്നത്.

പാരിസ്സിൽ താമസിക്കുന്നതിന്നു വളരെ ചെലവുണ്ട്. ഇവിടുത്തെ സാമാനങ്ങൾക്ക് മററു മിക്കരാജ്യങ്ങളിലേക്കാൾ വളരെ കൂടുതൽ വിലയാണ്. സ്ത്രീകളുടെയിടയിൽ കൃത്രിമമോടിയ്ക്കുള്ള ഭ്രമം അതികലശലത്രെ. ജർമ്മൻകാരോടുള്ള വലിയ വൈരാഗ്യം ഇന്നു് ഫ്രഞ്ചുകാരുടെ പ്രത്യേകതകളിൽ ഒന്നാണ്. ഈ രാജ്യക്കാരുടെ അ

സാധാരണമായ മര്യാദയേയും സൌഹാർദ്ദത്തേയുംപററി ധാരാളം കേട്ടിരുന്നുവെങ്കിലും ഞങ്ങളുടെ അനുഭവം മറിച്ചായിരുന്നു. വളരെ കുറച്ചുപേർ മാത്രമേ ഞങ്ങളോടു സംസാരിക്കുന്നതിന്നു മുതിന്നുള്ളു. തൻമൂലം ആവിടത്തെ ജനങ്ങളുമായി വളരെ അടുത്തു പരിചയപ്പെടുവാൻ ഇടയായില്ല. ഇതിന്നു കാരണം ഞങ്ങളുടെ ഇംഗ്ലീഷുപരിജ്ഞാനക്കുറവും, ചെയ്യുന്ന കാൎയ്യങ്ങൾ ഭംഗിയായി ചെയ്യാനവൎക്കുള്ള വൈമനസ്യവുമാണെന്നു പിന്നീടു് മററു ചില രാജ്യക്കാർ ഞങ്ങളോടു പറകയുണ്ടായി. എന്നാൽ പാരിസ്സിലുണ്ടായിരുന്ന ചില ഇക്കി വിദ്യാൎത്ഥികൾ ഞങ്ങളോടു പറഞ്ഞതു് ഇപ്രകാരമായിരുന്നു. “നിങ്ങൾ ഒരു കൊല്ലം മുഴുവൻ ഒരു ഫ്രഞ്ചുകാരനോടൊപ്പം ഒരേ മേശപ്പുറത്തു ഭക്ഷണം കഴിച്ചാലും അവസാനംവരെ നിങ്ങൾ തിരെ അപരിചിതന്മാരായിരുന്നു എന്നു വരാം. സ്വജനങ്ങളോടു അവർ വളരെ സ്നേഹമായിട്ടാണു പെരുമാറുന്നതെങ്കിലും വിദേശിയരോടു് അപ്രകാരമാണോ എന്ന കാൎയ്യം സംശയമാണു്.”

തെരുവീഥികളിൽ പതിവുപോലെ ചുററിനടക്കുമ്പോൾ ഫ്രഞ്ചിന്ത്യക്കാരായ പലരേയും ഞങ്ങൾ കണ്ടെത്തി. ഇംഗ്ലീഷു് അശേഷംപോലും നിശ്ചയമുണ്ടായിരുന്നില്ലെങ്കിലും അവർ എത്രയും ഭംഗിയായി ഫ്രഞ്ചു സംസാരിക്കുന്നതിനെപ്പററി ഞങ്ങളുടെ കൂടെയുണ്ടായിരുന്ന ഫ്രഞ്ചു മാൎഗ്ഗദർശികൾ പ്രശംസിച്ചുപറകയുണ്ടായി. എത്ര ബുദ്ധിമുട്ടുള്ള വിദേശഭാഷയും സ്വാധീനമാക്കുവാൻ ഇന്ത്യക്കാൎക്കുള്ള പ്രത്യേകസാമൎത്ഥ്യത്തിന്നു് അറിയാതെ ചെയ്ത ഒരഭിനന്ദനം മാത്രമായിരുന്നു അതു്.

ഞാനും എൻെറ ഒരു കൂട്ടുകാരിയും പാരിസ്സിൽ അ
ക്കാലത്തു നടന്നിരുന്ന ഒരു കമ്യൂണിസ്റ്റ് പ്രദർശനം കാണു
വാൻ പോയി. അവിടുത്തെ ചാർട്ടുകളും പടങ്ങളും, വിദ്യാ
ഭ്യാസം, വ്യാവസായികാഭിവൃദ്ധി, ശിശുസംരക്ഷണം, സ്ത്രീ
സ്വാതന്ത്ര്യം എന്നീ വിഷയങ്ങളിൽ സോവിയററ് റഷ്യ
ക്കു ലഭിച്ചിട്ടുള്ള പുരോഗതി ചൂണ്ടിക്കാണിച്ചിരുന്നു. അ
ന്നു വൈകുന്നേരംതന്നെ ഞങ്ങളുടെ നാട്ടുകാരിയായ ഒരു
സഹോദരിയെ വളരെ ദയനീയാവസ്ഥയിൽ കാണുവാൻ
ഞങ്ങൾക്കു സംഗതിയായി. അതു ജർമ്മനിയിൽ വളരെ
ക്കാലമുണ്ടായിരുന്ന തിരുവിതാംകൂർകാരനും, പരേതനു
മായ മി. ചെമ്പകരാമൻപിള്ളയുടെ ഭാര്യ ലക്ഷ്മിബായി
യായിരുന്നു. ഇംഗ്ലീഷ്, ഫ്രഞ്ച്, ജർമ്മൻ എന്നീ ഭാഷകൾ
നല്ലവണ്ണം സംസാരിക്കാമായിരുന്ന ആ ഇന്ത്യാക്കാരി വ
ളരെ സൌന്ദര്യവതിയായ ഒരു സ്ത്രീയാണ്. അവരുടെ ഭ
ർത്താവിൻെറ രാഷ്ട്രീയാഭിപ്രായങ്ങൾ മൂലം നാസിഗവർമ്മെ
ണ്ട് അദ്ദേഹത്തിൻെറ സ്വത്തെല്ലാം കയ്യേററം ചെയ്തു
യാൽ ഇപ്പോളവർ കേവലം നിർദ്ധനാവസ്ഥയിൽത്തീർന്നിരിക്കു
ന്നുവെന്നാണ് ഞങ്ങളോടു പറഞ്ഞത്.

പാരിസ്സിൽ തുർക്കികൾ [illegible]പ്പേരുണ്ട്. അവരിൽ
ചിലരുമായി അടുത്തുപെരുമാറിയതിൽനിന്ന് ആധുനിക
തുർക്കിയെപ്പററി മനസ്സിലാക്കാൻ സാധിച്ച ഒരു പ്രധാന
സംഗതി, മതത്തോടും യാഥാസ്ഥിതികരുടെ സാമാജിക
സിദ്ധാന്തങ്ങളോടും അവർക്കുള്ള അശ്രദ്ധയാണ്. തുർക്കിസ്ത്രീ
കളും വിദ്യാഭ്യാസത്തിനായി പാരിസ്സിൽ താമസിക്കുന്നു.
തങ്ങളുടെ രാജ്യത്തിൻെറയും, പ്രത്യേകിച്ച് തുർക്കിസ്ത്രീകളു
ടെയും വിമോക്താവ് എന്ന നിലയിൽ കെമൽപാഷ

യോട്ട് അവൎക്കുള്ള ഭക്തി ഹൃദയസ്പൎശകമത്രെ. വേഷത്തിലോ സമ്പ്രദായത്തിലോ ഇന്നത്തെ തുൎക്കികളെ എത്രയും പരിഷ്കൃതരായ പാശ്ചാത്യരിൽനിന്നും തിരിച്ചറിയുന്നതു വളരെ പ്രയാസമാണ്.





## X

## ഹോളൻഡ്.

അഖിലരാജ്യവിദ്യാർത്ഥിസമ്മേളനത്തിൽ (International Students' Conference) പങ്കുകൊള്ളുന്നതിനായി ഹോളൻഡിലേയ്ക്കു ഞങ്ങൾ ബ്രസ്സൽസ് വഴിക്കാണ് പോയതു്. ബെൽജിയത്തിലെ താമസകാലത്തു ഞങ്ങളുടെ ആതിഥേയരായിരുന്ന സുഹൃത്തുക്കൾ ഞങ്ങളെ കാണുന്നതിന്നായി സ്റ്റേഷനിൽ വന്നിരുന്നു. ഞങ്ങളുടെ സുഖസൌകര്യങ്ങൾക്കായി പല ശ്രമങ്ങളും ചെയ്തിരുന്ന അവർക്കു ഞങ്ങൾ അപ്പോൾതന്നെ അവിടം വിടുന്നതാണെന്നറിഞ്ഞതിൽ വളരെ ഇച്ഛാഭംഗമുണ്ടായി. എന്നാൽ ബ്രസ്സൽസിന്റെ വേറൊരു ഭാഗത്തുനിന്നു കയറേണ്ടിയിരുന്ന വണ്ടി തെററിയതിനാൽ വിചാരിച്ചസമയത്തു ഞങ്ങൾക്കു പുറപ്പെടാൻ സാധിക്കാതാവുകയും അതു നിരാശരായിത്തീർന്നിരുന്ന ആതിഥേയരുടെ വിനോദകരമായ ഉന്മേഷത്തിന്നു കാരണമായിത്തീരുകയും ചെയ്തു. അതോടുകൂടി മുൻപറഞ്ഞ ഹോട്ടലിലേയ്ക്കു അവർ ഞങ്ങളെ കൂട്ടിക്കൊണ്ടുപോയി. ഭക്ഷണസാധനങ്ങൾ കഴിക്കുന്നതിന്നു യാതൊരേർപ്പാടുമില്ലാതിരുന്ന തീവണ്ടിയിലെ ദീർഘയാത്രയ്ക്കുശേഷം ലഭിച്ച ചായയും വിശ്രമവും അത്യന്തം ആസ്വാദ്യമായി തോന്നി.

അന്നു രാത്രി പതിനൊന്നുമണിക്കാണ് ഞങ്ങൾ ഹോളൻഡിൽ ഉദ്ദിഷ്ടസ്ഥലത്ത് എത്തിച്ചേൎന്നതു്. കോൺഫറൻസിന്നുമുമ്പു് ഈ രാജ്യത്തും ഞങ്ങൾ അവിടു

ഒരു കുടുംബാതിഥികളായിട്ടാണ് താമസിക്കേണ്ടിയിരു
ന്നതു്. ഞാനും മിസ് സാംസനും അന്തസ്സുള്ള ഒരു മദ്ധ്യ
വയസ്കയുടെ ഭവനത്തിലേയ്ക്കു പോയി. പുഷ്പാദികളാൽ
പ്രശോഭിതവും പ്രശാന്തവുമായ 'ബ്ളൂമെൻഡാൾ' എ
ന്നൊരു നാട്ടിൻപുറത്തായിരുന്നു അവരുടെ മനോഹരവ
സതി. ഭർത്താവായ മെസേയർ ബിയേൺസ് വലിയൊ
രു തേയിലക്കച്ചവടക്കാരനാണ്. കുറെ കൊല്ലങ്ങൾ
ക്കുമുമ്പ് ഇന്ത്യ സന്ദർശിച്ചിട്ടുള്ള ഇദ്ദേഹത്തിനു ഗാന്ധി
ജിയോടു വലിയ ബഹുമാനമാണു്. ഞങ്ങൾ ചെന്ന സ
മയം അദ്ദേഹം ഒഴികെ മറ്റു കുടുംബാംഗങ്ങൾ എല്ലാം
നല്ല ഉറക്കമായിരുന്നു. വിശാലവും അലംകൃതവുമായ ഒ
രു മുറിയിലേയ്ക്കു ഞങ്ങളെ കൂട്ടിക്കൊണ്ടുപോയി. താമസി
യാതെ ഗാഢനിദ്ര പ്രാപിച്ച ഞങ്ങൾ, പിറേറദിവസം
രാവിലെ കമ്പിത്തുമണി അടിക്കുന്നതു കേട്ടാണ് ഉണർന്നതു്.
ബദ്ധപ്പെട്ടെഴുന്നേററു പ്രാതലിനു പൂവാടിയിലേയ്ക്കു ചെന്ന
പ്പോൾ മെസേയർ ബിയേൺസ് തൻെറ ജോലിക്കായി
പൊയ്ക്കഴിഞ്ഞിരുന്നു. മാഡം ബിയേൺസും വേറെ മൂന്നു
പേരും ഞങ്ങളോടൊപ്പം ഭക്ഷണത്തിനിരുന്നു. സന്താന
ങ്ങളില്ലാത്ത ആതിഥേയരുടെ വളർത്തുപുത്രിയായ മേരി
യായിരുന്നു അവരിൽ ഒരു യുവതി. മറെറാന്നു ചികിത്സ
ക്കായി വന്നവിടെ താമസിച്ചിരുന്ന സുഖക്കേടുകാരിയായ
ഒരു ജർമ്മൻവനിതയും, മൂന്നാമത്തെയാൾ റഷ്യൻസാറി
ൻെറ കീഴിൽ ഉദ്യോഗസ്ഥനായിരുന്ന തൻെറ അച്ഛ
നോടൊപ്പം ബോൾഷെവിക് വിജയകാലത്തു് സ്വരാജ്യം
വിട്ടുപോരേണ്ടിവന്ന ഐറീൻ എന്ന റഷ്യൻയുവതിയും
ആയിരുന്നു. അവരെല്ലാം ഞങ്ങളെ സൽക്കരിക്കുന്ന

തിൽ അതിയായ ഔത്സുക്യം പ്രദർശിപ്പിച്ചു. ഗൃഹനിർമ്മിതമായ കേയ്ക്കും, ഹോളൻഡിലെ കേൾവിപ്പെട്ട 'ചീസും' (പാൽക്കട്ടി), അവിടുത്തെ തോട്ടത്തിൽനിന്നുതന്നെ പറിച്ചെടുത്തതായ 'റാസ്പ്ബെറി', 'ചെറി' എന്നീ പഴങ്ങളും ഞങ്ങളുടെ മുമ്പിൽ ധാരാളമായി കൊണ്ടുവെച്ചു. സംഭാഷണത്തിൽനിന്ന് ബിയേൺസ് കുടുംബക്കാർ പണ്ടുതന്നെ വലിയ കച്ചവടക്കാരായിരുന്നുവെന്നു മനസ്സിലായി. ചുമരിന്മേൽ ഇരുന്ന ഒരു പിതാമഹന്റെ ഛായാപടം ചൂണ്ടിക്കാണിച്ചുകൊണ്ട് അദ്ദേഹം അവിടത്തെ ഒരു 'ബർഗോമാസ്റ്റർ' ആയിരുന്നുവെന്ന് അവർ ഞങ്ങളോടു പറഞ്ഞു.

പ്രാതൽകഴിഞ്ഞു ഞങ്ങൾ ഒരു ദീർഘിച്ച വിനോദയാത്രയ്ക്കൊരുങ്ങി. ആദ്യം ഞങ്ങൾ ചെന്നതു പൂക്കളുടെ ഒരു വലിയ പ്രദർശനം നടന്നിരുന്ന ഹാർലെം എന്ന സ്ഥലത്തായിരുന്നു. കുറച്ചു മുന്നോട്ടു പോയപ്പോൾ വൃത്തിയിലുള്ള ചെറിയ വീടുകളും അവയിൽ ഓരോന്നിന്റെയും മുമ്പാകെ ഏതെങ്കിലും ഒരു പ്രത്യേകതരത്തിലുള്ള പുഷ്പങ്ങളോടുകൂടിയ മനോഹരമായ പൂന്തോട്ടങ്ങളും കാണാറായി. ഈ പൂക്കൾ വെറും അലങ്കാരത്തിനു മാത്രമുള്ളവയല്ല. ഡച്ചുകാർ നല്ല വ്യാപാരവിദഗ്ദ്ധന്മാരാണ്. അവർ തങ്ങളുടെ പുഷ്പങ്ങൾ മൂലമായും ധനം സമ്പാദിക്കുന്നു. ഇവിടത്തെ ഒരു പ്രത്യേകത, വീടുകളെ അന്യോന്യം വേർതിരിച്ചിരുന്ന വീതികുറഞ്ഞ തോടുകളാണ്. ഭൂസ്വത്തിന് അതിർത്തി കുറിക്കുവാൻ മാത്രമല്ല, ഗതാഗതത്തിനും ഉപയുക്തമായ ഈ തോടുകൾ അതേപ്രകൃതിവിശേഷത്തോടുകൂടിയ എന്റെ സ്വദേശമായ കേരളത്തെ അനുസ്മരിപ്പി

ച്ചു. ഹോളൻഡിലെ പുഴകളിൽ അധികമുള്ള ജലം സമുദ്രത്തിലേയ്ക്കു് ഒഴുകുന്നതും ഈ തോടുകൾ വഴിയാണു്.

പൂക്കളുടെ പ്രദർശനം വളരെ വലിയ തോതിലായിരുന്നു. പ്രദർശനശാലയ്ക്കകത്തു കടന്നു ചുററും നോക്കിയപ്പോൾ വിവിധവർണ്ണങ്ങളുടെ ഒരു വമ്പിച്ച കടലിൻമദ്ധ്യത്തിലാണോ ഞങ്ങൾ എന്നു തോന്നിപ്പോയി. ആ പ്രദേശങ്ങളിൽ കിട്ടാറുള്ള എല്ലാത്തരത്തിലുമുള്ള പുഷ്പങ്ങളും സസ്യങ്ങളും അവിടെ ശേഖരിച്ചിരുന്നു. ഞങ്ങൾ അവിടെ ഈ കാഴ്ച കണ്ടുകൊണ്ടിരുന്ന അവസരത്തിൽത്തന്നെ വഞ്ചിവഴിയായി അവ ധാരാളം നാനാദിക്കുകളിൽനിന്നും വന്നുകൊണ്ടിരുന്നു. ലേലംവിളിയാണു് ഏററവും രസകരമായിരുന്നതു്. ഉടമസ്ഥന്മാർ ഒരു ഗ്യാലറിയിൽ ഇരിക്കും; ലേലം വിളിക്കുന്ന സമയത്തു് വില ചേരും എന്നു തോന്നിയാൽ അവർ മുമ്പിലുള്ള ഡസ്കിലെ ബട്ടൻ കുന്നമർത്തും; ഉടനെ അവിടെയുള്ള ഒരു വലിയ മണിയുടെ വരകൾ വിദ്യുച്ഛക്തിയുടെ സഹായത്താൽ പ്രദീപ്തമാകും. ഇങ്ങനെ വില ചേർത്തു പുഷ്പങ്ങൾ മേടിച്ചാൽ അവയെ ഉടൻതന്നെ ദൂരദിക്കുകളിലേക്കു വായുമാർഗ്ഗമായിട്ടാണു് അയയ്ക്കുന്നതു്.

പിന്നീടു ഞങ്ങൾ അവിടുത്തെ 'ഡൈക്കു'കൾ കാണാനാണു് പോയതു്. സ്കൂളിൽ പഠിച്ചിരുന്ന കാലംമുതല്ക്കുതന്നെ കരയിൽനിന്നു സമുദ്രജലത്തെ തടുത്തുനിർത്തുന്ന ആ വലിയ മതിൽക്കെട്ടുകളുടേയും, അവയിൽ ഒന്നിലെ ഒരു ചെറുവിടവു് വിരൽകൊണ്ടടച്ചുപിടിച്ചു് ഏകാകിയായി ഒരു ഭയങ്കരരാത്രി മുഴുവനും കഴിച്ചുകൂട്ടിയ ധീരനായ ഒരു ബാലകന്റേയും, ചിത്രങ്ങളാണു് എന്റെ മുമ്പിൽ 'ഹോളൻഡു്' എന്നു കേൾക്കുമ്പോൾ ഉദിച്ചു

പൊങ്ങാറുള്ളതു്. ഗതാഗതത്തിനുപയോഗിക്കുന്ന ചില ഡൈക്കുകളുടെ മീതെ ഞങ്ങളുടെ കാറോടിച്ചുപോയി. ഇവയുടെ ഉറപ്പിനായി മീതെ സാധാരണ പുൽത്തകിടുകൾ വെച്ചുവളൎത്തുന്നു. ഡൈക്കുകളുടെ ചരിവുകളിൽ നട്ടുപിടിപ്പിച്ചിരിക്കുന്ന വൃക്ഷങ്ങളുടെ വേരുകൾ അന്യോന്യം ചുററിപ്പിണഞ്ഞു മണ്ണിന്നു ഉറപ്പുകൊടുക്കുന്നു. ഈ മതിലുകളുടെ ഒരു ഭാഗത്തു കരയും മറുഭാഗത്തു കരയുടെ നിരപ്പിനു മീതെയായി സമുദ്രവും കിടക്കുന്നതുകാണാം. വീടുകൾക്കു നല്ല അസ്തിവാരമാണു് ഈ മതിലുകൾ. എന്തെന്നാൽ ഇവിടെയെല്ലാം ചളിപ്രദേശമായതുകൊണ്ടു കെട്ടിടങ്ങൾ പണിയുന്നതു വിഷമമാകുന്നു.

ഞങ്ങൾ മുന്നോട്ടു പോകുന്തോറും കാററിന്റെ തണുപ്പു് വൎദ്ധിച്ചുവന്നു. വേനല്ക്കാലമായിരുന്നതിനാൽ എല്ലായിടവും പച്ചപ്പരവതാനി വിരിച്ചപോലെ എത്രയും മനോഹരമായിരുന്നു. അവിടെ ധാരാളമായി മേഞ്ഞുകൊണ്ടിരുന്ന തടിച്ച വലിയ പശുക്കളും നമ്മുടെ നാട്ടിൽ പട്ടിണി കിടക്കുന്ന അസ്ഥിവൎഗ്ഗത്തിൽപ്പെട്ട അല്പപ്രാണങ്ങളായ ജീവികളും തമ്മിൽ എന്തൊരു വ്യത്യാസം! നയനഗോചരമായ ഭൂഭാഗത്തിനു മോടി കൂട്ടിയിരുന്ന അനേകം 'വാതചക്രങ്ങൾ (Wind mills) ഈ രാജ്യത്തിന്റെ ഒരു പ്രത്യേകവിശേഷമത്രെ. കരയാലതിൎത്തിയടങ്ങിയ ഒരു തടാകം ഞങ്ങൾ കടന്നുപോകയുണ്ടായി. 'ഈശ്വരൻ കടലും ഞങ്ങൾ കരയും സൃഷ്ടിച്ചു' എന്നു് ഡച്ചുഭാഷയിൽ ഒരു പഴമൊഴിയുണ്ടു്. വാസ്തവത്തിൽ ഈ രാജ്യത്തിന്റെ വലിയ ഒരംശം ഇപ്രകാരം വെള്ളത്തിൽനിന്നു വീണ്ടെടുത്തതാണു്. ഡച്ചുകാർ അതിവിദഗ്ദ്ധന്മാരായ എഞ്ചിനിയർമാരാകുന്നു. പ്രകൃതിയുമായുള്ള വളരെക്കാലത്തെ പോരാട്ടം അവരെ സ്ഥിരോ

ത്സാഹവും ദൃഢമനസ്കതയും ഉള്ള ഒരു വംശക്കാരാക്കിത്തീർത്തിട്ടുണ്ട്.

ഞങ്ങൾ ഒരു ഗ്രാമത്തിലിറങ്ങി തെരുവുകളിൽക്കൂടി നടന്നു. അതിലെ നിവാസികൾ പഴയരീതിയിലാണു വസ്ത്രധാരണം ചെയ്തിരുന്നത്. പുരുഷന്മാരുടെ കാലുറ അസാധാരണവിസ്താരമുള്ളതും സ്ത്രീകളുടെ തൊപ്പി വളരെ വലിപ്പമുള്ളതുമാണ്. ഇരുകൂട്ടരും മരംകൊണ്ടുള്ള വലിയ ഷൂസാണ് ധരിച്ചിരുന്നത്. ഒഴുകിപ്പോകുന്ന ഒരു ചെറുനദിയുടെ കരയിൽ [illegible] മുകളിലിരുന്ന് വളരെ ഉല്ലാസത്തോടുകൂടി ഞങ്ങൾ മദ്ധ്യാഹ്നഭക്ഷണം കഴിച്ചു. പിന്നീടു ആംസ്റ്റർഡാമിലേക്കാണ് പുറപ്പെട്ടത്. അതിനിടയിൽ ഞങ്ങൾ പല വിഷയങ്ങളെപ്പറ്റിയും സംസാരിച്ചുകൊണ്ടിരുന്നു. ഞങ്ങളുടെ കൂട്ടത്തിലുണ്ടായിരുന്ന ജർമ്മൻവനിത ഇന്നത്തെ നാസിഗവണ്മെണ്ടിനോട് ഒട്ടും ആനുകൂല്യമുള്ളവരായിരുന്നില്ല. കറുത്ത കണ്ണുകളോടും ഇരുണ്ടതലമുടിയോടുംകൂടിയ ജർമ്മൻയുവതിയെ ഒരു പൌരസ്ത്യവനിതയെപ്പോലെയാണ് ഞങ്ങൾക്കു തോന്നിയത്. ബാല്യത്തിൽത്തന്നെ നാടുകടത്തപ്പെട്ട ആ സ്ത്രീക്കു സ്വരാജ്യത്തോടുള്ള സ്നേഹത്തിന് ഒട്ടും കുറവുണ്ടായിരുന്നില്ല! ഞങ്ങളുടെ ആതിഥേയി സംസ്കൃതമനസ്കയും സമുദായോദ്ധാരണവിഷയങ്ങളിൽ ഉത്സുകയുമായിരുന്നു. ഗൌരവവും ആത്മവിശ്വാസവും നിറഞ്ഞ അവരുടെ മുഖഭാവം ആ രാജ്യത്തെ ദേശീയജീവിതത്തിൽ സ്ത്രീകൾക്കുണ്ടായിരുന്ന ഗണ്യമായ സ്ഥാനത്തെ പ്രഖ്യാപനം ചെയ്യുന്നതുപോലെ തോന്നി. ചരിത്രത്തിൽനിന്നു മനസ്സിലാക്കാവുന്ന ഡച്ചുകാരുടെ അസാമാന്യമായ സ്വാതന്ത്ര്യശീലത്തെ പ്രശംസി

ച്ചുകൊണ്ടു ഞാൻ സംസാരിച്ചപ്പോൾ അവരുടെ മറുപടി ഇപ്രകാരമായിരുന്നു: "ഞങ്ങളുടെ സ്വാതന്ത്ര്യബുദ്ധി കുറെ അതിരുകവിഞ്ഞുപോയില്ലേ എന്നു ഞാൻ ഭയപ്പെടുന്നു. രണ്ടുപേർ തമ്മിൽ യോജിക്കുക എന്നുള്ളതു് ഇവിടെ പ്രയാസമായിട്ടാണു് കണ്ടുവരുന്നതു്. അതുകൊണ്ടു് സ്വാതന്ത്ര്യം വിചാരിക്കുന്നേടത്തോളം അത്ര വലിയ അനുഗ്രഹമാണോ എന്നു ഞാൻ സംശയിക്കാൻ തുടങ്ങിയിരിക്കുന്നു."

അനവധി തോടുകളോടുകൂടിയ ആംസ്റ്റർഡാം വെനിസിനെ ഓർമ്മിപ്പിച്ചു. ഈ നഗരവും നിരവധി ദ്വീപുകളിന്മേലാണു് സ്ഥിതിചെയ്യുന്നതു്. എന്നാൽ ആ പുരാതന ഇറ്റാലിയൻ നഗരിയ്ക്കു് ഇന്നുമുള്ള ചമൽക്കാരസൌകമാര്യം ഈ പ്രദേശത്തിനില്ലെന്നു പറയാതെ നിവൃത്തിയില്ല. അടിയിലുള്ള ചളിപ്രദേശത്തു് അടിച്ചിറക്കിയിട്ടുള്ള മരത്തൂണുകളിന്മേലാണു് ഈ വമ്പിച്ച നഗരം പണിതിട്ടുള്ളതു് എന്നു കേട്ടപ്പോൾ ഞങ്ങൾ അത്ഭുതപ്പെട്ടു.

മടങ്ങി വാസസ്ഥലങ്ങളിലെത്തിയപ്പോൾ നേരം വളരെ വൈകി. ശാന്തമായ ആ നാട്ടിൻപുറത്തു തിരിച്ചെത്തി ഞങ്ങളുടെ ആതിഥേയരുടെ വിസ്തൃതവും അതിമനോഹരവുമായ ആരാമത്തിൽ ചുററിനടന്നപ്പോഴുണ്ടായ അത്യാനന്ദം അവർണ്ണനീയമത്രെ. മെസേയർ ബിയെൺസ് എന്റെ കൂട്ടുകാരിയായ മിസ് സാംസനെ അപസ്മാരരോഗികൾക്കു മാത്രമായി അടുത്തുള്ള ഒരു ആസ്പത്രിയും, അദ്ദേഹത്തിന്റെ പത്നി എന്നെ വളരെ സമീപത്തായി സ്ഥിതിചെയ്യുന്ന കിൻഡർഗാട്ടൻസ്കൂളും, സന്ദ

ശിക്കുന്നതിന്നായി കൊണ്ടുപോയി. ഹോളൻഡിലെ വിദ്യാഭ്യാസസ്ഥാപനങ്ങളും വിശ്വവിഖ്യാതങ്ങളാകുന്നു.

പിറേറദിവസം കാലത്തു ഞങ്ങൾക്കു യൂട്രെക്ക്ടിലേക്കു (Utrecht) പോകേണ്ടിയിരുന്നു. അന്നു വൈകുന്നേരം സ്നേഹിതന്മാർ ഞങ്ങളുടെ ആവശ്യത്തിലേയ്ക്കായി പ്രത്യേകം ചോറും കറിയും വെച്ചുതരികയും ഇന്ത്യൻ മട്ടിൽ കൈകൊണ്ടു ഭക്ഷണം കഴിക്കുന്നതിന്നായി അവർ ഞങ്ങളെ നിർബ്ബന്ധിക്കുകയും ചെയ്തു. അവരിൽ മിക്കപേരും ഈ "പ്രദർശനം" കാണുന്നതു് ആദ്യമായിട്ടാണ്. അതവർക്ക് അസാദ്ധ്യമായ ഒരു പ്രവൃത്തിയായിട്ടാണ് തോന്നിയതു്. പൌരസ്ത്യദേശങ്ങളിൽനിന്നു വരുന്നവർക്ക് ആദ്യകാലങ്ങളിൽ കത്തിയും മുള്ളും ഉപയോഗിക്കുന്നതു വലിയ വിഷമമായിരിക്കുമെന്നതും നമ്മുടെ പാശ്ചാത്യസ്നേഹിതന്മാർ മനസ്സിലാക്കിയിരുന്നെങ്കിൽ എത്ര നന്നായിരുന്നു! പരിശീലനക്കുറവുമൂലം വിദേശീയർ നമ്മുടെ സമുദായമര്യാദകൾ ലംഘിച്ചാൽ നാം അതൊരു വിനോദമായിട്ടു കണക്കാക്കാറേയുള്ളു. നേരെ മറിച്ചു നമുക്കാണ് ആ അബദ്ധം പിണഞ്ഞതെങ്കിൽ നമ്മെ അവർ അപരിഷ്കൃതരായി ഗണിക്കുന്നു!

വൈകുന്നേരത്തെ ഭക്ഷണം കഴിഞ്ഞു് ഞങ്ങൾ രണ്ടുപേരും റഷ്യൻ യുവതിയോടൊപ്പം പുറത്തേയ്ക്കിറങ്ങി. തണുത്ത കാററും, എവിടെ നോക്കിയാലും കാണാമായിരുന്ന കടുത്ത പച്ചനിറവും, പുഷ്പങ്ങളുടെ വർണ്ണശബളതയുമെല്ലാം എന്തെന്നില്ലാത്ത ആഹ്ലാദം നല്കി. പാശ്ചാത്യരുടെ പ്രയത്നപൂർണ്ണമായ ജീവിതത്തിനുള്ള പ്രധാന കാരണം അവിടങ്ങളിലെ ശീതോഷ്ണാവസ്ഥയാണെന്നുള്ളതിനു യാതൊരു സംശയവുമില്ല. ഒരു രാജ്യത്തിലുള്ള ആളു

കളുടെ ആരോഗ്യത്തിനും ശീതോഷ്ണാവസ്ഥക്കും തമ്മിൽ
വലിയ ബന്ധമുണ്ടെന്നു ഞങ്ങൾ യൂറോപ്പിലെത്തി വള
രെ കഴിയുംമുമ്പുതന്നെ മനസ്സിലാക്കി. കരക്കിറങ്ങി ഒരു
മാസം കഴിയുംമുമ്പു ഞങ്ങളിൽ ഓരോരുത്തരുടേയും ഊ
ക്കം കൂടി. ഏററവും അലസരായ കൂട്ടുകാർപോലും ഉത്സാ
ഹഭരിതരായിത്തീർന്നു. എല്ലാററിനും ഉപരിയായി, ആ
രോഗ്യത്തെ സഹായിക്കുന്ന വിനോദകരമായ കളികളിൽ
പാശ്ചാത്യർക്കുള്ള ആസക്തി പൌരസ്ത്യരുടെയിടയിൽ മിക്ക
വാറും ഇല്ലെന്നുതന്നെ പറയാം. പാശ്ചാത്യരാജ്യങ്ങളിൽ
ഒരാൾക്കു നിരുത്സാഹനോ അലസനോ ആയി അധിക
നാൾ കഴിച്ചുകൂട്ടുക വിഷമമാണ്. ഞങ്ങൾ മൂന്നുപേരും
അന്നു വൈകുന്നേരം അത്യാഹ്ലാദത്താൽ മതിമറന്ന ഭ്രാ
ന്തികളെപ്പോലെ മററു പാന്ഥന്മാരെപ്പോലും തീരെ വക
വയ്ക്കാതെ, വൃക്ഷാച്ഛാദിതമായ ഒരു ചെരുവിൽകൂടി കീ
ഴ്പോട്ട് ഓടിയിറങ്ങിക്കൊണ്ടിരുന്നത് ഇപ്പോഴും ഞാൻ ന
ല്ലവണ്ണം ഓർക്കുന്നു.

പിറേറദിവസം കാലത്തു സ്റ്റേഷനിൽവെച്ച് ഞങ്ങ
ളെല്ലാവരും ഒരുമിച്ചുകൂടി. ആതിഥേയസംഘത്തിൽ
പ്പെട്ട സകലരും ഞങ്ങളെ വണ്ടികയററി അയയ്ക്കുന്നതി
ന് അവിടെ സന്നിഹിതരായിരുന്നു. യൂട്രെക്ടിൽ എത്തി
യ ഉടൻ ഞങ്ങളെ "വിമൻസ് ക്ലബ്ബി"ലേക്കാണ് കൂട്ടി
ക്കൊണ്ടുപോയത്. അവിടെ ഏതാനും മണിക്കൂറുകൾ
വിശ്രമിച്ചതിനുശേഷം ആ നഗരത്തിൽ ഞങ്ങളെ അ
തിഥികളായി സ്വീകരിക്കാനുള്ള വീട്ടുടമസ്ഥന്മാരുടെകൂ
ടെ അവരുടെ വസതികളിലേക്കു പോകേണ്ടിയിരുന്നു.
രണ്ടുദിവസം കഴിഞ്ഞ് ആരംഭിക്കുന്ന കോൺഫറൻ

സിൻെറ കാര്യപരിപാടിയനുസരിച്ച ഞങ്ങളുടെ സം
ഘാംഗങ്ങൾക്കുള്ള പ്രത്യേകചുമതലകളെപ്പററി ആ വി
ശ്രമവേളയിൽ ആലോചനനടത്തി. കോൺഫറൻസു
സംബന്ധിച്ച വിനോദരാത്രിയിൽ ഇന്ത്യൻസംഘം "ശാ
കുന്തളം" എന്ന നാടകത്തിലെ ഏതാനും ഭാഗങ്ങൾ വി
ശാലരംഗങ്ങളായി അഭിനയിക്കുന്നതിനു പുറമെ ഒരു ഗു
ജറാത്തി നൃത്തവും നടത്തുവാൻ നിശ്ചയിച്ചിരുന്നു. ബോം
ബയിലെ മിസ്സ് മോഡിയായിരുന്നു ഞങ്ങളുടെ ഡാൻ
സിംഗ് 'മാസ്റ്റർ.' തൻെറ വിദ്യാർത്ഥികൾക്ക് വേണ്ടുംവ
ണ്ണം അഭ്യസനം നൽകുന്നത് അത്ര ലഘുവായ ജോലിയാ
യി അവർക്കു തോന്നിയിരിക്കാൻ തരമില്ല. ചിലർക്കു താളം
തെററും; ചിലർക്ക് ചുവടുപിഴയ്ക്കും; ചിലർ വടിപോലെ
വിറങ്ങലിച്ചു നില്ക്കും. ആ രംഗം വിചാരിക്കുന്നതുതന്നെ
രസാവഹമാണ്. അന്നും പതിവുപോലെ റിഹേർസൽ
നടന്നു. ഞങ്ങളുടെ ആതിഥേയർ വന്നപ്പോൾ അതു നി
ർത്തിവെച്ച് ഈരണ്ടുപേരടങ്ങിയ സംഘങ്ങളായി ഞങ്ങൾ
അവരവരുടെ വാസസ്ഥലങ്ങളിലേക്കു പോയി.

യൂറോപ്യൻ പര്യടനകാലത്ത് എനിക്കു കൂടെത്താമ
സിക്കുവാൻ ഭാഗ്യമുണ്ടായ കുടുംബക്കാരെല്ലാം പരിശു
ദ്ധഹൃദയരും സംസ്കൃതമാനസരുമായിരുന്നു എന്നു രേഖ
പ്പെടുത്തുന്നതിൽ വളരെ സന്തോഷമുണ്ട്. എന്നാൽ
കഴിച്ചുകൂടാൻ പാടില്ലാത്ത ഒരു വിഷമം എല്ലായിട
ത്തുമുണ്ടായി—ആതിഥേയരുടെ പേരും മേൽവിലാസ
വും പഠിക്കുക എന്നുള്ളതു മാത്രം. ശബ്ദശാസ്ത്രത്തിലെ
വലിയൊരഭ്യാസമായിട്ടാണതെനിക്കു തോന്നിയത്. എ
ൻെറ പുതിയ ആതിഥേയി ഏതാണ്ടു തടിച്ച ഒരു സ്ത്രീയാ

യിരുന്നു. കൌതുകമുള്ള അവരുടെ മുഖത്തു നിഷ്കളങ്കതയും ദയയും പ്രതിഫലിച്ചുകാണാം. അവരുടെ ഭർത്താവു് ഒരു നേത്രചികിത്സാവിദഗ്ദ്ധനാണു്. അവിടുത്തെ ചുരുങ്ങിയ താമസകാലത്തിന്നുള്ളിൽ അവരുടെ ആ ഭവനം സർവ്വം സദാപി സ്വാഗതമരുളിക്കൊണ്ടിരുന്ന ഒരു സ്നേഹനിലയനമായി ഞങ്ങൾക്കു തോന്നി.

ഒരു രാജ്യത്തെ ജനങ്ങളുടെ മനോഗതി എളുപ്പത്തിൽ മനസ്സിലാക്കാനുള്ള ഉത്തമമാർഗ്ഗം അവിടത്തെ കുടുംബങ്ങളിൽ താമസിക്കുകയാണു്. പ്രത്യേകിച്ചു്, അവിടം പുറമെനിന്നു ധാരാളമാളുകൾ വന്നുപൊയ്ക്കൊണ്ടിരിക്കുന്ന ഒരു സ്ഥലമാണെങ്കിൽ അതിന്നുള്ള സൌകര്യവും വളരെ കൂടും. ഞങ്ങളുടെ വിവാദവിഷയം പലപ്പോഴും പുത്രികാരാജ്യങ്ങളെപ്പററി (Colonies) യായിരുന്നു. ഹോളൻഡു് അഭിവൃദ്ധിയുള്ള ഒരു രാജ്യവും അവിടുത്തെ ജീവിതക്രമം ഉയർന്നതരത്തിലുള്ളതുമാണു്. ഇതിന്നു കാരണം ഏഷ്യാഖണ്ഡത്തിലുള്ള അവരുടെ കോളനികളാണെന്നാണു് എനിക്കു തോന്നിയതു്. എന്നാൽ കോളനികളിലെ നാട്ടുകാരുടെയിടയിൽ ഇന്നു വലിയ അതൃപ്തി ഉണ്ടുതാനും. ഹോളൻഡിൽ പഠിച്ചിരുന്ന അത്തരം നാട്ടുകാരായ വിദ്യാർത്ഥികളിൽ വളരെ കുറച്ചുപേർ മാത്രമേ അഖിലവിദ്യാർത്ഥിസമ്മേളനത്തിൽ പങ്കെടുക്കുകയുണ്ടായുള്ളൂ. ഒരു ജാവനീസ് നൃത്തം നടത്തുന്നതിന്നുപോലും അവരിൽ ചിലരെ വളരെ നിർബ്ബന്ധിക്കേണ്ടിവന്നു. കോളനികൾ തങ്ങളുടെ ആദായപരമായ സ്വത്തുക്കളെന്നവണ്ണം വളരെ ഡച്ചുകാർ സംസാരിച്ചുകേട്ടതു് എന്റെ ചെവിക്കു പുതുമയായി തോന്നി. അഖിലവിദ്യാർത്ഥിസമ്മേളനകാലത്തു്

ഒരു ഡച്ചുകാരൻ എന്നോടു സംഭാഷണം ചെയ്തുകൊണ്ടി
രിക്കുന്നതിന്നിടയിൽ, കോളനികളെപ്പററി കുറച്ചൊന്നു
സംസാരിക്കാനിടയായി. ഞങ്ങളുടെ പൂർവ്വികന്മാർ തുടങ്ങി
വെച്ച ആ മാഹാത്മ്യമേറിയ നിസ്വാർത്ഥപ്രസ്ഥാനം — അ
തായത്, അജ്ഞരും അപരിഷ്കൃതരുമായ കറുത്തമനുഷ്യരെ
'ഉയർത്തുക'—തുടർന്നുപോകേണ്ടതു അവരുടേയും ധർമ്മമാ
ണെന്നായിരുന്നു അയാളുടെ അഭിപ്രായം. ഇതാണ് അ
ധീനരാഷ്ട്രങ്ങളെപ്പററി ഇന്നത്തെ സാമ്രാജ്യശക്തികളുടെ
യെല്ലാം ഭാവന. കുറച്ചുദിവസങ്ങൾക്കുശേഷം ഒരു ഇററാ
ലിയൻ പറഞ്ഞതു്, "അബിസീനിയയെ ഇററലി പിടി
ച്ചടക്കുന്നതായാൽ അവിടത്തെ അടിമത്തം നശിക്കുന്ന
തു മാത്രമല്ല, താമസിയാതെ ഇന്ത്യയെപ്പോലുള്ള പാരാധീ
നപ്പെട്ട രാഷ്ട്രങ്ങൾ വിമുക്തമാവുകയും ചെയ്യുന്നതാണ്"
എന്നായിരുന്നു!

യൂട്രെക്ടിൽ താമസിക്കുന്നകാലത്തു ഞങ്ങളുടെ റ്യൂ
തിഷേയർ എന്നെയും എന്റെ കൂട്ടുകാരെയും രണ്ടു വി
നോദയാത്രകൾക്കായി കൊണ്ടുപോയിരുന്നു. ഒന്ന്, 80
നാഴിക ദൂരെയുള്ള ഒമ്മനിലേക്കായിരുന്നു. ഈ സ്ഥലത്തി
ന്റെ പ്രകൃതിരാമണീയകത്തെപ്പററി ഞാൻ ഇന്ത്യയിൽ
വെച്ചുതന്നെ വളരെയൊക്കെ കേട്ടിട്ടുണ്ട്. മലകൾ അ
ധികമില്ലാതെ മിക്കവാറും പരന്നുകിടക്കുന്ന ഒരു രാജ്യമാ
ണ് ഹോളണ്ട്. എങ്കിലും വേനൽക്കാലത്തു് എവിടെ
നോക്കിയാലും കാണാവുന്ന സമൃദ്ധമായ പച്ചനിറവും,
ബീച്ചുവൃക്ഷങ്ങളെക്കൊണ്ടു നിറഞ്ഞ മനോഹരമായ വന
ങ്ങളും അത്യന്തം ആനന്ദപ്രദമായ കാഴ്ചകളാണ്. ബ്ര
ഹ്മവിദ്യാസംഘക്കാർ ലോകഗുരുവായി ഒരിക്കൽ പ്രഖ്യാ

പ്രസംഗംചെയ്ത ജെ. കൃഷ്ണമൂർത്തിയുടെ ഉടമസ്ഥതയിലായിരുന്ന ഐർഡ് കൊട്ടാരവും, ആ സംഘത്തിന്റെ 'സ്റ്റാർ ക്യാമ്പു'കളും നടത്തിയിരുന്ന, അടുത്തുള്ള അതിവിശാലമായ സ്ഥലങ്ങളും ഞങ്ങൾ കാണുകയുണ്ടായി. ഓമൻ ഗ്രാമത്തിൽ ഒരു സൌന്ദര്യനിലയനം തന്നെയാണ്. രണ്ടാമത്തെ ഞങ്ങളുടെ യാത്ര അത്ര ദീർഘിച്ചതല്ലായിരുന്നു. കോൺഫറൻസ് സ്ഥലമായിരുന്ന 'വുഡ്'ഷോട്ടൻ' വഴിക്കായിരുന്നു അത്. മാർഗ്ഗമദ്ധ്യേ വലിയതും വനാവിച്ച തോട്ടത്തിന്റെ മദ്ധ്യത്തിലായി സ്ഥിതിചെയ്യുന്നതുമായ വെള്ളനിറത്തിലുള്ള ഒരു കെട്ടിടം ഞങ്ങളുടെ ശ്രദ്ധയെ ആകർഷിച്ചു. അത് കഴിഞ്ഞ യൂറോപ്യൻ മഹായുദ്ധത്തിനുശേഷം ഹോളൻഡിൽ അഭയംപ്രാപിച്ചിട്ടുള്ള ജർമ്മൻ ചക്രവർത്തിയായ കൈസറുടെ വസതിയായിരുന്നു.



---

# XI

# അഖിലരാജ്യ വിദ്യാർത്ഥിസമ്മേളനം.

---

അഖിലരാജ്യ വിദ്യാർത്ഥിസമ്മേളനദിനമായ അന്ന് ഉച്ചതിരിഞ്ഞു ഞങ്ങളെല്ലാവരും 'വുഡ്' ഹോട്ടലിലേക്കു പുറപ്പെട്ടു. ഒരാഴ്ചയോളം നീണ്ടുനിന്ന ഈ കോൺഫറൻസിനെപ്പറ്റി വിസ്തരിക്കുന്നതിനുമുമ്പ് അതിന്റെ കാരണമായ "അഖിലരാജ്യ വിദ്യാർത്ഥിസംഘ"ത്തെപ്പറ്റി രണ്ടു വാക്കു പറയേണ്ടതായിട്ടുണ്ട്.

ലോകമഹായുദ്ധം അവസാനിച്ചതോടുകൂടിയാണ് ഈ സംഘം ആവിർഭവിച്ചത്. അന്ന് അതിന്റെ മുഖ്യ ഉദ്ദേശം, യുദ്ധത്തിന്റെ ഭയങ്കരഫലങ്ങൾ അധികമായി അനുഭവിക്കേണ്ടിവന്ന യൂറോപ്യൻ മദ്ധ്യദേശങ്ങളിലേയും കിഴക്കൻപ്രദേശങ്ങളിലേയും, പട്ടിണികിടന്നു വലഞ്ഞിരുന്ന വിദ്യാർത്ഥികൾക്കു ഭക്ഷണവും വസ്ത്രവും നല്കുക എന്നതായിരുന്നു. അപ്പോഴത്തെ ദുരിതങ്ങൾക്കിടയിൽ സർവ്വകലാശാലാജീവിതം ഏതാണ്ട് ശിഥിലമാകയും, ദാരിദ്ര്യമഗ്നരായി അരിഷ്ടിച്ചിരുന്ന വിദ്യാർത്ഥികൾ ശാരീരികമായും മാനസികമായുമുള്ള സുഖക്കേടുകൾക്കു വിധേയരാവുകയും ചെയ്തു. അക്കാലങ്ങളിൽ അഖിലരാജ്യവിദ്യാർത്ഥിസംഘം പലരേയും വിശപ്പ്, രോഗം എന്നിവയിൽനിന്നു മാത്രമല്ല, മരണത്തിൽനിന്നുകൂടി രക്ഷിച്ചിട്ടുണ്ട്. പിന്നീട് അതു "വിദ്യാർത്ഥിസമാശ്രയപ്രസ്ഥാന"ത്തിന്റേയും "വിദ്യാർത്ഥിസഹകരണപ്രസ്ഥാന"ത്തിന്റേയും നട്ടെല്ലായിത്തീർന്നു. മാത്രമല്ല, വിദ്യാഭ്യാസപരമാ

യസ്ഥാപനങ്ങളെ അഭിവൃദ്ധിപ്പെടുത്തുന്നതിനുള്ള എല്ലാ പരിശ്രമങ്ങളേയും സഹായിക്കുകമൂലം സാംസ്കാരികമായ വിജയത്തിനും ഈ സ്ഥാപനം കാരണഭൂതമായിട്ടുണ്ട്. ദരിദ്രരായ വിദ്യാൎത്ഥികൾക്ക് വേതനങ്ങൾ നൽകുക, ഉദ്യോഗങ്ങൾ സമ്പാദിച്ചുകൊടുക്കുക, സാധിക്കുന്നവരെക്കൊണ്ട് അവരെ അതിഥികളായി സ്വീകരിപ്പിക്കുക, അല്ലെങ്കിൽ ചുരുങ്ങിയ ചിലവിന്മേൽ കുടുംബങ്ങളിലും ഹോസ്റ്റലുകളിലും താമസത്തിന് ഏൎപ്പാടുചെയ്ക, സംഭാവനയായി കിട്ടുന്ന വസ്ത്രങ്ങൾ ശേഖരിച്ചുകൊടുക്കുക—ഇവയെല്ലാം അഖിലവിദ്യാൎത്ഥിസംഘം സാധുവിദ്യാൎത്ഥികൾക്കായി ചെയ്തിട്ടുള്ളതും ചെയ്തുവരുന്നതുമായ ഏതാനുംചില സൽപ്രവൃത്തികൾ മാത്രമാണ്. കഴിഞ്ഞ രണ്ടുകൊല്ലങ്ങൾക്കിടയിൽ ജൎമ്മനിയിൽനിന്ന് അഭയംപ്രാപിച്ചിട്ടുള്ള അനവധി വിദ്യാൎത്ഥികൾക്ക് അവരിൽനിന്നും വലിയ സഹായങ്ങൾ ഉണ്ടായിട്ടുണ്ട്. എന്നാൽ അടുത്തകാലത്തെ യൂറോപ്പിലെ സ്ഥിതിഗതികൾ സംഘപ്രവൃത്തികൾക്കു സാരമായ പ്രതിബന്ധങ്ങൾ ഉണ്ടാക്കിത്തീൎത്തിരിക്കുന്നു. ഇന്നത്തെ നാസിജൎമ്മനി അഖിലവിദ്യാൎത്ഥിസംഘവുമായി സഹകരിക്കുന്നില്ല. മാത്രവുമല്ല, ഈ പ്രസ്ഥാനത്തിന്റെ ഉററബന്ധുവും ജൎമ്മൻകാരനും ആയ ഹെർബെക്കിനെ കഴിഞ്ഞകൊല്ലം നാസികൾ വെടിവെച്ചുകൊല്ലുകയുമുണ്ടായി. എങ്കിലും എല്ലാത്തരം കുറവുകളും ബുദ്ധിമുട്ടുകളും സഹിച്ച് അതിന്റെ ആദൎശങ്ങൾ നടപ്പിൽ വരുത്തുവാൻ സംഘക്കാർ നിരന്തരം പ്രയത്നിച്ചുകൊണ്ടിരിക്കുന്നു.

സംഘത്തിന്റെ പതിനൊന്നാമത്തെ വാൎഷികസമ്മേളനത്തിലാണ് ഞങ്ങൾ പങ്കുകൊണ്ടത്. "ഡച്ച് കൃ

ണ്ടൻവിദ്യാർത്ഥിപ്രസ്ഥാന”ക്കാരാൽ പുതിയരീതിയിൽ പണിയിക്കപ്പെട്ട മൂന്നുനിലയോടുകൂടിയ ഒരു കെട്ടിടത്തിന്റെ മുമ്പിൽ ഞങ്ങളുടെ ബസ്സ് ചെന്നുനിന്നു. ‘പൈൻ’ കാടുകളാൽ ചുററപ്പെട്ട ആ സ്ഥലത്തെ രമണീയമായ ഏകാന്തത ഇത്തരം സന്ദർഭങ്ങളിൽ മനസ്സിനെ സജീവമാക്കിത്തീർക്കുവാൻ സഹായിക്കുന്ന ഒന്നാണ്. ഇരുപത്താറു രാജ്യങ്ങളിൽനിന്നു പ്രതിനിധികൾ ഹാജരുണ്ടായിരുന്നു. ഞങ്ങളുടെ സംഘത്തിനു പുറമേയുണ്ടായിരുന്ന മൂന്നു ഇന്ത്യാക്കാരിൽ ഒരാൾ ശാന്തിനികേതനത്തിലെ പ്രൊഫസർ എ. സി. ചക്രവർത്തിയായിരുന്നു.

ജൂലായി 26-ാംനു- രാത്രിയാണ് സമ്മേളനം ആരംഭിച്ചതു്. തണുപ്പു് ദുസ്സഹമായിരുന്നതിനാൽ വിശാലമായ കോൺഫറൻസ് ഹാൾ അടച്ചിട്ടിരുന്നു; മാത്രമല്ല, അതിനകത്തു കത്തിക്കൊണ്ടിരുന്ന തീയിൽനിന്നും സഹോദരന്മാരുടെ വായിൽനിന്നും പൊങ്ങിയിരുന്ന പുക അവിടെയെല്ലാം നിറയുകയും ചെയ്തിരുന്നു. അതിനാൽ സ്വൈരമായി ശ്വാസോച്ഛ്വാസം ചെയ്യുന്നതിനു വളരെ വിഷമം നേരിട്ടു. ഏയിൽ യൂണിവേഴ്സിററി പീയർസൺ കോളേജിലെ ഡീൻ, ഡോക്ടർ ആർനാൾഡ് വുൾഫേഴ്സ് ആയിരുന്നു അദ്ധ്യക്ഷൻ. അദ്ദേഹം ദീർഘകായനായ ഒരു ഗംഭീരപുരുഷനാണ്. അന്നത്തെ പ്രസംഗികന്മാരിൽ ഒരാൾ ഹോളൻഡിലെ വിദ്യാഭ്യാസമന്ത്രിയും മറേറതു് ലണ്ടനിൽ ‘അനാൻഡേൽ ഹൌസി’ൽ വച്ചു പരിചയപ്പെട്ട അഖിലവിദ്യാർത്ഥിസംഘത്തിന്റെ അദ്ധ്യക്ഷനായ ഡോക്ടർ ടാട്‌ലോ എന്ന ഐറിഷ്‌കാരനുമായിരുന്നു.

ശേഷമുള്ള ദിവസങ്ങളിൽ വിദ്യാഭ്യാസത്തിന്റെ പ്രധാനമുഖങ്ങളെപ്പററി വാദപ്രതിവാദങ്ങൾ ഉണ്ടായി. പ്രസംഗങ്ങൾ പ്രധാനമായി നാലെണ്ണമായിരുന്നു. 'ഇന്നത്തെ യൂണിവേഴ്സിററി', 'അമേരിക്കൻ ഐക്യസംസ്ഥാനത്തിലെ വിദ്യാവിഷയകമായ വാദസ്വാതന്ത്ര്യം', 'വിദ്യാർത്ഥിലോകവും സർവ്വരാജ്യസമുദായവും', 'സർവ്വകലാശാലയിലെ യുവജനങ്ങളും അവക്കു നേരിടേണ്ടുന്ന സാമ്പത്തികവും സാമുദായികവുമായ പ്രശ്നങ്ങളും' എന്നീ വിഷയങ്ങളെപ്പററിയായിരുന്നു അവ. ഇംഗ്ലണ്ട്, അമേരിക്ക, ഫ്രാൻസ്, സ്പെയിൻ എന്നീ രാജ്യങ്ങളിലെ നാലു യൂണിവേഴ്സിററിപ്രൊഫസർമാർ ഓരോരുത്തരുടേയും ഓരോ ദിവസത്തെ ഈ പ്രസംഗവിഷയങ്ങൾ രസകരമായ വാദപ്രതിവാദങ്ങൾക്കിടയാക്കി. എന്നാൽ ഫ്രഞ്ചിലും ജർമ്മനിലും ഉള്ള ദീർഘിച്ച ഉപന്യാസങ്ങൾ നടന്നിരുന്നപ്പോൾ മാത്രം, പ്രസംഗികന്മാരുടെ ശബ്ദംകേട്ടു തൃപ്തിപ്പെടുകയോ, അല്ലെങ്കിൽ ആ ഭാഷകൾ നിശ്ചയമുള്ള ചില പാശ്ചാത്യസഹോദരന്മാർ ഓരോ മൂലയിലിരുന്നു സുഖമായി ഉറക്കംതൂങ്ങുന്നതുകണ്ടു സമാധാനിക്കയോ ആണു ഞങ്ങൾ ചെയ്തിരുന്നത്.

അഖിലരാജ്യവിദ്യാർത്ഥിസംഘത്തിന്റെ പ്രവൃത്തികൾ നാലുവകുപ്പുകളായി തിരിച്ചാണു നടത്തിവരുന്നത്. ഈ വകുപ്പുകൾ സംബന്ധിച്ച ജോലികളെപ്പററി വാദപ്രതിവാദം ചെയ്യുന്നതിനായി നാലു കമ്മീഷൻകാർ കോൺഫറൻസ് കാലത്തു പകൽസമയങ്ങളിൽ യോഗങ്ങൾ കൂടി. വകുപ്പുകൾ (1) സംസ്കാരപരമായ സഹകരണവും സർവ്വരാജ്യവിദ്യാഭ്യാസവും. (2) യൂണിവേഴ്സി



അഖിലരാജ്യവിദ്യാർത്ഥിസമ്മേളനത്തിൽ പങ്കെടുത്തവരിൽ ചിലർ.

റി പർയ്യവേക്ഷണം (3) സ്വാശ്രയസഹകരണപ്രസ്ഥാന
ങ്ങളും (4) വിദ്യാർത്ഥികൾക്കായുള്ള സഹായപദ്ധതികൾ
എന്നിവയ്ക്കുവേണ്ടിയാകുന്നു. ഓരോ കമ്മിഷനും അതിനെ
സ്സംബന്ധിച്ചുള്ള പ്രവൃത്തികളെപ്പറ്റി വാദങ്ങൾ നടന്നു
കൊണ്ടിരുന്നപ്പോൾ അഖിലവിദ്യാർത്ഥിസംഘത്തിന്റെ
ശ്രദ്ധ പാശ്ചാത്യരാജ്യങ്ങളിലേക്കു മാത്രമല്ലേ പതിച്ചിരി
ക്കുന്നത്', എന്നു് ഇന്ത്യക്കാരായ ഞങ്ങൾക്കു തോന്നാതി
രുന്നില്ല. ചൈനയെപ്പറ്റി ഇടയ്ക്കു് കാര്യമല്ലാത്ത ചില
പ്രസ്താവനകളും ഉണ്ടായിരുന്നു എന്നതു വാസ്തവംതന്നെ.
ഇന്ത്യ വിട്ടതിനുശേഷം ഞങ്ങളുടെ മാതൃഭൂമിയെ വിശിഷ്ട
പ്രതി അധികമധികം സ്നേഹിച്ചുതുടങ്ങിയ ഞങ്ങൾക്ക്—
പ്രത്യേകിച്ചും, പര്യടനത്തിന്റെ ഫലമായി പല വിഷ
യങ്ങളെപ്പറ്റിയും ഉണ്ടായിരുന്ന അജ്ഞത നീങ്ങി കാര്യ
ങ്ങളുടെ യാഥാർത്ഥ്യം മനസ്സിലായിത്തുടങ്ങിയ ഈ ഘട്ട
ത്തിൽ—ഈ കോൺഫറൻസിൽ എന്തു സ്ഥാനമാണുള്ള
തെന്നു്, ഇടയ്ക്കിടെ തന്നെത്താൻ ചോദിക്കുവാൻ പ്രേരിത
രായതിൽ അത്ഭുതപ്പെടാനില്ല. ഹോളണ്ടുൾപ്പടെ ഞ
ങ്ങൾ പോയ സ്ഥലങ്ങളിലെല്ലാം ഞങ്ങളെ വളരെ ഹാർദ്ദ
മായി സൽക്കരിച്ചിരുന്നു. ഈ സൌഹാർദ്ദം അതിഥിപൂജ
യ്ക്കു പ്രസിദ്ധപ്പെട്ട ഇന്ത്യക്കാരായ ഞങ്ങൾക്കു നല്ലപോലെ
വിലമതിക്കുവാൻ സാധിക്കുന്നതുമാണ്. എന്നാൽ "സർവ്വ
രാജ്യസാഹോദര്യവും സഹകരണവും" സ്വതന്ത്രരാജ്യ
ക്കാർതമ്മിൽ മാത്രമേ സാദ്ധ്യമാകയുള്ളു എന്ന കാര്യം അ
ല്പം ആലോചിച്ചാൽ ആർക്കും മനസ്സിലാക്കാവുന്നതാണ്.
യജമാനന്മാരും അടിമകളും തമ്മിൽ ആ നില അസംഭാ
വ്യമല്ലേ? ഞങ്ങളുടെ പ്രശ്നങ്ങളെപ്പറ്റി വാദപ്രതിവാദം

ചെയ്തു് ഒരു നിവൃത്തിമാൎഗ്ഗം കണ്ടുപിടിക്കുന്നതിനു കൂടിയി
രുന്ന ആ രാജ്യക്കാരുടെയിടയിൽ ഞങ്ങൾക്കു വല്ല സ്ഥാ
നവും യഥാൎത്ഥത്തിലുണ്ടായിരുന്നുവോ? കോൺഫറൻസു
കാലത്തു താൻ ഇന്ത്യക്കാരോടൊരുമിച്ചു് ഒരേ കെട്ടിട
ത്തിൽ താമസിക്കുന്നു എന്നറിഞ്ഞാൽ മാതാപിതാക്കന്മാ
ൎക്കു് ഇഷ്ടമാകയില്ല എന്നു് ആ സമ്മേളനപ്രതിനിധിയാ
യിരുന്ന ഒരു ആംഗ്ലേയയുവതി എന്നോടു തുറന്നു പറക
യുണ്ടായി. എങ്കിലും നാം കൊച്ചുകുട്ടികളെപ്പോലെ പുറ
ത്തെ മാധുൎയ്യത്തിനുവേണ്ടി അക്കൂട്ടർ തരുന്ന ഗുളികകൾ
സേവിച്ചു്, ഒട്ടകപ്പക്ഷിയെപ്പോലെ, വ്യാമോഹമാകുന്ന മ
ണലിൽ തല പൂത്തി ജീവിക്കുവാൻ ശ്രമിക്കുന്നു! ഞാൻ അ
ഖിലവിദ്യാൎത്ഥിസംഘത്തെ കുറ്റപ്പെടുത്തുന്നില്ല. അതു്
ഒരു രാഷ്ട്രീയപ്രസ്ഥാനമല്ല. പല വിഷമങ്ങളേയും എതി
രിട്ടുകൊണ്ടു് ആ സ്ഥാപനം പാശ്ചാത്യദേശങ്ങൾക്കുവേ
ണ്ടി കഴിയുന്നതും പരിശ്രമിക്കുന്നു. എന്നാൽ ഒരുകാലത്തു്
ഒരു മഹൽപ്രതിഷ്ഠാരത്തിന്റെ ഇരിപ്പിടമായിരുന്ന ഇന്ത്യ
യുടെ നില ഇന്നെന്താണു്, അത്യന്താപേക്ഷിതമായ മനു
ഷ്യാവശ്യങ്ങൾപോലും സാധിക്കാൻ നിവൃത്തിയില്ലാതെ
മരണവേദനയനുഭവിക്കുന്ന ലോകത്തിലെ വലിയൊരു ജ
നവിഭാഗമല്ലേ ഞങ്ങളുടെ സ്വന്തം രാജ്യം, എന്നും മററും
പൎയ്യടനകാലത്തു പല സന്ദൎഭങ്ങളിലും, പ്രസ്തുത കോൺ
ഫറൻസ് കാലത്തു വിശേഷിച്ചും, കവിഞ്ഞൊഴുകുന്ന ഹൃ
ദയത്തോടെ ഞങ്ങളിൽ ചിലർ ചിന്തിക്കേണ്ടിവന്നിട്ടു
ണ്ടെന്നുള്ള പരമാൎത്ഥം ഞാൻ ഇവിടെ രേഖപ്പെടുത്തുന്നു
എന്നു മാത്രമേയുള്ളു. ആ സ്ഥിതിയിൽ കുട്ടവിദ്യകൾകൊ
ണ്ടു് ഓട്ട അടയ്ക്കുന്ന സമ്പ്രദായങ്ങളും "മദ്ധ്യമം" എന്നു

പറഞ്ഞുകൊണ്ടുള്ള രാജിഏർപ്പാടുകളും സ്വീകാൎയ്യങ്ങളില്ലാതെയും, "സമാധാനം" "സാഹോദൎയ്യം" എന്നിങ്ങനെയുള്ള പ്രസംഗങ്ങളിലും വാദപ്രതിവാദങ്ങളിലും വിശ്വാസമില്ലാതെയും, പറകയാണെങ്കിൽ ആയതു ക്ഷന്തവ്യമല്ലാത്ത ഒരു കുറമായി പരിഗണിക്കയില്ലല്ലോ. വാദപ്രതിവാദങ്ങൾകൊണ്ടു യാതൊരു ഫലവുമില്ലെന്നു പറയുന്നില്ല. ആ രീതിയിൽ നോക്കുമ്പോൾ സൎവ്വരാജ്യസമിതിയെപ്പററിപ്പോലും പ്രതീക്ഷകൾക്കവകാശമുണ്ട്.

കോൺഫറൻസിനെപ്പററി തുടൎന്നു പറകയാണെങ്കിൽ, ഗൌരവതരമായ വാദപ്രതിവാദങ്ങൾക്കപുറമെ അതിലെ കാൎയ്യപരിപാടിയിൽ ലഘുവായ വേറൊരു വശവുമുണ്ടായിരുന്നു. രണ്ടാംദിവസം രാത്രി ഞങ്ങളുടെ സംഘംവകയായുണ്ടായ ഗുജറാത്തി നൃത്തത്തിനുശേഷം ഇൻഡൊനീസ് സംഗീതവും, ജാവനീസ് നൃത്തവും നടന്നു. ഒടുവിൽ പറഞ്ഞ വ രണ്ടും ലെയിഡൻപട്ടണത്തിൽ താമസിക്കുന്ന ജാവനീസ് വിദ്യാൎത്ഥികളുടെ വകയായിരുന്നു. അടുത്ത കാലങ്ങളിൽ ഇന്ത്യക്കപുറമെയുള്ളവരുടെ ശ്രദ്ധയെപ്പോലും ആകൎഷിക്കുവാൻ തുടങ്ങിയിട്ടുള്ള കേരളത്തിലെ കഥകളിയോടു ജാവനീസ് നൃത്തത്തിന് ഏതാണ്ടൊരു സാദൃശ്യമുള്ളതുപോലെ തോന്നി.

വിനോദങ്ങൾക്കായി മാത്രം ഒരു പ്രത്യേകരാത്രി നിശ്ചയിച്ചിട്ടുണ്ടായിരുന്നു. അന്ന് ഓരോ പ്രതിനിധിസംഘവും അവരവരുടെ വകയായി വിനോദകരമായ ഏതെങ്കിലും ഒരു സംഭാവന ചെയ്യേണ്ടതായിട്ടുണ്ട്. ഈയവസരത്തിൽ മാത്രമാണ് കോൺഫറൻസിലെ "പ്രീത

കിനോതാക്കന്മാർ", (Big guns) അവരുടെ ഉന്നതസ്ഥാനങ്ങളിൽനിന്നു യഥാപൂർവ്വം താഴോട്ടിറങ്ങിവന്ന് സാധാരണക്കാരുടെയിടയിൽ പ്രത്യക്ഷപ്പെട്ടുകണ്ടു്. ഞങ്ങളുടെ കമ്മിഷനിലെ അദ്ധ്യക്ഷൻ ഒരു ഡച്ചുകാരിയുടെ വേഷത്തിൽ വന്നു നൃത്തംചെയ്യുകണ്ടപ്പോൾ എനിക്കു വളരെ അത്ഭുതംതോന്നി. ശരീരം വളയ്ക്കാൻ വളരെ വിഷമമുണ്ടായിരുന്നെങ്കിലും അദ്ദേഹം, വേഷംമാറി രംഗപ്രവേശം ചെയ്തപ്പോൾ എന്റെ വർഗ്ഗത്തിൽപ്പെട്ട പലരേക്കാളും സ്ത്രീത്വമുള്ളപോലെയാണ് തോന്നിയതു്. നിശ്ചലരംഗങ്ങളായി ഞങ്ങളുടെ സംഘക്കാർ അഭിനയിച്ച "ശാകുന്തളം" കാണികളെ വളരെ രസിപ്പിച്ചു. ഹാസ്യനാടനങ്ങൾക്കിടയിലാണ് കട്ടൻ പലപ്പോഴും വീണതു്. എന്നാൽ ഫ്രഞ്ച്പ്രതിനിധിസംഘത്തിന്റെ സംഭാവനയായിരുന്നു ഏറ്റവും രസകരമായതു്. ആ കോൺഫറൻസിൽ പങ്കുകൊണ്ടിരുന്ന പലരെപ്പറ്റിയും അവർതന്നെ രചിച്ചിരുന്ന വരികൾ പാടുകയായിരുന്നു.

അവിടുത്തെ അസഹനീയമായ തണുപ്പും സസ്യഭുക്കുകൾക്കു തീരെ രുചിക്കാത്ത ഭക്ഷണവും—ഞങ്ങൾ കപ്പൽ കയറിയതിനുശേഷം ഇതിനിടക്കു ചാക്കു ചാക്കായി ഉരുളൻകിഴങ്ങു പുഴുങ്ങി അകത്താക്കിയിരിക്കണം—ആ രാജ്യം വിടുന്നതിനുള്ള ആഗ്രഹം ഞങ്ങളിൽ ജനിപ്പിച്ചുതുടങ്ങിയിരുന്നു. എന്നാൽ കോൺഫറൻസ് കഴിഞ്ഞപ്പോൾ, ഒരു വലിയ കുടുംബംപോലെ താമസിച്ചിരുന്ന ആളുകളെ വിട്ടുപിരിയുന്നതിൽ മനസ്സിനു വളരെ അസുഖം തോന്നി. വിശേഷിച്ചും ഒഴിവുസമയത്തു് ചെ

റിയ കുട്ടികളെപ്പോലെ സ്വേച്ഛാനുസൃതം ഞങ്ങളും ഇല്ല ഞങ്ങൾ നടന്നിരുന്ന ആ മനോഹരമായ വനപ്രദേശങ്ങളും കിട്ടുന്നതിൽ വളരെ കുറവുമുണ്ടായിരുന്നു.

---



# XII
## സ്വിററ്സർലണ്ട്

ഹോളൻഡിൽനിന്നു സ്വിററ്സർലണ്ടിലേക്കാണു ഞങ്ങളും പോയതു്. പല കാരണങ്ങളാലും എനിക്കു് അവിടെ എത്തിച്ചേരുന്നതിൽ അതിയായ ആഗ്രഹമുണ്ടായിരുന്നു. നിരവധി സഞ്ചാരികളുടെ താവളമായ 'യൂറോപ്പിലെ വിനോദമൈതാനം' എന്നു സുപ്രസിദ്ധവും സരസ്സുകളുടേയും ഹിമാവൃതമായ പർവ്വതശിഖരങ്ങളുടേയും സങ്കേതവുമായ ഈ രാജ്യം പ്രകൃതിലാവണ്യത്തിന്റെ വിലാസരംഗമാണു്. എല്ലാററിനും പുറമെ, ഇന്ത്യയുടെ ബഹുമതിക്കു പാത്രീഭൂതനും വന്ദ്യവയോധികനുമായ ആ തത്വചിന്തകന്റെ—മെസ്യെർ റൊമെയിൻ റോളണ്ടിന്റെ—വാസസ്ഥലവുമായിരുന്നു അതു്. ജെനീവയിലുള്ള എന്റെ താമസകാലത്തു് അദ്ദേഹത്തെ കാണ്മാൻ സാധിക്കുമെന്നു ഞാൻ പ്രതീക്ഷിച്ചിരുന്നു.

ജർമ്മനിയിൽക്കൂടെ കടന്നുപോകുമ്പോൾ കൈവശമുള്ള പണത്തിന്റെ കണക്കു് ഓതിത്തി ചുങ്കം ഉദ്യോഗസ്ഥന്മാരെ ബോദ്ധ്യപ്പെടുത്തേണ്ടതുണ്ടായിരുന്നു. ഒരു പവന്റെ വിലയിൽ കവിഞ്ഞ ജർമ്മൻമാർക്കുകൾ ജർമ്മനിയിലേക്കോ, അവിടെനിന്നു പുറത്തേക്കോ, കൊണ്ടുപോകാൻ പാടില്ലാ എന്നു് ആ രാജ്യത്തിപ്പോൾ ചട്ടമുണ്ടു്. ഞങ്ങൾ വണ്ടിയിൽനിന്നിറങ്ങി ചുങ്കം ഉദ്യോഗസ്ഥന്റെ സമീപത്തു ചെന്നപ്പോൾ അവിടെ വളരെ തിരക്കായിരുന്നു. തിരക്കൊഴിയുന്നതുവരെ ക്ഷമയോടെ കാത്തുനില്ക്കുക എ

ന്നത്ത് അത്ര സുഖകരമായി തോന്നിയില്ല. അതുകൊണ്ട് എന്തെങ്കിലും നേരംപോക്കിനു വഴിയുണ്ടോ എന്നു ഞങ്ങളൊന്നാലോചിച്ചു. പണസഞ്ചിയ്ക്കകത്തുള്ള നാണയങ്ങളെല്ലാം മേശപ്പുറത്തു ചൊരിഞ്ഞു. ഇറ്റലിയിലെ ലീറാ എന്ന നാണയം, ഇതുവരെ സന്ദർശിച്ച എല്ലാ യൂറോപ്യൻരാജ്യങ്ങളിലേയും ചെമ്പുനാണയങ്ങൾ, എന്നിവയ്ക്കു പുറമേ ഇന്ത്യൻ ഉറുപ്പികകളും എട്ടണ, നാലണ, എന്നിങ്ങനെയുള്ള ചില്ലറകളുമെല്ലാം മേശപ്പുറത്തു കൂട്ടിയിട്ടു. ഇവയൊന്നും ചുങ്കം ഉദ്യോഗസ്ഥന്മാർക്ക് ആവശ്യമില്ലെന്നു ഞങ്ങൾക്കു മുമ്പുതന്നെ അറിയാമായിരുന്നു. ഈ നാണയവർഗ്ഗംകണ്ട്, ഞങ്ങൾ പ്രതീക്ഷിച്ചപോലെതന്നെ, അച്ചുട്ടർ കന്നമ്പരന്നു. 'ബാങ്കുനോട്ടുകളും, ചെക്കബുക്കകളും മാത്രം' എന്നവർ വിളിച്ചുപറയുവാൻ തുടങ്ങി. എന്നാൽ അവരും ഇതെല്ലാം ഒരു നേരംപോക്കായി മാത്രമേ കരുതിയുള്ളു. പക്ഷേ അതിലൊരാൾ, അയാളുടെ വിഷമംകണ്ട് ഞങ്ങൾ രസിക്കയാണോ എന്നു സംശയിച്ചു ദേഷ്യപ്പെട്ടുകൊണ്ട് അവിടെനിന്നും അപ്രത്യക്ഷനായി. എന്നാൽ ഇംഗ്ലീഷിലുള്ള അപൂർണ്ണജ്ഞാനംമൂലം, അയാൾ ഉരുട്ടിയെടുത്ത് ആ ഭാഷയിൽ പുലമ്പിയ വാക്കുകൾ വെറും അസംബന്ധമായി കലാശിച്ചത് ശ്രോതാക്കളെ കുറെക്കൂടി രസിപ്പിക്കയാണുണ്ടായത്.

അന്നത്തെ രാത്രിപോലെ അത്ര വിഷമിച്ച് ഞങ്ങൾ അതിനു മുമ്പൊരിക്കലും യാത്ര ചെയ്തിട്ടില്ല. ഉറങ്ങുവാനുള്ള മുറികൾ ഞങ്ങളിൽ നാലുപേർക്കു മാത്രമേ—അതുതന്നെ വളരെ വൈകിയിട്ടാണ്—കിട്ടിയുള്ളു. ഉണക്കമത്സ്യങ്ങളെ ചെപ്പിനകത്ത് അടയ്ക്കുന്നതുപോലെ

ഞങ്ങളെല്ലാവരേയും രണ്ടു ചെറിയ മുറികളുള്ളിൽ കുത്തിത്തിരുകി. നിദ്രയ്ക്കു സൌകൎയ്യം ലഭിച്ചവരിൽ ഒരാളായ ഞാൻ അതിനുള്ള മുറിയിലേയ്ക്കു പോയി. പിറേറദിവസം രാവിലെ ബാസിൽ സ്റ്റേഷനിൽവെച്ചു വണ്ടി മാറിക്കയറേണ്ടിയിരുന്നു. മുൻകൂട്ടി ഏൎപ്പാടുചെയ്തിരുന്നതുപോലെ ഗാർഡ് വാതില്ക്കൽ മുട്ടുന്നതുകേട്ടു ഞാൻ ഉണൎന്നു. ഏററവും മുകളിലത്തെ ബെൎത്തിലാണ് ഞാൻ കിടന്നിരുന്നതു്. താഴെയുള്ള രണ്ടെണ്ണത്തിൽ ഓരോന്നിലും ഓരോ ജൎമ്മൻസ്ത്രീകളായിരുന്നു. ഇടുക്കത്തു് എൻെറ കയ്യിനും കാലിനും കേടുവരാതിരിക്കാൻ വളരെ സൂക്ഷിക്കേണ്ടിവന്നു. വളരെ പൊങ്ങിയ സ്ഥാനത്തുനിന്നു സാവധാനത്തിൽ താഴോട്ടിറങ്ങി പുറത്തു വന്നപ്പോൾ എൻെറ കൂട്ടുകാരെല്ലാം എന്നെ തനിച്ചാക്കി വണ്ടിയിൽനിന്നിറങ്ങിപ്പോയി എന്നു മനസ്സിലായി. വണ്ടി സെൻട്രൽസ്റ്റേഷനിൽ എത്തിയിട്ടുണ്ടായിരുന്നില്ല. എൻെറ സംഘക്കാർ എവിടെയെന്നും എനിക്കറിഞ്ഞുകൂടായിരുന്നു. ഇംഗ്ലീഷു നല്ലവണ്ണം നിശ്ചയമുള്ള അടുത്തു നിന്നിരുന്ന ഒരു സ്ത്രീ എൻെറ പരിഭ്രമംകണ്ടു്, വണ്ടിനിന്നയുടൻ അവരെ എളുപ്പത്തിൽ കണ്ടുപിടിക്കാമെന്നു പറഞ്ഞു് എന്നെ ആശ്വാസിപ്പിച്ചു. ഏതാനും മിനിട്ടുകൾക്കുശേഷം അവരെല്ലാവരും സ്റ്റേഷനടുത്തുള്ള ഒരു ഹോട്ടലിൽ സുഖമായി ചായകുടിക്കുന്നതു കാണാറായി. ഞാൻ അവരുടെ കൂട്ടത്തിലില്ലെന്നുള്ള ബോധം അപ്പോഴും അവരിൽ മിക്കപേൎക്കും ഉണ്ടായിരുന്നില്ല.

ജെനീവയിലേക്കുള്ള വണ്ടിക്കു് ഞങ്ങൾക്കധികനേരം കാത്തുനില്ക്കേണ്ടി വന്നില്ല. ഈ സഞ്ചാരങ്ങൾ

ക്കിടയിലെല്ലാം ഞങ്ങളുടെ ശ്രദ്ധയെ ആകർഷിച്ച ഒരു പ്ര
ത്യേകസംഗതി, അവിടത്തേയും നമ്മുടെ നാട്ടിലേയും തീ
വണ്ടികൾതമ്മിലുള്ള വ്യത്യാസമാണ്. ഇവിടത്തെ വൃത്തി
ഹീനവും ജനങ്ങൾ തിക്കിത്തിരക്കിക്കയറുന്നതുമായ മൂ
ന്നാംക്ലാസ്സ് മുറിയിൽ സഞ്ചരിക്കുന്നത് വലിയൊരു ദുരി
തമാണ്. എന്നാൽ പാശ്ചാത്യരാജ്യങ്ങളിലെ വണ്ടികൾ
വളരെ സ്വച്ഛതയും സൌകര്യവുമുള്ളവയാകുന്നു. ഞങ്ങൾ
അവിടെ കയറിയവയിൽവെച്ച് ഏറ്റവും നല്ലതായി
തോന്നിയതു സ്വിററ്സർലണ്ടിലെ തീവണ്ടികളാണ്. കു
റച്ചുനേരം കഴിഞ്ഞപ്പോൾ ഞങ്ങളുടെ പ്രയാണം ലെമൺ
തടാകത്തിന്റെ സമീപത്തുകൂടെയായി. തെളിഞ്ഞ സൂര്യ
പ്രകാശത്തിൽ അതിന്റെ നീലവർണ്ണത്തിലുള്ള ജലം എ
ത്ര മനോഹരമായിരുന്നു!

“കൊഫ്മൻ ഹോട്ടലി”ലാണ് ഞങ്ങൾ താമസി
ച്ചത്. അസംഖ്യം സഞ്ചാരികൾ ഇവിടെ കൂടുന്നതുകൊ
ണ്ടു സ്വിസ്സുകാരുടെ പ്രധാനതൊഴിലുകളിൽ ഒന്ന് ഹോ
ട്ടൽകച്ചവടമാണ്. നല്ല വ്യാപാരവിശാരദരായ ഇവിട
ത്തെ ജനങ്ങൾ സന്ദർശകന്മാരെ നല്ലവണ്ണം സന്തോഷി
പ്പിച്ച് പണം വേണ്ടുവോളം സമ്പാദിക്കുന്നു. എന്നാൽ
ഇവിടെ താമസിക്കുന്നതിന്നു വളരെ ചിലവുണ്ട്. എ
ന്റെയും എന്റെ സ്നേഹിതയുടേയും അശ്രദ്ധനിമിത്തം
ഞങ്ങളുടെ മുറിയിലെ പരവതാനിയിൽ തട്ടിമറിഞ്ഞു
പോയ മഷിയുടെ നേരിയ പാടു കളയുന്നതിന് ഏക
ദേശം 5-കയോളം ചിലവായി! ദാരിദ്ര്യം ഇവിടെ വള
രെ കുറവാണത്രെ. എന്നാൽ ജനങ്ങളുടെ ജീവിതം പൊ
തുവിൽ ആഡംബരരഹിതമാണ്. ക്ഷുദ്രമായ സുഖാനുഭ

തിക്കായി പണം അവർ വളരെ ചിലവഴിക്കുന്നതല്ല.
അത്യന്തം ആരോഗ്യവാന്മാരും പരിശ്രമശീലന്മാരുമായ അ
വർ, സ്വന്തം അവകാശങ്ങൾക്കുവേണ്ടി അവസാനംവരെ
പൊരുതുവാൻ ഒരുക്കമുള്ള സ്വാതന്ത്ര്യപ്രേമികളുമാ
കുന്നു.

സർവ്വരാജ്യപ്രാധാന്യമുള്ള ഒരു സ്ഥലമാണല്ലോ ജെ
നീവ. ഞങ്ങൾ ഇവിടെ പലതും സന്ദർശിച്ച കൂട്ടത്തിൽ
"സർവ്വരാജ്യസമിതി" മന്ദിരവും "സർവ്വരാജ്യതൊഴിലാളി
സംഘം" ഓഫീസും കാണുകയുണ്ടായി. ഈ ഒടുവിലത്തെ
സ്ഥലത്തുവെച്ച് ബർദോളിയിലെ കർഷകസംഘത്തി
ന്റെ സത്യാഗ്രഹസമരകാലത്ത് അവിടെ ഉണ്ടായിരുന്ന
മിസ്സ് ഹേഗിനെ കാണുവാനിടയായി. അഖിലവിദ്യാർത്ഥി
സമ്മേളനത്തിൽവെച്ചു പരിചയപ്പെട്ട ഡാക്ടർ കർമ്മ
നുമായി, സർവ്വരാജ്യസമിതിമന്ദിരത്തിൽവെച്ച് "അഖി
ലരാജ്യസംസ്കാരസഹകരണസംഘ"ത്തിന്റെ ഡയറക്ട
റെന്ന നിലയിൽ കൂടുതൽ പരിചയപ്പെടുവാനിടയായി.
ഇദ്ദേഹം ഇന്ത്യയിൽ പല സ്ഥലങ്ങളിലും സഞ്ചരിച്ചു ന
മ്മുടെ ദേശീയനേതാക്കളിൽ പലരുമായി പരിചയപ്പെട്ടി
ട്ടുണ്ട്. സമിതിമന്ദിരത്തിൽ സൂക്ഷിച്ചിട്ടുള്ള രണ്ടുകോടിയി
ലധികം സന്ദേശങ്ങളുടെ കൂട്ടത്തിൽ പതിനൊന്നുവയസ്സു
പ്രായമുള്ള അമേരിക്കക്കാരനായ ഒരു ബാലൻ നിരായുധീ
കരണസമ്മേളനകാലത്ത് അമേരിക്കൻ പ്രതിനിധിക്ക
യച്ച ഒരു കത്തുണ്ട്. അതിന്റെ ഒരു തർജ്ജമ താഴെ ചേ
ർക്കാം:

'പ്രിയപ്പെട്ട മിസ്സസ്സ് വൂളി'

നിരായുധീകരണസമ്മേളനത്തിനു യാതൊരു പുരോ
ഗതിയുമില്ലെന്നാണ് അറിയുന്നത്. തോക്കും ആയുധ

ങ്ങളും ഇല്ലാതായാൽ ജനങ്ങൾക്കു പിന്നേയും യുദ്ധം ചെയ്യണമെങ്കിൽ ഞാൻ അതിനൊരു വിദ്യ പറഞ്ഞുതരാം. കെട്ട കോഴിമുട്ടയും, ടൊമാറെറാ പഴങ്ങളും ധാരാളം കിട്ടും. അല്ല തോക്കുകൾ വേണമെങ്കിൽ, കളിത്തോക്കുകൾ ഉപയോഗിക്കാവുന്നതാണ്. ഇങ്ങിനെ ചെയ്താൽ ആർക്കും ഒരു കേടും തട്ടുന്നതല്ല.

എന്ന്

തോമസ് കിംഗ്

(പതിനൊന്നുവയസ്സ്).

സഖ്യരാജ്യസ്ഥാപനങ്ങളുടെ ഇരിപ്പിടമാണെങ്കിലും സ്വിററ്സർലണ്ട് ഒരു യാഥാസ്ഥിതികരാജ്യമാണ്. ശുദ്ധജനാധിപത്യരാഷ്ട്രങ്ങളെല്ലാം ഇങ്ങിനെയാണ് ധാരന്നാള്. സോവിയററ്റഷ്യ സഖ്യരാജ്യസമിതിയിൽ ചേരുന്നതിനു വളരെ പ്രതിബന്ധമായി നിന്നിരുന്ന രാജ്യങ്ങളിൽ ഒന്ന് സ്വിററ്സർലൻഡായിരുന്നു. എങ്കിലും അവിടത്തെ പാർളമെണ്ടിൽ ശക്തികൂടിയ കക്ഷി സ്ഥിതിസമത്വവാദികളാണ്. ഫാസിസ്റ്റുകാരുടേയും നാസികളുടേയും പ്രേരണയിൽ പുതിയ ചില രാഷ്ട്രീയപ്രസ്ഥാനങ്ങളും ഉണ്ടായിത്തീർന്നിട്ടുണ്ട്. ഒരേസമയത്തുതന്നെ ജനാധിപത്യഭരണവും യാഥാസ്ഥിതികത്വവും വിദേശകാര്യങ്ങളിൽ നിഷ്പക്ഷനിലയും അംഗീകൃതമായിട്ടുള്ള ഈ രാജ്യമാണ് ഇതരരാഷ്ട്രങ്ങളിലെ വിപ്ലവകാരികളുടെ അഭയസ്ഥാനം! ലെനിൻ റഷ്യയിൽനിന്ന് ഓടിപ്പോന്നതിനുശേഷം പലപ്പോഴും ഇരുന്ന് തന്റെ സമരപരിപാടികളെപ്പററി ആലോചന നടത്തിയ "ലാണ്ടോൾട് ഹോട്ടൽ" ഇന്നു ജനീവയിൽ കാണാം. പല വിഷയങ്ങളും പ

റിക്കുന്നതിന്ന് ഓരോ രാജ്യങ്ങളിൽനിന്ന് ഇവിടെ വിദ്യാർത്ഥികൾ വന്നു താമസിക്കുന്നുണ്ട്. വൈദ്യം, അതു സംബന്ധമായ ശസ്ത്രക്രിയ, എഞ്ചിനീയറിങ്ങ്, പ്രകൃതിശാസ്ത്രം എന്നീ വിഷയങ്ങളിൽ സ്വിറ്റ്സർലണ്ട് പ്രസിദ്ധി നേടിയിരിക്കുന്നു. ഒരു മാതൃകയായി കണക്കാക്കി വരുന്ന ഈരാജ്യത്തെ സിവിൽകോഡ് ഇന്നു ടർക്കി അങ്ങിനെതന്നെ പകർത്തിയിരിക്കുന്നു. സ്വിസ്സുകാർ സംഗീതവിദഗ്ദ്ധന്മാരായ കലാപ്രേമികളാണ്. സംഗീതം പഠിക്കുന്നതിന്ന് അമേരിക്കയിൽനിന്നു വന്നിട്ടുള്ള നീഗ്രോയുവതികളേയും ഞങ്ങൾ കാണുകയുണ്ടായി.

ജെനീവയിൽവെച്ച് പല ക്ഷണങ്ങളും ഞങ്ങൾക്കു ലഭിച്ചു. ജർമ്മനിയിൽനിന്ന് അഭയാർത്ഥികളായി ഓടിപ്പോയവർക്കുവേണ്ടി സ്ഥാപിച്ച കമ്മിഷന്റെ ഡയറക്ടരും, അഖിലവിദ്യാർത്ഥിസമ്മേളനത്തിൽവെച്ചു ഞങ്ങൾക്കു പരിചിതനുമായ ഡാക്ടർ കോഷ്നിംഗിന്റെ വീട്ടിൽ ഉല്ലാസപ്രദമായ ഒരു സായാഹ്നം ഞങ്ങൾ കഴിച്ചുകൂട്ടി. മറ്റു പല സ്ഥലങ്ങളിലെന്നപോലെ വൈ. ഡബ്ല്യു. സി. എ. യുടെ ഇവിടത്തെ ശാഖയും ഞങ്ങളെ ഹാർദ്ദമായി സല്ക്കരിക്കയുണ്ടായി. പാശ്ചാത്യദേശങ്ങളിൽ പല സ്ഥലത്തേയും സ്ത്രീകൾ അന്നാവിടെയുണ്ടായിരുന്നു. ഇന്ത്യൻ ജീവിതരീതിയുടെ പല വശങ്ങളേയുംപറ്റി ഞങ്ങൾ സംസാരിച്ചു കേൾക്കുന്നതിൽ അവർ വളരെ ഉത്സുകരായി കാണപ്പെട്ടു.

പ്രകൃതിയുടെ നാനാവിധങ്ങളായ വൈചിത്ര്യം ആസ്വദിക്കുന്നതിന്നുള്ള സൌകര്യവും ഇവിടെ ധാരാളമുണ്ടായിരുന്നു. ഈ നഗരത്തിൽക്കൂടെ നടക്കുമ്പോൾ അ

ടാകത്തിന്റെ ശുദ്ധനീലവൎണ്ണത്തിലുള്ള ജലം പല സ്ഥ
ലങ്ങളിലും കണ്ണിന്നു കൌതുകകരമാണ്. ഇതാണ് താവി
ടത്തെ വലിയൊരാകൎഷണം. നഗരിയുടെ വലിയ പാല
ത്തിൽനിന്നു നോക്കിയാൽ നീലവൎണ്ണത്തിലുള്ള റോൺ,
ചാരനിറത്തിലുള്ള ആൎവ്, എന്നീ നദികൾ ഒന്നിച്ചു
ചേൎന്ന് ഒഴുകുന്നതും അവയ്ക്കപ്പിന്നിൽ അകലെയായി
ആൽപ്സ് പൎവ്വതം സ്ഥിതിചെയ്യുന്നതുമായ മനോഹരദൃശ്യ
കാണാം.

മോൺട് ബ്ലാങ്കിലേക്കുള്ള പൎയ്യടനം സ്വിസ്സ് അ
തിൎത്തികടന്നു ഫ്രാൻസിലേക്കുള്ള വഴിയിൽകൂടെയായിരു
ന്നു. അതു നല്ല തണുപ്പുള്ളതും, സൂൎയ്യപ്രകാശപൂൎണ്ണവു
മായ ഒരു സായാഹ്നമായിരുന്നു. വളരെ ഉയരത്തിലുള്ള
പൎവ്വതനിരകൾ നല്ലവണ്ണം കാണാറായപ്പോഴേക്കും മഴ പെ
യ്തുതുടങ്ങി. 10½ മണിക്ക് ഷാമണിയിൽ (Chamonix) എ
ത്തി. അവിടെനിന്നും മലമുകളിലേക്കുള്ള തീവണ്ടിയിൽ
സാവധാനത്തിൽ യാത്രയായി. താഴ്വരകളും, ഫലപുഷ്പാ
ദികളും വഹിച്ചുകൊണ്ടുള്ള വൃക്ഷങ്ങളാലും ചെടികളാലും
ആച്ഛാദനം ചെയ്യപ്പെട്ടിരുന്ന മലഞ്ചെരിവുകളുടെ പ്രകൃ
തിലാവണ്യം ഒരുപക്ഷെ ഇന്ത്യയിൽ പശ്ചിമഘട്ടത്തിൽകൂ
ടെയുണ്ടായിട്ടുള്ള എന്റെ ഒരു പൎയ്യടനത്തെയാണ് അനു
സ്മരിപ്പിച്ചതു്. റെയിൽവെ അവസാനിച്ചപ്പോഴേക്കും ചു
റ്റുമുള്ള കാഴ്ചയുടെ സമ്പ്രദായം തീരെ മാറി. വളരെ സമീ
പത്തു വന്നുനിന്ന ആ വിശ്രമമന്ദിരത്തിന്റെ പിൻഭാഗ
ത്തുള്ള കൽപ്പടവുകളിൽകൂടി കീഴ്പോട്ടുനോക്കിയാൽ,
ആ ഇരുണ്ടുടഞ്ഞ ദിവസം പ്രത്യേകിച്ചും, ഭീഷണകവും ഹി
മാവൃതവുമായ വൻകൊടുമുടികളും അവയുടെ ഇടയിലുള്ള

ടെ വളഞ്ഞുപിരിഞ്ഞു പൊങ്ങിക്കൊണ്ടിരുന്നതും മഞ്ഞിൻ
കട്ടകഠംകൊണ്ടു മൂടപ്പെട്ടതുമായ താഴ്വരകളും കാണാ
മായിരുന്നു. മീതെനിന്നു നോക്കിയപ്പോഠം അരിക്കുന്ന
പ്രാണികളെപ്പോലെ തോന്നിയ മനുഷ്യർ താഴെ അങ്ങു
മിങ്ങും ആ മഞ്ഞിൻപ്രദേശത്തുകൂടെ പ്രയാണംചെയ്വാൻ
ശ്രമിക്കുന്നതുകണ്ടു. വീതികുറഞ്ഞ ഇറക്കത്തിലൂടെ എ
ൻെറ കൂട്ടുകാരും, പൂവട്ടിൽ ഹിമാവൃതമായ താഴ്വര കടക്കു
വാൻ ശ്രമിക്കുന്നതിനു കീഴ്പോട്ടിറങ്ങി. മഞ്ഞിൻകട്ടകളു
ടെ ഇടയിലൂടെ കാണാമായിരുന്ന ഉറയ്ക്കാത്ത ജലം, അവി
ടം യാത്രയ്ക്കു് എത്രയും അപകടസ്ഥലമാണെന്നു പ്രത്യക്ഷ
മാക്കി. ഞാനും കൂട്ടുകാരി ജെർട്രൂഡും മററു സ്നേഹിത
കളുടെ ധീരകൃത്യങ്ങഠം കണ്ടു മാത്രം തൃപ്തിപ്പെടുന്നതിനാ
യി മുകളിൽത്തന്നെ നിന്നു. സംഘത്തിലുള്ള ഏററവും
തടിച്ച അംഗമായിരുന്ന ആളുമായി കാൽവഴുക്കി വീണ
തു്. കീഴ്പോട്ടിറങ്ങുന്നതിനുമുമ്പുതന്നെ മററുള്ളവരോടു
സൂക്ഷിക്കുവാൻ താക്കീതുചെയ്തിരുന്ന, ചടച്ച പൊക്കത്തി
ലുള്ള വേറൊരു ചങ്ങാതിയാണു്, അവരെ ഉടൻതന്നെ
അനുഗമിച്ചതു്. മററുകൂട്ടുകാർ ഇതുമൂലം കുറച്ചു ഭഗ്നാശ
രായി കാണപ്പെട്ടു. അപ്പോഠം തണുപ്പു സഹിക്കുവാൻ
നിവൃത്തിയില്ലാതെ ഞങ്ങഠം രണ്ടുപേരും വിശ്രമമന്ദിര
ത്തിനുള്ളിൽ പ്രവേശിച്ചു.

അവിടെ ഒരു വലിയ മേശയ്ക്കുചുററും ആറേഴുപേർ
ഇരിക്കുന്നതുകണ്ടു. ഉച്ചനേരത്തെ ഭക്ഷണം സൂക്ഷിച്ചിരു
ന്ന എൻെറ കടലാസുസഞ്ചി അവിടെയാണു് വെച്ചിരു
ന്നതു്. അന്വേഷിച്ചതിൽ അതു കാണാനുണ്ടായിരുന്നി
ല്ല. കൂടുതൽ ശ്രദ്ധയോടെ ഞാൻ അവിടെ കൂടിയിരുന്ന

ആ സംഘത്തെ നോക്കി. കാഴ്ചയിൽ പ്രാകൃതരും ഭീമകായരുമായ സ്ത്രീപുരുഷന്മാരായിരുന്നു അവർ. വലിയ മരക്കഷ്ണങ്ങളെന്നു തോന്നിക്കുന്ന റൊട്ടികളും ധാരാളമായി മുമ്പിൽ കൂട്ടിയിരുന്ന പൊരിച്ച മാംസവും ഇടവിടാതെ കഴിക്കുകയും ഏതാണ്ടൊരു ദ്രാവകം നല്ലവണ്ണം കുടിക്കുകയും ചെയ്തിരുന്നു. നോക്കുംതോറും അവരോട് എനിക്ക് എന്തെന്നില്ലാത്ത ഒരു വെറുപ്പു തോന്നിത്തുടങ്ങി. എന്റെ ഭക്ഷണസഞ്ചി എങ്ങിനെ അന്തർദ്ധാനം ചെയ്തു എന്നതിനെപ്പററിയും എനിക്കു സംശയം ജനിച്ചു. അതിനെ സൂചിപ്പിച്ച് ജെറിയോടു സംസാരിച്ചപ്പോൾ ആ സ്നേഹിത പെട്ടെന്നു എന്റെ അടുക്കലേക്കു കുറേക്കൂടെ നീങ്ങിയിരുന്നു. അതിന്നു പ്രധാനകാരണം താഴ്വാരങ്ങളിലേക്കു പോയിരുന്ന ചില സ്നേഹിതകൾ ഞങ്ങളെ ഏല്പിച്ചിരുന്ന അഞ്ചാറു മടിശ്ശീലകളായിരുന്നു. ഞങ്ങളുടെ കഴുത്തിന്നരികെ ഉയർത്തപ്പെട്ട ഭയങ്കരമായ കത്തികളുടെ ഒരു ചിത്രം ആ യുവതിയുടെ മുമ്പിൽ ഉദിച്ചുപൊങ്ങിയതുകൊണ്ടായിരിക്കണം, ഞങ്ങളുടെ മടിയിലുള്ള പണസ്സഞ്ചികൾ ഓവർകോട്ടുകൾകൊണ്ടു മൂടി എന്റെ കൈ മുറുകെപ്പിടിച്ചുകൊണ്ടു വളരെ അടുക്കലായി ഇരിപ്പുറപ്പിച്ചത്. കുറെ കഴിഞ്ഞപ്പോൾ മററു കൂട്ടുകാർ മടങ്ങിയെത്തി. പറയത്തക്ക വിഘ്നങ്ങളൊന്നുംകൂടാതെ ഞങ്ങൾ വീണ്ടും തീവണ്ടികയറി അവിടം വിട്ടു.

---

# XIII

## വില്ലെനൂവിലേക്കുള്ള എന്റെ തീർത്ഥയാത്ര.

---

ഞാൻ എത്രയും ഉൽക്കണ്ഠയോടെ പ്രതീക്ഷിച്ചിരുന്ന ആ കത്ത് ജെനിവയിൽവെച്ച് എനിക്കു കിട്ടി. അതു റൊമെയിൻ റോളണ്ടിൽ നിന്നായിരുന്നു. അദ്ദേഹത്തെ കാണുന്നതിന് എത്രയും ആഗ്രഹിച്ചിരുന്ന എന്നോട് അതു് ദുസ്സാധ്യമായിരിക്കുമെന്ന് പലരും പറഞ്ഞിട്ടുണ്ടായിരുന്നു. സ്വരാജ്യത്തേക്ക് അദ്ദേഹത്തെ കാണാതെ മടങ്ങുന്നതു വലിയ ഇച്ഛാഭംഗത്തിനിടയാകുമെന്നു ഞാൻ ശങ്കിച്ചും എഴുതിയിരുന്ന കത്തിനുള്ള മറുപടിയായിരുന്നു അന്നത്തെ ആ സന്ദേശം. സ്വതേ മോശമായ ദേഹസ്ഥിതി, പ്രത്യേകിച്ച് അടുത്തു റഷ്യയിലേക്കുണ്ടായ യാത്രനിമിത്തം വല്ലാതെ ക്ഷീണിച്ചിരിക്കുന്ന സമയം—എങ്കിലും തന്നെക്കാണുന്നതിനു വിരോധമില്ലാ എന്നായിരുന്നു ആ എഴുത്തിന്റെ ചുരുക്കം. എന്നാൽ അങ്ങോട്ടു ചെല്ലുന്നതിന് അതിൽ കുറിച്ചിരുന്ന സമയത്തിനു ശേഷമാണ് കത്ത് എന്റെ കയ്യിൽ വന്നുചേർന്നത്. അദ്ദേഹത്തിന്റെ വസതി ലെമൺതടാകത്തിന്റെ (Lake Leman) മറേറ അററത്തു വില്ലെനൂ സ്റ്റേഷന്റെ സമീപത്താണ്. മെയിൽവണ്ടിയിൽ പോകയാണെങ്കിൽതന്നെ ഏകദേശം രണ്ടുമണിക്കൂറോളം സമയം വേണ്ടിവരും. തടാകംവഴിക്കാണെങ്കിൽ അത്രയും പോരാതാനും. നേരം അപ്പോൾ സന്ധ്യയായിരുന്നു. ഞങ്ങൾക്കാണെങ്കിൽ ജെനിവയിൽ ഇനി അധികദിവസം താമസവുമില്ല. ഒരു സുവർണ്ണാവ

സരം വൃദ്ധാവിലായല്ലോ എന്നോൎത്തു് ഏററവും വലിയ കണ്ഠിതത്തോടുകൂടി ഞാൻ എൻെറ ഭാഗ്യം വീണ്ടും പരീക്ഷിക്കാനായി "മേറാണി"ൻെറ അടുക്കൽ ചെന്നു. മറുവശത്തുനിന്നു സംസാരിച്ചതു ശബ്ദം ഫ്രോളൻഡായിരുന്നു. തൻെറ ഭൎത്താവിനു് ക്ഷീണംകൊണ്ടു ഫോണിൻെറ അടുക്കലേക്കു നടക്കുവാൻ വയ്യാ, അദ്ദേഹത്തെ വിവരം അറിയിച്ചു് ഉടനെ മറുപടിപറയാം, എന്നു് അവർ എന്നെ അറിയിച്ചു. എനിക്കിഷ്ടമുള്ള ഏതെങ്കിലുമൊരു ദിവസം അദ്ദേഹത്തെ കാണുന്നതിനു യാതൊരു വിരോധവുമില്ല എന്നാണു് എൻെറ ഉൽക്കണ്ഠയ്ക്കു ലഭിച്ച സമാധാനം. അതിനെ ബലപ്പെടുത്തിയുംകൊണ്ടു് പിറേറദിവസം അദ്ദേഹത്തിൻെറ വേറൊരു കത്തും എനിക്കു കിട്ടി.

നല്ല സൂൎയ്യപ്രകാശമുള്ള ഒരു മദ്ധ്യാഹ്നവേളയിലാണു് ഞാൻ 'വില്ലാ കാറംഗ്'ലേക്കു് (അദ്ദേഹത്തിൻെറ വസതിയുടെ പേരാണതു്) പുറപ്പെട്ടതു്. ആ നാട്ടിലെ ഭാഷയൊന്നും നിശ്ചയമില്ലാത്ത എന്നെ, തിരുവിതാംകൂർകാരനും "ഇൻറർനാഷണൽ ലേബർ ഓഫീസി"ലെ ഒരു ഉദ്യോഗസ്ഥനുമായ മി. രഘുനാഥറാവു വണ്ടിയിൽ കയററി യാത്രയാക്കി. എൻെറ കൂട്ടുകാർ ആ സമയത്തു്, സംഘത്തിൻെറ കാൎയ്യപരിപാടിയനുസരിച്ചു്, ജനീവയിലെ തടാകങ്ങളിലൊന്നിൽ വഞ്ചികളിൽക്കളിക്കുവാൻ ഇറങ്ങിയിരിക്കുകയായിരുന്നു.

വണ്ടി നീങ്ങിയയുടനെ പല സംശയങ്ങളും എന്നെ അലട്ടി. പറഞ്ഞിരുന്ന സമയത്തേക്കാൾ എത്രയോ മുൻപേ എത്തത്തക്കവണ്ണമുള്ള മെയിൽവണ്ടിയിലാ

ണ്ട് എനിക്കു കയറേണ്ടിവന്നതു്. 'വില്ലാ ഓൾഗ'യിൽ വെച്ചു് എന്നെ സ്വീകരിക്കാൻ അദ്ദേഹത്തിന് ആ സമയത്തു സൌകര്യമായിരിക്കുമോ? തന്നെയുമല്ല, ലോസേനിൽ (Lausanne) വണ്ടിയ്ക്കു മാററമുണ്ടായിരിക്കുമോ? വില്ലെന്വ ചെറിയ സ്റ്റേഷനായതുകൊണ്ടു് ഈ മെയിൽവണ്ടി ഒരുപക്ഷെ അവിടെ നിന്നില്ലെന്നു വരുമോ? അതാണ് ശരിയായ വണ്ടിയെന്നു ജനീവാസ്റ്റേഷനിൽവെച്ചു് പോർട്ടർമാർ പറഞ്ഞിരുന്നുവെങ്കിലും, റെയിൽവെ ഗൈഡിൽ അപ്രകാരമല്ല കണ്ടതു്. എന്റെ മുറിയിലാകട്ടെ, തിരെ അപരിചിതരായ ആളുകൾ മാത്രമെ ഉണ്ടായിരുന്നുള്ളു. അവിടെയ്ക്കു വന്ന ടിക്കററ് കലക്ടരോടു ചോദിച്ചു് സംശയം തീർക്കാമെന്നുദ്ദേശിച്ചു് ഞാൻ സംസാരിക്കാൻ പുറപ്പെട്ടപ്പോൾ അയാൾക്കു് ഒരക്ഷരം പോലും ഇംഗ്ലീഷു നിശ്ചയമില്ലെന്നു മനസ്സിലായി. എന്റെ വിഷമംകണ്ടു് അടുത്തു് എതിർവശത്തിരുന്നിരുന്ന ഒരു മാന്യൻ കാര്യം ചോദിച്ചു മനസ്സിലാക്കി. അദ്ദേഹത്തിന് ഇംഗ്ലീഷു നല്ലപോലെ അറിയാമായിരുന്നു. വണ്ടി വഴിയ്ക്കു മാററമൊന്നും കൂടാതെ വില്ലെന്വവിൽ ചെന്നുനിൽക്കുമെന്ന് അദ്ദേഹം എന്നെ ധൈര്യപ്പെടുത്തി.

ഞങ്ങൾ പലേ കാര്യങ്ങളെപ്പററിയും സംസാരിച്ചുകൊണ്ടിരുന്നു. ഞാൻ ആരെ കാണുവാനാണ് പോകുന്നതെന്ന് അദ്ദേഹം എന്നിൽനിന്നു മനസ്സിലാക്കി. അവിടത്തെ ഒരു യൂണിവേർസിററി പ്രൊഫസറായിരുന്ന അദ്ദേഹം ബ്രഹ്മവിദ്യാസംഘത്തിലെ ഒരംഗവുമായിരുന്നു. ഹോളൻഡിൽ എന്നപോലെ സ്വിററ്സർലൻഡിലും

അനേകം ബ്രഹ്മവിദ്യാസംഘക്കാരുണ്ട്. ഈ സ്ഥാപന
ത്തിന്റെ മുഖ്യകേന്ദ്രമായ ഇന്ത്യയോട് അവരെല്ലാവരും
വളരെ പ്രതിപത്തി പ്രദർശിപ്പിക്കുക പതിവാണ്.

തഴച്ചുവളൎന്നിരുന്ന മുന്തിരിച്ചെടികളുടെ ഇടയിൽ
ക്കൂടി പാഞ്ഞുകൊണ്ടിരുന്ന ഞങ്ങളുടെ വണ്ടി ലെമൺത
ടാകത്തിന്റെ തീരത്തുകൂടി പ്രയാണംതുടങ്ങി. ആൽപ്സ്
നിരകളാൽ മറുകര സവിശേഷം കമനീയമായിരുന്ന ആ
വമ്പിച്ച ജലാശയത്തിന് ഒരു നേരിയ മൂടൽമഞ്ഞ് മനോ
മോഹനമായ ഒരു സ്വപ്നഭാവത്തെ പ്രദാനംചെയ്തിരുന്നു.

ലോസേൻ കഴിഞ്ഞ് അരമ്പാഫീസുകൾക്കപ്പുറം എ
ന്റെ പുതിയ സ്നേഹിതൻ ഇറങ്ങി. തത്സമയം ആ
മുറിയിൽ കയറിയ ഒരു വൃദ്ധൻ അദ്ദേഹം ഇരുന്നിരുന്ന
സ്ഥാനം പിടിക്കയും ചെയ്തു. ഇംഗ്ലീഷു അല്പം മാത്രമേ അ
റിയാമായിരുന്നുള്ളുവെങ്കിലും, സ്വിററ്സർലൻഡിനെ
പ്പററി ഓരോ കഥകളും വഴിയിൽ പ്രധാനങ്ങളെന്നു തോ
ന്നാവുന്ന കാഴ്ചകളും അദ്ദേഹം എന്നെ പറഞ്ഞു മനസ്സി
ലാക്കിക്കൊണ്ടിരുന്നു. “നെസിൽസ്” ചോക്കലേററിനു
പ്രസിദ്ധപ്പെട്ട വെവി എന്ന സ്റ്റേഷൻ ഞങ്ങൾ കടന്നു
പോയി. തടാകത്തിന്റെ വക്കത്തു സ്ഥിതിചെയ്തിരുന്ന
‘ഷാററു ഓഫ് ഷില്ലോൺ’ (Chateau of Chillon)—
അവിടെ വെച്ചായിരുന്നു ബയറൺ സ്വാതന്ത്ര്യാസക്തി
മൂലം വളരെക്കാലം അതിനകത്തു തടവുകാരനായി കി
ടന്നു ക്ലേശങ്ങൾ അനുഭവിച്ച ധീരനെപ്പററിയുള്ള കവി
ത രചിച്ചത്—കാണുന്നതിൽ അതിയായ കൌതുകം
തോന്നി.

വണ്ടി ‘വില്ലന്യൂ’വിലെത്തി. ഞാൻ വൃദ്ധനോട്

യാത്രപറഞ്ഞ് താഴെ ഇറങ്ങി. കത്തിൽ മേൽവിലാസം വിശദമായി കുറിച്ചിരുന്നുവെങ്കിലും ഏതു വഴിയ്ക്കാണ് പുറപ്പെടേണ്ടത് എന്നു സംശയിച്ചുകൊണ്ട് രണ്ടടി മുന്നോട്ടു വെച്ചപ്പോഴയ്ക്കും, എന്റെ പേർ പറഞ്ഞ് ആരോ വിളിക്കുന്നതു കേട്ടു; അത്ഭുതത്തോടുകൂടി തിരിഞ്ഞുനോക്കിയപ്പോൾ അമ്പതിലധികം പ്രായമുള്ള ഒരു സ്ത്രീയെയാണ് എന്റെ അരികിൽ കണ്ടത്. "നിങ്ങടെ നേരത്ത വരുമെന്നു ജ്യേഷ്ഠന് കാലത്തു് ഒരു ഫോൺസന്ദേശം കിട്ടി—(അതു വണ്ടിയിൽവെച്ചു പരിചയമായ പ്രൊഫസർ എന്നോടു കാണിച്ച ഒരു ഉപകാരകൃത്യമാണെന്ന് എനിക്കു മനസ്സിലായി.)—വേലക്കാർ മലയിലേയ്ക്കു പോയിരിക്കയാണ്. ജ്യേഷ്ഠന് സുഖമില്ലാത്തതിനാൽ ജ്യേഷ്ഠത്തിയമ്മക്കു് അടുക്കളയിൽനിന്നു തിരിയുന്നതിനു സാദ്ധ്യവുമല്ല. നിങ്ങടെ വഴിതെററാതിരിക്കാൻ ജ്യേഷ്ഠൻ എന്നെ ഇങ്ങോട്ടയച്ചു" എന്ന് മാഡംമോസിൽ റോളൻഡ് പറഞ്ഞു.

'വില്ല്യാ കാട്ടേജ്' അവിടെനിന്നും ദൂരെയായിരുന്നില്ല. അഞ്ചുമിനിട്ടു നടന്നാൽ അവിടെ എത്താം. എങ്കിലും വഴി തെററാൻ വളരെ എളുപ്പമാണ്. വേറെ ചില സ്നേഹിതന്മാരെ അടിയന്തരമായി കാണേണ്ടിയിരുന്ന മാഡംമോസിൽ റോളൻഡിനോട് വഴി ചോദിച്ചു മനസ്സിലാക്കി അതു തെററുകയില്ലെന്നുള്ള ഉറപ്പോടുകൂടി ഞാൻ തനിയെ അവിടെനിന്നും പുറപ്പെട്ടു.

അത് നല്ല വെയിലുള്ള ദിവസമായിരുന്നു. ഞാനോ, 'നിർഭാഗ്യവശാൽ' കടുത്ത നിറത്തിലുള്ള ഒരു ഇന്ത്യൻ പട്ടുസാരിയാണ് ഉടുത്തിരുന്നതും. സൂര്യരശ്മിയിൽ അതു പ്രകാശിച്ചിരുന്നതുകൊണ്ട് ഞാൻ നടന്നുവരുന്നതു വള

രെ അകലത്തുനിന്നുതന്നെ കാണാമായിരുന്നു. അവിടെ ഇന്ത്യൻസ്ത്രീകളെ കാണുക ഒട്ടും സാധാരണമല്ലല്ലൊ. ഓടിക്കൊണ്ടിരുന്ന ട്രാമിലെ കണ്ടക്ടർമാരും യാത്രക്കാരും കണ്ണുമറയുന്നതുവരെ തിരിഞ്ഞുനോക്കുന്നതു് എനിക്കു കാണാമായിരുന്നു. കുട്ടികളും സ്ത്രീകളും വീടുകളിൽനിന്നു പുറത്തുവന്നു വെട്ടുവഴിയ്ക്കരികെ പടിയ്ക്കൽ നിലയുറപ്പിച്ചു. ഇതെല്ലാം ഞങ്ങളുടെ പാശ്ചാത്യപര്യടനത്തിനിടയിൽ കേവലം സാധാരണ സംഭവമായിരുന്നെങ്കിലും, തനിച്ചായിരുന്നതുകൊണ്ടൊ, വഴിതെറ്റി എന്ന സംശയം ജനിച്ചതുകൊണ്ടൊ, എന്താണെന്നറിയുന്നില്ല, തല്ക്കാലം എനിയ്ക്കു് അതത്ര സുഖകരമായി തോന്നിയില്ല. എന്റെ നടത്ത ലെമൺതടാകത്തിന്റെ വക്കത്തുകൂടെയായി. വെയിൽ തട്ടിത്തിളങ്ങുന്ന നിർമ്മലമായ തടാകജലത്തിൽ വിനോദസംഘങ്ങൾ കളിച്ചു രസിക്കുന്നതു കാണാമായിരുന്നു. വഴിയ്ക്കു ചിലരെ കണ്ടുമുട്ടിയെങ്കിലും, അവിടെ ഞങ്ങളും അപരിചിതന്മാരായിരുന്നതിനാൽ ശരിയായ വഴി പറഞ്ഞുതരാൻ അവർക്കു കഴിഞ്ഞില്ല. ഒടുവിൽ ആ നാട്ടുകാരിയായ ഒരു സ്ത്രീ തന്നെ, 'വില്ലാ ഓൾഗ' 'റൊമായ് റോള' (**Romain Rolland** എന്നതു് ഫ്രഞ്ചിൽ ഇപ്രകാരമാണു് ഉച്ചരിക്കുക) എന്നീശബ്ദങ്ങൾകൊണ്ടു മാത്രം എന്റെ ആവശ്യം ഇന്നതെന്നു മനസ്സിലാക്കി, ഞാൻ പോകേണ്ട വഴി ചൂണ്ടിക്കാണിച്ചുതന്നു.

ഞാൻ ആ ഭാഗത്തേയ്ക്കു തിരിഞ്ഞു് കുറച്ചൊന്നു നടന്നപ്പോൾ, നേർക്കും വലത്തോട്ടും ഓരോ വഴി കണ്ടു. അല്പം സംശയിച്ചു വലത്തോട്ടേയ്ക്കു തിരിച്ചു. അവിടെ ഇന്ന സ്ഥലത്തു രണ്ടുമൂന്നു കെട്ടിടങ്ങൾ സ്ഥിതിചെയ്തിരുന്നു.

പാശ്ചാത്യസഞ്ചാരത്തിനിടയിൽ പഠിക്കാനിടയായ ഏതാനുംചില ഫ്രഞ്ചുവാക്കുകഠം ഒരുവിധം കൂട്ടിവെച്ച്, എനിക്ക് ആരേ കാണണമെന്നും മറുപടി ഇംഗ്ലീഷിൽ തന്നെ പറയണമെന്നും മുകളിലിരുന്നവരോട് ഞാൻ വിളിച്ചുപറഞ്ഞു. എന്നാൽ അവക്ക് ഇംഗ്ലീഷ് ഒരൊററ വാക്കുപോലും അറിഞ്ഞുകൂടായിരുന്നു. എങ്കിലും എന്റെ തല്ലുാലവിഷമത്തിൽ എന്നെ സഹായിക്കുവാൻ അവർ സന്നദ്ധരായിക്കാണപ്പെട്ടു. എന്റെ രാജ്യത്തെ അതിസ്ഥവിശ്വന്മാരെന്നഭിമാനിക്കുന്ന പല യുവാക്കന്മാരേക്കാളും സൌഹാർദ്ദത്തോടും മര്യാദയോടും അവർ പെരുമാറിയതിൽ ഞാൻ അത്ഭുതപ്പെട്ടില്ല. അവർ പണിനിർത്തി ആംഗ്യങ്ങഠംകൊണ്ട് എനിക്കു പോകേണ്ട വഴിയും സ്ഥലവും കാണിച്ചുതന്നു.

ഞാൻ അവിടംവിട്ട് മുൻപ് നോക്കേണ്ട വഴിയിൽക്കൂടെ നടന്നുതുടങ്ങി. വെയിൽകൊണ്ടു വിയർത്തൊലിച്ചിരുന്ന എനിക്ക്, റോഡിന്റെ ഇരുവശത്തും നട്ടുവളർത്തിയിരുന്ന വൃക്ഷങ്ങളിൽത്തട്ടി ശീതളമായി വീശിയിരുന്ന ഇളംകാററ് വലിയ ആശ്വാസം നൽകി. എത്രയും രമണീയമായ പ്രദേശമായിരുന്നു അത്. ജനബാഹുല്യമോ, വാഹനങ്ങളുടെ ശബ്ദമോ, അതിന്റെ പ്രശാന്തതയെ ഭഞ്ജിച്ചിരുന്നില്ല. സ്വല്പം നടന്നപ്പോഴേക്കും എന്റെ ദൃഷ്ടികഠം യാദൃച്ഛികമായി, കുറച്ച് അകലത്തായി വലത്തുഭാഗത്ത് കുറെ ഉയരത്തിൽ സ്ഥിതിചെയ്യുന്ന ഒരു തോട്ടത്തിലേയ്ക്കു പതിച്ചു. അവിടെ ഒരു പുരുഷനും സ്ത്രീയും ഞാൻ വന്നിരുന്ന ഭാഗത്തേയ്ക്കു നോക്കിക്കൊണ്ടു നിൽക്കുന്നതു കാണാമായിരുന്നു. "വഴി തെററാതെ പോ

യാൽ, വീട്ടു മനസ്സിലാകത്തക്കവണ്ണം ജ്യേഷ്ഠൻ എന്തെ
ങ്കിലും ഒരടയാളം തരാതിരിക്കയില്ല.” എന്നു മാഡമോ
സിൽ റോളൻഡ് സ്റ്റേഷനിൽവെച്ചു പറഞ്ഞതു് എനി
ക്കോൎമ്മവന്നു. ഞാൻ ഉദ്ദേശിച്ച സ്ഥലം അതുതന്നെ എ
ന്നു മനസ്സിലായി വേഗം മുന്നോട്ടു നടന്നു.

തോട്ടത്തിന്റെ പടിയ്ക്കൽ എത്താൻ കുറച്ചു നിമി
ഷങ്ങൾ മാത്രം—എന്നാൽ എന്തെല്ലാം ചിന്തകൾ, സ്മ
രണകൾ, മിന്നലിന്റെ വേഗത്തിൽ എന്റെ ഹൃദയ
ത്തിൽകൂടി പാഞ്ഞു! ഞാൻ അദ്ദേഹത്തെ കാണാൻ പുറ
പ്പെട്ടതു് എന്തിനാണു്? ഒരു മഹാനെ കണ്ടു കാണാനല്ല
വെറും കൌതുകംകൊണ്ടു മാത്രമായിരുന്നുവോ?—അതല്ലെ
ങ്കിൽ, മതസിദ്ധാന്തങ്ങളേയോ, രാഷ്ട്രീയകാൎയ്യങ്ങളേയോ,
ലോകപ്രശ്നങ്ങളേയോ ആ ചിന്തകനുമായി പ്രതിപാദിക്കാ
നായിരുന്നുവോ? അല്ല, ഒരിക്കലുമല്ല—കൃതജ്ഞതകൊ
ണ്ടു നിറഞ്ഞ ഒരു എളിയ ഹൃദയത്തിന്റെ തീൎത്ഥയാത്ര മാ
ത്രമായിരുന്നു അതു്. നാലു കൊല്ലങ്ങൾക്കുമുമ്പു നടന്ന
ആ രംഗം പിന്നെയും എന്റെ മുമ്പിൽ എത്രയും യഥാ
ൎത്ഥ്യത്തോടെ ഉദിച്ചുയൎന്നു. ദീനശയ്യയിൽ കിടക്കുന്ന ഒരു
ചെറുബാലൻ—ആ കൊച്ചുമുഖത്തു് ദിനംപ്രതി കയറി
ക്കയറി വന്നിരുന്ന മൃത്യുവിന്റെ നിഴലാട്ടം സൂക്ഷിച്ചു
കൊണ്ടു് അരികിലിരുന്ന ആ മൂകമായ മാതൃഹൃദയത്തിൽ
നിരാശയുടെ മാറ്റൊലിമാത്രം കേൾക്കാമായിരുന്നു. ‘ഈ
ഘട്ടത്തിൽ ദേവന്മാരെക്കൊണ്ടു് എന്തു പ്രയോജനം? മത
പുസ്തകങ്ങൾ എന്താശ്വാസം നൽകുന്നു? പ്രാൎത്ഥന വെറും
വനരോദനമല്ലേ?’......എന്നാൽ യാതൊരു ഭൌതികശ
ക്തികൾക്കും തടയാൻ നിവൃത്തിയില്ലാത്ത ആ ഉത്സാഹ

വേളയെ തരണംചെയ്യാൻ യാദൃച്ഛികമായി എൻെറ കയ്യിൽ ആ ഘട്ടത്തിലെത്തിച്ചേൎന്ന ഒരു വിശിഷ്ടഗ്രന്ഥം എന്നെ സഹായിച്ചു........സമയം അതിവേഗത്തിൽ പാഞ്ഞുകൊണ്ടിരുന്നു. വീണ്ടും അതേതരത്തിലുള്ള വേറൊരു സംഗതിയും എൻെറ ജീവിതത്തിൽ ആവൎത്തിച്ചു. ആ ഗ്രന്ഥത്തിൻെറ നിൎമ്മാതാവും വൃദ്ധനും ആയ ആ മഹാപുരുഷനെ, ആ മഹാചിന്തകനെ, കാണുന്നതിനുള്ള ആഗ്രഹവും എന്നിൽ വൎദ്ധിച്ചുവന്നു.

എന്നാൽ അതിനുള്ള സമയമടുത്തപ്പോൾ ഒരു, വലിയൊരു ഭയം എന്നെ വ്യാകുലപ്പെടുത്തി. സങ്കല്പിതപാത്രവും യഥാൎത്ഥമനുഷ്യനും തീരെ വിഭിന്നവ്യക്തികളായിട്ടാണു പലപ്പോഴും കാണാറുള്ളത്. അദ്ദേഹത്തെ സംബന്ധിച്ചുള്ള എൻെറ പ്രതീക്ഷകൾക്കും ഇതുപോലെ വല്ല ഭേദവും തട്ടുമോ?............

ഞാൻ പടിവാതില്ക്കൽ എത്തി. അവിടെ വന്ന് എന്നെ സ്വാഗതംചെയ്ത മാഡം റോളൻഡിനോടൊന്നിച്ച് ഞാൻ തോട്ടത്തിൽക്കൂടി വീട്ടിലേയ്ക്കു നടന്നു. റൊമയിൻ റോളൻഡ് എനിക്ക് ഹസ്തദാനംചെയ്ത് എന്നെ ഇരുപ്പുമുറിയിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. ആസ്ത്മയുടെ ഉപദ്രവം അപ്പോഴും അദ്ദേഹത്തെ വിഷമിപ്പിച്ചിരുന്നു. ചിത്രത്തിൽ കാണുന്നതിലും പ്രായം തോന്നിക്കുന്ന ആ ശോഷിച്ച മുഖത്തുള്ള ദീപ്തിമത്തായ ആ കണ്ണുകൾ ആദ്യം ആകൎഷിക്കുന്നതാണ്. എന്തെങ്കിലും ശ്രദ്ധവെച്ചു കേൾക്കുമ്പോൾ അവ കൂടുതൽ ശക്തിയോടെ പ്രകാശിച്ചുകൊണ്ടിരിക്കും.

വിയൎത്തു ക്ഷീണിച്ചിരുന്ന എനിക്ക് ദാഹവും വിശപ്പും തീൎക്കാൻ മാഡം റോളൻഡ് കൊണ്ടുവന്ന ഫലങ്ങളു

ടെ കൂട്ടത്തിലുണ്ടായിരുന്ന വാഴപ്പഴങ്ങൾ വിദൂരസ്ഥിതമായ സ്വരാജ്യത്തെ അനുസ്മരിപ്പിച്ചു. റൊമെയിൻ റോളൻഡിന് ഇംഗ്ലീഷിൽ സംസാരിക്കുവാൻ അറിഞ്ഞുകൂടാ. അതുകൊണ്ട് സഹോദരിയോ ഭാര്യയോ തർജ്ജിമചെയ്തു കൊടുക്കയാണ് പതിവു്.

സംഭാഷണം പല വിഷയങ്ങളെപ്പറ്റിയായിരുന്നു. സ്വന്തം കാര്യങ്ങളിൽനിന്നു പൊതുകാര്യങ്ങളിലേക്കു പ്രവേശിച്ചു. റൊമെയിൻ റോളൻഡിനു് റഷ്യയോടു വലിയ പ്രതിപത്തിയാണു്. ഇന്നു് ഏതെങ്കിലും രാജ്യം മുന്നോട്ടുവരുന്നുണ്ടെങ്കിൽ അതു സോവിയററു് റഷ്യയാണെന്നാണു് അദ്ദേഹത്തിന്റെ വിശ്വാസം. ഇന്ത്യയെപ്പററി സംസാരിച്ച അവസരത്തിൽ രാമകൃഷ്ണപരമഹംസനോടും സ്വാമി വിവേകാനന്ദനോടും ഇപ്പോൾ ഇന്ത്യക്കാരുടെ മനോഭാവം എന്തെന്നറിയുന്നതിൽ അദ്ദേഹം വളരെ ഔത്സുക്യം പ്രദർശിപ്പിച്ചു. ഇന്ത്യയെപ്പോലെ ആദ്ധ്യാത്മികമായ സംഭാവന ചെയ്തിട്ടുള്ള വേറെ വല്ല രാജ്യവുമുണ്ടോ എന്നു സംശയമാണെന്നും ഒരു 'സ്വതന്ത്രഭാരത'ത്തിനു് ഇനിയും പലതും ചെയ്വാൻ കഴിയുമെന്നും അദ്ദേഹം പ്രസ്താവിക്കയുണ്ടായി. ഇന്ത്യൻ കോൺഗ്രസ്സിൽ ഒരു സോഷ്യലിസ്റ്റ് കക്ഷി പ്രബലപ്പെട്ടു വരുന്നതിൽ അദ്ദേഹത്തിനു് വളരെ സന്തോഷമുണ്ടായിരുന്നു. "നാം ഇപ്പോൾ ഇരിക്കുന്ന മുറിയിൽ പലേ മഹാന്മാരും ഇരുന്നിട്ടുണ്ടു്. ഗാന്ധിജി വന്നപ്പോൾ ഇവിടെവച്ചായിരുന്നു പ്രാർത്ഥന നടത്തിയതു്. ഇവിടെത്തന്നെ ടാഗോറും ഇരുന്നിട്ടുണ്ടു്." എന്നദ്ദേഹം പറയാതിരുന്നില്ല.

അങ്ങനെ ഒരു മണിക്കൂറോളം കഴിഞ്ഞു. ഞാൻ എന്തെല്ലാം, എങ്ങിനെ, സംസാരിച്ചു എന്നതിനെപ്പററി ചിന്തിച്ചതേയില്ല. 'വലിയ' ആളുകളുടെ മുമ്പിൽ പ്രദർശിപ്പിക്കേണ്ടതായ 'സങ്കോച'മോ, 'മര്യാദ'ച്ചടങ്ങുകളോ ഞാൻ ആ അവസരത്തിൽ ആചരിച്ചുവോ എന്നു സംശയമാണ്. എന്നെപ്പററി അദ്ദേഹം എന്തു വിചാരിക്കുമെന്ന ശങ്ക എന്റെ മനസ്സിൽ ജനിച്ചതേയില്ല. ഞാനവിടെയിരുന്ന് തന്നത്താൻ ചിന്തിക്കുംപോലെയാണ് എനിക്കു തോന്നിയത്.

യാത്രപറയേണ്ട സമയമായി. എഴുന്നേററു ഞാൻ അദ്ദേഹത്തിന്റെ സമീപത്തു ചെന്നു. 'അവിശ്വാസി' യെന്നു പലരാലും ഗണിക്കപ്പെടുന്ന ഞാൻ, ഈശ്വരസന്നിധിയിലേക്കു വഴികാട്ടുമെന്നു ഘോഷിക്കുന്ന പുരോഹിതവർഗ്ഗത്തോട് തെല്ലും ബഹുമാനമില്ലാത്ത ഞാൻ, അദ്ദേഹത്തോട് വിനീതയായി പറഞ്ഞു: "അങ്ങ് എന്നെ അനുഗ്രഹിക്കണം..........." മഹത്തായ ചിന്തകളെ ലോകത്തിനു പ്രദാനംചെയ്തിട്ടുള്ള ആ പുണ്യഹസ്തങ്ങൾ തൽക്ഷണം, ദുർഗ്ഗമമായ ജീവിതപഥത്തിൽ മുന്നോട്ടു പ്രയാണം ചെയ്വാൻ ക്ലേശിക്കുന്ന ഈ കൊച്ചുസോദരിയുടെ കൈകൾ രണ്ടും വാത്സല്യപൂർവ്വം ഗ്രഹിച്ചു. സൌമ്യവും മധുരവുമായ സ്വരത്തിൽ അദ്ദേഹം പതുക്കെ പറഞ്ഞു: "ശാന്തിയുണ്ടാകട്ടെ..........."

സംസാരിക്കാൻ ശക്തയാകാതെ ഞാൻ മുറിയിൽനിന്നു തൽക്ഷണം പുറത്തിറങ്ങി. വാക്കുകൾ എത്ര അശക്തങ്ങളാണ്!.......അദ്ദേഹവും പത്നീസമേതം പുറത്ത് വാതിൽവരെ എന്നെ അനുഗമിച്ചു. മുററത്തിറങ്ങി

ഞാൻ അവരെ ഇന്ത്യൻ രീതിയിൽ കൈകൂപ്പിത്തൊഴുതുകൊണ്ട് വേഗത്തിൽ തിരിഞ്ഞുനടക്കാൻ തുടങ്ങി. അല്പം കഴിഞ്ഞു് 'വില്ലാ കാറ്റംഗ്'യെ അവസാനമായി ഒന്നുകൂടി തിരിഞ്ഞുനോക്കി—പുറത്തു് ആരുംതന്നെയുണ്ടായിരുന്നില്ല—എല്ലാം നിശ്ശബ്ദം. പിന്നിൽ ആൽപ്സ് നിരകൾ. മുമ്പിൽ മനോഹരമായ ലെമൺതടാകം. വൃക്ഷങ്ങളിൽനിന്ന് ചെറുപക്ഷികളുടെ അവ്യക്തമധുരമായ ശബ്ദം മാത്രം കേൾക്കാമായിരുന്നു.......ഞാൻ സ്റ്റേഷനെ അഭിമുഖീകരിച്ച് വീണ്ടും ദ്രുതഗതിയിൽ നടകൊണ്ടു.



# XIV
# യൂറോപ്പ്.
## ഒരു സാമാന്യനിരൂപണം.

---

ഞങ്ങളുടെ പൎയ്യടനം അവസാനിക്കാറായിരിക്കുന്ന ഈ ഘട്ടത്തിൽ യൂറോപ്പിലുണ്ടായ എൻ്റെ അനുഭവങ്ങളെ ആസ്പദമാക്കി അവിടത്തെ സ്ഥിതിഗതികളെപ്പററി ഒന്നുരണ്ടു വാക്കു പറയുന്നതു് അസ്ഥാനത്തിലായിരിക്കയില്ലെന്നു വിശ്വസിക്കുന്നു. കഷ്ടിച്ചു മൂന്നുമാസം മാത്രം പാശ്ചാത്യദേശങ്ങളിൽ കഴിച്ചുകൂട്ടാൻ സാധിച്ച എൻ്റെ പ്രസ്താവനകളും അനുമാനങ്ങളും ശരിയാണെന്നു തീൎത്തു പറയുവാൻ നിവൃത്തിയില്ലല്ലോ. എങ്കിലും, ഞങ്ങൾ അവിടങ്ങളിൽ ചിലവഴിച്ച സമയം എത്ര ചുരുങ്ങിയതായാലും, വ്യക്തികളേയും രാജ്യക്കാരേയുംപററി ചില അഭിപ്രായങ്ങൾ മനസ്സിൽ പതിയാതെ ഗത്യന്തരമില്ല. എന്നാൽ നിഷ്പക്ഷബുദ്ധിയോടെ കാൎയ്യങ്ങൾ സൂക്ഷിച്ചു മനസ്സിലാക്കാൻ ശ്രമിച്ചിട്ടുണ്ടെന്നും കൂടുതൽ വിവരമുള്ളവരിൽനിന്നുള്ള തിരുത്തൽ സാദരം സ്വീകരിക്കുന്നതാണെന്നും മാത്രമാണു് എനിക്കു ഈ സന്ദൎഭത്തിൽ പറയാനുള്ളതു്.

യുദ്ധത്തിൻ്റെ നിഴൽകൊണ്ടു യൂറോപ്പ് ഭൂഖണ്ഡത്തിൻ്റെ മുഖം ഇന്നു മങ്ങിയിരിക്കുന്നു. കഴിഞ്ഞ ലോകമഹായുദ്ധത്തിൻ്റെ ഫലങ്ങൾ അവിടത്തെ ജനങ്ങൾ ഇനിയും മറന്നിട്ടില്ലെങ്കിലും ഓരോ രാജ്യവും ആയുധസംഭരണത്തിൽ ബദ്ധശ്രദ്ധമായി കാണപ്പെടുന്നു. "സമാ

ധാനമത"ത്തിൽ (Pacificism) വിശ്വസിക്കുന്ന ചില
ചെറിയ സംഘങ്ങൾ അങ്ങുമിങ്ങും ഉണ്ടെങ്കിലും അവി
ടത്തെ രാഷ്ട്രങ്ങളെല്ലാം, സങ്കുചിതമാകയാൽ ആപൽക്ക
രമായ ദേശീയബോധവും സ്വതന്ത്രതയും ആണ് പ്രദ
ർശിപ്പിക്കുന്നതു്. അന്യോന്യം സംശയത്തോടും ഭയത്തോ
ടും ജീവിക്കുന്ന ഈ രാജ്യക്കാർ തമ്മിൽ തീരെ സൌഹാർ
ദമില്ലെന്ന തിരിച്ചറിയാവുന്നതാണ്. ഫ്രാൻസിനാൽ വെ
റുക്കപ്പെടുന്ന ജർമ്മനിയും, യുദ്ധകാലത്ത് അവരുടെ രാജ്യ
ത്ത് കാട്ടിക്കൂട്ടിയ നിഷ്ഠുരകൃത്യങ്ങൾ ഇന്നും മറന്നിട്ടില്ലാ
ത്ത ബെൽജിയക്കാർ മാപ്പുകൊടുത്തിട്ടില്ല. 'ഫാസിസ്റ്റ്' ഇ
റ്റലിയുടെയും 'നാസി' ജർമ്മനിയുടെയും വൈരത്തിനു പാ
ത്രമായ റഷ്യ സർവ്വരാജ്യസമിതിയിലെ മെമ്പറാകുന്നതിൽ
ഹോളണ്ടും, അഖിലരാജ്യപ്രസ്ഥാനങ്ങളുടെ തലസ്ഥാ
നമായ സ്വിറ്റ്സർലണ്ടും ശക്തിപൂർവ്വം എതിർക്കുകയു
ണ്ടായി. ആസ്ട്രിയയിൽ ദേശീയസമിതിനു മൂപ്പകക്ഷിയും
സമത്വവാദികളോടൊപ്പം മറ്റിതരാണ്. ഇതിൽ ആദ്യ
ത്തെക്കൂട്ടർ ഹിറ്റ്ലരുടെ ആരാധകന്മാരും, ജർമ്മനിയും
ആസ്ട്രിയയും കൂട്ടിച്ചേർത്ത് ഒറ്റ രാഷ്ട്രമാകുന്നതിന് ആ
ഗ്രഹിക്കുന്നവരുമാണ്. അവിടെ ഇന്നു നിലവിലിരിക്കുന്ന
കാത്തലിക് സോഷ്യലിസ്റ്റ് കക്ഷിക്ക് മുസ്സോളിനിയുടെ
സഹായമുണ്ടെങ്കിലും, ജർമ്മനിയും ആസ്ട്രിയയും ഒന്നായി
ച്ചേർന്ന് ഇറ്റലിയുടെ അതിർത്തിവരെ നീണ്ടുകിടക്കുന്ന ഒരു
രാഷ്ട്രമായിക്കാണുന്നതു് ആ ഭരണാധികാരിക്കു് ഇഷ്ടമാ
വാൻ തരമില്ലെന്നാണ് വിചാരിക്കേണ്ടതു്. പരോപദ്രവം
ചെയ്യാതെയും ഏൽക്കാതെയും സമാധാനത്തോടുകൂടി ജീ
വിക്കാൻ ആഗ്രഹിക്കുന്ന ചെക്കോസ്ലോവേക്യ, ഒരു വ

ശത്ത് ജർമ്മനിയേയും ആസ്ത്രിയയേയും മറേറ ഭാഗത്ത് പോളൻഡിനേയും ഭയപ്പെട്ടു ജീവിക്കുന്നു. ബ്രിട്ടീഷുകാരുടെ വിദേശനയത്തെപ്പററി യൂറോപ്പിലെ ഇതരശക്തികഠം പൊതുവെ അഭിനന്ദിക്കുന്നുണ്ടെങ്കിലും ആ രാജ്യക്കാരോടു യഥാർത്ഥമായ സൌഹാർദ്ദം അവർക്കുള്ളതായി എനിക്കു തോന്നിയില്ല. ഇതിനു കാരണം ഇംഗ്ലീഷുകാരിൽ സഹജമായിക്കാണുന്ന പരപുച്ഛവും നിന്ദാഭാവവുമാണെന്നു ശാവുള്ളവർ ചൂണ്ടിക്കാണിക്കാറുണ്ടെങ്കിലും, ആ രാഷ്ട്രത്തിന്റെ ശക്തമായ നിലയെപ്പററി ആ കൂട്ടർക്കുള്ള അസൂയ അതിൽ ഒരു പ്രധാനഭാഗം വഹിക്കുന്നു എന്നു വിചാരിക്കാൻ അവകാശമില്ലാതില്ല.

ഇപ്പോഠം * യൂറോപ്പിലെ അന്തരീക്ഷം ഇററലിയും അബിസീനിയയും തമ്മിലുള്ള യുദ്ധത്തെപ്പററിയുള്ള കിംവദന്തികഠംകൊണ്ടു നിറഞ്ഞിരിക്കുന്നു. പ്രസ്തുതപ്രശ്നം പ്രബലമായ ഒരു പാശ്ചാത്യരാജ്യത്തെ സംബന്ധിക്കുന്നതാകയാൽ ആ ഭൂഖണ്ഡം ഒട്ടാകെ അതിൽ ശ്രദ്ധപതിപ്പിക്കാതിരിക്കയില്ല. അതേസമയത്തുതന്നെ, ഇത് വെള്ളക്കാർ ആ വർഗ്ഗത്തിൽപെടാത്ത "കറുത്തജാതി"ക്കാരോട്ട് അനുവർത്തിക്കുന്ന നിർദ്ദയമായ ചൂഷണനയത്തിന്റെ ഒരു ഒന്നാംതരം ദൃഷ്ടാന്തമാകകൊണ്ട് ആ രണ്ടാം വിഭാഗത്തിൽപെട്ട പൌരസ്ത്യരായ നമുക്കും അതിൽ പ്രത്യേകതാല്പര്യത്തിനവകാശമുണ്ട്. "സ്വാതന്ത്ര്യേച്ഛുക്കളായ വെള്ളക്കാ"രുടെ പതിവനുസരിച്ച്, തങ്ങളുടെ ഈ ആക്രമണത്തിനുള്ള പലേ കാരണങ്ങളുടെ കൂട്ടത്തിൽ

---

* അപ്പോഠം ഇററലിയും അബിസീനിയയുമായുള്ള യുദ്ധം തുടങ്ങിയിരുന്നില്ല.

കന്നായി ഇററലിക്കാർ പറയുന്നതു്, അബിസീനിയായി
ലെ അടിമവ്യാപാരം നിൎത്തുക എന്ന മഹത്തായ ഉദ്ദേശ
മാണു്! എന്നാൽ ധനത്തിലുള്ള അത്യാഗ്രഹം മാത്രമാ
ണു് ഈ യുദ്ധകാരണമെന്നു മനസ്സിലാക്കാൻ ആൎക്കും വി
ഷമമുണ്ടെന്നു തോന്നുന്നില്ല. ഇന്നു് യൂറോപ്യൻരാജ്യങ്ങൾ
ക്കു് അത്യാവശ്യകമായിത്തീൎന്നിരിക്കുന്ന എണ്ണയും ലോഹ
ങ്ങളും അബിസീനിയയിൽ ധാരാളമുണ്ടു്. യുദ്ധം ഇട
ങ്ങുന്നതായാൽ ആ ഇനത്തിൽനിന്നുതന്നെ ഉണ്ടാകുന്ന
മെച്ചം വളരെ വമ്പിച്ചതായിരിക്കും. ഇററലി ജയിച്ചാൽ
വെള്ളക്കാരും മററുവൎഗ്ഗക്കാരും തമ്മിലുള്ള വൈരം വൎദ്ധി
ക്കുവാനേ നിവൃത്തിയുള്ളു. നേരെമറിച്ചു്, മുസ്സോളിനി
പരാജിതനാവുകയാണെങ്കിൽ അതു് പാശ്ചാത്യരുടെ അ
ന്തസ്സിനും അഭിമാനത്തിനും വലിയൊരു കുറവുണ്ടാകു
ന്നതിനുപുറമെ, 'നാസിസം' 'ഫാസിസം' എന്ന വേ
ഷങ്ങളിൽ ജീവിക്കുന്ന മുതലാളിത്തത്തിനു സാരമായ ഉട
വുതട്ടുമെന്നുള്ളതും തക്കമററ സംഗതിയാണു്.

സൎവ്വരാജ്യസമിതി ഈ അവസരത്തിൽ മട്ടിക്കപ്പെ
ടുന്നവരുടെ ഭാഗത്തുചേൎന്നു് ആ സ്ഥാപനത്തിന്റെ ജീ
വിതത്തെ സാധൂകരിക്കുമോ? അക്രമത്തിനു പുറപ്പെട്ടി
രിക്കുന്ന രാഷ്ട്രത്തിനെതിരായി, ന്യായത്തിനും നീതി
ക്കുംവേണ്ടി ധൎമ്മസമരം ചെയ്തു്, ചൈനായും ജപ്പാനും ത
മ്മിലുണ്ടായ വഴക്കിൽ അവർ അംഗീകരിച്ച നയംമൂലം
അടുത്തകാലത്തു നഷ്ടമായിത്തീൎന്ന അന്തസ്സു് കുറെയെങ്കിലും
വീണ്ടെടുക്കുമോ? ഇതെല്ലാം കണ്ടറിയേണ്ട കാൎയ്യങ്ങളാ
ണു്. "കൃഷ്ണൻപള്ളി" ഈ അവസരത്തിൽ സമാധാന
ത്തിനും നീതിക്കും വേണ്ടി വല്ലതും പ്രവൎത്തിക്കുമൊ? സ

ത്യത്തിനുവേണ്ടി ജീവനെപ്പോലും സന്തോഷത്തോടുകൂടി ബലികഴിച്ച ഒരു ജോൺ ഹസ്സിന്റേയോ, സർ തോമസ് മൂറിന്റേയോ ആദർശപ്രതിപത്തി അന്തർദ്ധാനം ചെയ്യിരിക്കുന്ന ഇന്നത്തെ സ്ഥിതിയിൽ, "ഡ്യൂച്ചേ"ക്കു വിപരീതമായി യുദ്ധത്തെ നിരോധിക്കുന്നതിനു റോമിലെ പാപ്പാതിരുമനസ്സിനുപോലും ധൈര്യമുണ്ടാകുമെന്നാശിക്കാൻ വഴികാണുന്നില്ല.

പാശ്ചാത്യദേശങ്ങളിലെ വിദ്യാഭ്യാസരീതികളെപ്പററിയും, അവിടത്തെ സ്ത്രീലോകത്തെപ്പററിയും വേറൊരദ്ധ്യായത്തിൽ പ്രതിപാദിക്കാം. അതിനുമുൻപ് യൂറോപ്യൻരാജ്യക്കാരെപ്പററി പൊതുവിൽ ചില കാര്യങ്ങൾ പറയേണ്ടതായിട്ടുണ്ട്. പാശ്ചാത്യർക്കുള്ള സംഘടനാസാമർത്ഥ്യത്തെപ്പററി നാം ധാരാളം കേട്ടിട്ടുള്ളതാണല്ലോ. വേലക്കാരുടെ ശമ്പളം കുറയ്ക്കാൻ സഹായിക്കുന്നതും, പുറമെനിന്നു വരുന്നവർക്ക് അത്യസഹ്യമായി തോന്നുന്നതുമായ "ടിപ്പിങ്" (കാര്യം സാധിക്കുന്നതിനു കൊടുക്കേണ്ടുന്ന കൈക്കൂലി) എന്ന ഏററവും ഗർഹണീയമായ ഏർപ്പാട് അതിന്നൊരുത്തമദൃഷ്ടാന്തമത്രെ. അതുസംബന്ധമായ "രേഖയില്ലാത്ത നിയമങ്ങൾ" ലംഘിക്കുന്നവർക്ക് വളരെ അസുഖങ്ങൾ അനുഭവിക്കേണ്ടിവരും. നല്ല കാര്യങ്ങളിലെന്നപോലെ ചീത്തയിലും അവരുടെ സംഘടനാശക്തി നല്ലവണ്ണം കാണുവാൻ കഴിയുന്നതാണ്. പൌരസ്ത്യരാജ്യക്കാർക്കു പ്രകൃതി നൽകുന്ന സമൃദ്ധി ഇവിടങ്ങളിൽ അപൂർവ്വദർശനമാകുന്നു. കൊല്ലത്തിൽ അധികഭാഗവും ആ ദേവിയുടെ കഠിനഭാവമത്രെ പ്രത്യക്ഷപ്പെട്ടുകാണുന്നത്. ഇതാണ് പാശ്ചാത്യരുടെയിടയിൽ കാണുന്ന കടുത്ത പ്രാ

യോഗികബുദ്ധിയ്ക്കുള്ള ഒരു പ്രധാനകാരണം. മനുഷ്യജീവിതം സുഖപ്രദമാക്കുന്നതിന് അത്യന്താപേക്ഷിതവും എന്നാൽ ഇൻഡ്യക്കാരുടെയിടയിൽ അസാധാരണവും ആയ ഫലിതപ്രതിപത്തിയും തോൽവിയിൽപോലും കാണിക്കുന്ന കാലുഷ്യരഹിതമായ മനോഭാവവും അവൎക്കുള്ള മറ്റുചില സ്വഭാവവിശേഷങ്ങളാണ്. ഒരുപക്ഷെ മനുഷ്യന്റെ ശരീരസ്ഥിതിയ്ക്കും ഈ ഗുണങ്ങൾക്കും തമ്മിൽ വല്ല ബന്ധവുമുണ്ടായിരിക്കാം. സാമാന്യമാതിയായ ഇന്നത്തെ ഒരു യൂറോപ്യൻവനിതയുടെ ആരോഗ്യവും കായബലവും, ചൂടേറ്റു ശരീരശക്തി വാൎന്നുപോയിട്ടുള്ള പൌരസ്ത്യപുരുഷലോകത്തിനുപോലും അസൂയാജനകമായേയ്ക്കാം. ഇന്ദ്രിയങ്ങൾക്കുണൎവ്വുണ്ടാക്കുന്ന തണുത്ത കാലാവസ്ഥയ്ക്കുപുറമെ, നമുക്ക് ഒഴിച്ചുകൂടാൻ വയ്യാത്ത മസാലകൾ തീരെ സ്പൎശിക്കാത്തതും വളരെ പോഷകാംശങ്ങളടങ്ങിയതുമായ അവരുടെ ഭക്ഷണസാധനങ്ങളും, പകൎച്ചവ്യാധികൾക്കധീനമാകുന്ന ഇൻഡ്യയിലെ ഭയങ്കരമായ ദാരിദ്ര്യത്തിന്റെ അഭാവവും, അവരുടെ കായികശക്തിയ്ക്കും ആരോഗ്യത്തിനുമുള്ള മറ്റു ചില കാരണങ്ങളത്രെ. എന്നാൽ ഒരു കാൎയ്യത്തിൽ മാത്രം ഞങ്ങൾ അവരുടെ അഭിനന്ദനത്തിനു പാത്രീഭൂതരായിത്തീൎന്നു. "നിങ്ങൾക്ക് ഇത്ര നല്ല പല്ലുകൾ ഉള്ളതിനു കാരണമെന്ത്?" എന്ന് അവരിൽ പലരും ഞങ്ങളോടു ചോദിക്കയുണ്ടായി. പുകവലി, വേണ്ടതിലധികം മധുരപദാൎത്ഥങ്ങളും മാംസവും ഭക്ഷിക്കൽ, എന്തെങ്കിലും കഴിച്ചാൽ നമ്മുടെ രാജ്യത്ത് പതിവുള്ളപോലെ വെള്ളമൊഴിച്ച് വായ വൃത്തിയാക്കാതിരിക്കൽ, ഇവയെല്ലാമാണ് പാശ്ചാത്യരുടെ പല്ലുകൾക്ക് വളരെക്കാലേതന്നെ കേടുവരുന്നതി

നുള്ള കാരണം. വളരെ വിലയുള്ള ആഭരണങ്ങൾ ഉപയോഗിക്കുന്നതിൽ ഇന്ത്യൻസ്ത്രീകൾ വളരെ പ്രസിദ്ധപ്പെട്ടവരാണ്. എന്നാൽ യൂറോപ്പിൽ—പ്രത്യേകിച്ച് മദ്ധ്യപ്രദേശങ്ങളിലും കിഴക്കൻദേശങ്ങളിലും—ഞങ്ങൾ കണ്ട സ്ത്രീകളും പുരുഷന്മാരും (അവർ ധനികരായാലും ദരിദ്രരായാലും വേണ്ടതില്ല) ഞങ്ങളെക്കാളധികം സ്വർണ്ണപ്പണ്ടങ്ങൾ ധരിച്ചവരായിരുന്നു. അവർ വായതുറന്നു സംസാരിക്കുമ്പോൾ ഒരു ചെറിയ സ്വർണ്ണഖനിയുടെ പ്രവേശനദ്വാരത്തിന്റെ മുന്നിലാണോ നാം നിലകൊള്ളുന്നതെന്നു തോന്നിപ്പോകും!

യൂറോപ്പ് സന്ദർശിക്കുന്ന ഒരു പൌരസ്ത്യൻ തന്റെ രാജ്യത്തെപ്പറ്റി അവിടെയുള്ള ഭീമമായ അജ്ഞതകണ്ട് അത്ഭുതപ്പെട്ടുപോകും. അവിടത്തെ വിദ്യാസമ്പന്നന്മാർ ഇന്ത്യയെപ്പറ്റിയുള്ളതിനേക്കാൾ വളരെ കൂടുതൽ അറിവ്, ഞങ്ങൾ സന്ദർശിച്ചിട്ടുള്ള ഏതു പാശ്ചാത്യരാജ്യത്തേയുംപറ്റി ഞങ്ങൾക്കുണ്ടായിരുന്നു. ഞങ്ങളെ അറബികൾ, സൂളുവർഗ്ഗക്കാർ, ഇന്ത്യയിലെ മഹാറാണികൾ, നർത്തകികൾ എന്നിവരായി മാത്രമല്ല, ബ്രസൽസ് എക്സിബിഷന് ഏതോ ദൂരദിക്കിൽനിന്നും കൊണ്ടുപോകുന്ന പ്രദർശനവസ്തുക്കളായിക്കൂടി ജനങ്ങൾ വിചാരിക്കയുണ്ടായി! ഇന്ത്യ കത്തിയെരിയുന്ന ഒരു അഗ്നിഗോളമാണെന്നും, അവിടത്തെ ജനങ്ങൾ കണക്കില്ലാതെ അകത്തേക്കു ചോറു കടത്തിവിടുന്നവരെന്നും, അയിത്തപ്പിശാച് എല്ലായിടവും ഒരുപോലെ കൂത്താടുന്നുവെന്നും, ശൈശവവിവാഹം ഈ രാജ്യമൊട്ടാകെയുള്ള ഒരു ശാപമാണെന്നും, ഇന്നും വിധവകളെ ജീവനോടെ ദഹിപ്പിക്കുന്നുവെന്നും മറ്റുമാണ് പാശ്ചാത്യർക്കു പൊതുവേയുള്ള ധാരണ. ഇതിനെല്ലാം

നാം മിസ് മേയോവിനോട് വളരെ കടപ്പെട്ടവരാണ്. എവിടേയും എല്ലാകാലത്തും ഒരുപോലെ ഉഷ്ണമുള്ളതെന്ന് അവർ വിശ്വസിക്കുന്ന ഒരു രാജ്യത്തുനിന്നു വന്നവരായി ഗണിക്കപ്പെട്ട ഞങ്ങൾ, അവർ പ്രതീക്ഷിച്ചപോലെ അത്ര കറുത്തവരായി കാണാഞ്ഞതിൽ പലരും ആശ്ചര്യപ്പെട്ടു. എന്നാൽ ഞങ്ങളുടെ സംഘത്തിൽപ്പെട്ട വിവാഹിതരായ അംഗങ്ങളെ അവരുടെ ഭർത്താക്കന്മാർ തങ്ങളെക്കൂടാതെ ഇത്ര ദൂരം സഞ്ചരിക്കുന്നതിനു വിട്ടയച്ചതിൽ അവരിൽ ചിലർക്കുണ്ടായ ആശ്ചര്യം സീമാതീതമായിരുന്നു. എങ്കിലും ഒരു സാധുവായ കൂലിക്കാരനുപോലും ഗാന്ധിജിയുടെ നാമം സുപരിചിതമായിരുന്നുവെന്നത് പ്രസ്താവയോഗ്യമത്രെ. അദ്ദേഹത്തിൻെറ അക്രമരാഹിത്യനയത്തെപ്പററി അവർക്ക് എന്തു വിപരീതാഭിപ്രായം ഉണ്ടായാലും വേണ്ടതില്ല, അദ്ദേഹം ഒരു മഹാനാണെന്ന് എവരും വിശ്വസിക്കുന്നതായിക്കണ്ടു. എങ്കിലും അടുത്തകാലത്തായി ഗാന്ധിജിക്കു സ്വജനങ്ങളുടെ മേലുണ്ടായിരുന്ന സ്വാധീനശക്തിയ്ക്കു വലിയ ഉടവുതട്ടിയിട്ടുണ്ടെന്നുള്ള ധാരണ അവിടത്തെ വർത്തമാനപത്രങ്ങൾ മൂലം അവരുടെയിടയിൽ പരന്നിട്ടുണ്ട്. ഒരു കൊല്ലംമുമ്പ് ഒരു ജർമ്മൻപത്രത്തിൽ ഗാന്ധിജി ഒരു ബോൾഷെവിസ്റ്റാണെന്ന് എഴുതിയിരുന്നു. നാസിഗവമ്മെൻറിന് ഇന്ത്യക്കാരോട്ട് അനുഭാവപൂർവ്വമായ മനോഭാവമല്ല ഉള്ളത്. വല്ല നല്ലപേരും നമ്മുടെ രാജ്യത്തിനു ശേഷിപ്പുണ്ടായിരുന്നെങ്കിൽ അതു പാശ്ചാത്യദേശങ്ങളിൽ വലിയ പ്രചാരം സിദ്ധിച്ചിട്ടുള്ള മിസ് മേയോവിൻെറ 'മദർ ഇന്ത്യ'മൂലം നഷ്ടമായിട്ടുമുണ്ട്.

ഇനി യൂറോപ്പിലെ വിദ്യാഭ്യാസത്തെപ്പററി പൊതു
വിൽ ഒരു വാക്ക് പറഞ്ഞുകൊള്ളട്ടെ. ഞങ്ങൾ കപ്പലി
റങ്ങി കുറച്ചുദിവസം കഴിഞ്ഞപ്പോഴേയ്ക്കും വളരെക്കാലമാ
യി ജർമ്മനിയിലുണ്ടായിരുന്ന ഒരു ഇന്ത്യക്കാരൻ എന്നോ
ട് ഇപ്രകാരം പറകയുണ്ടായി: "നിങ്ങളുടെ യൂറോപ്യൻ
പര്യടനം അവസാനിക്കുമ്പോഴേയ്ക്കും മനസ്സിന് ആകപ്പാ
ടെ ഒരു ഇടിച്ചിൽ മാത്രമല്ല, ഏതാണ്ട് ഒരു നിരാശക്കൂടി
നിങ്ങൾക്കുണ്ടായേക്കും." താമസിയാതെതന്നെ അദ്ദേഹം
പറഞ്ഞതിന്റെ പരമാർത്ഥം എനിക്കു ബോദ്ധ്യപ്പെട്ടു.
ഓരോരോ രാജ്യങ്ങളിൽ ചെന്ന് അവിടത്തെ വിദ്യാഭ്യാ
സസ്ഥാപനങ്ങളെ സന്ദർശിച്ചപ്പോൾ ഞങ്ങളുടെ മനസ്സ്
പലപ്പോഴും സ്വരാജ്യത്തേയ്ക്കു തിരിയുന്നതായി അനുഭവ
പ്പെട്ടു. പാശ്ചാത്യദേശങ്ങളിൽ ഗതിയടഞ്ഞ സാധന
ങ്ങൾക്കുള്ള ഒരു മ്യൂസിയം മാത്രമാണല്ലോ നമ്മുടെ ഇന്ത്യാ
രാജ്യം. ഇവിടത്തെ ഭയങ്കരമായ അജ്ഞാനദാരിദ്ര്യം,
യഥാർത്ഥജീവിതവുമായി യാതൊരു ബന്ധവുമില്ലാത്ത ഒരു
തരം സംസ്കാരത്തോടുകൂടിയ യുവജനങ്ങളുടെയിടയിൽ
വർദ്ധിച്ചുവരുന്ന തൊഴിലില്ലായ്മ, വിദ്യാർത്ഥിലോകത്തിന്റെ
ക്ഷയിച്ചുവരുന്ന ആരോഗ്യം, അവരുടെയിടയിലുള്ള ദേശീ
യബോധത്തിന്റേയും, ഉത്തരവാദിത്വത്തിന്റേയും അ
ഭാവം, ഇവയെല്ലാം നല്ലപോലെ അറിയാവുന്ന സംഗതി
കളാണ്. നമ്മുടെ രാജ്യത്തെ ബാലികാബാലന്മാർക്കു കിൻ
റർഗാർട്ടൻ സ്ഥാപനങ്ങളുടെ അനുഗ്രഹം അനുഭവിക്കാ
റായിട്ടില്ല. പ്രാഥമികവിദ്യാലയങ്ങളിൽ പഠിക്കുന്ന കുട്ടി
കൾ അവരുടെ ഏററവും പ്രധാനപ്പെട്ട ആ ബാല്യദശ

യിൽ, കുറഞ്ഞ ശമ്പളവും പരീക്ഷായോഗ്യതയുമുള്ള അദ്ധ്യാപകന്മാരുടെ ശിക്ഷണത്തിൽ വളരുന്നു.

ഞങ്ങൾ സന്ദർശിച്ചിട്ടുള്ള ഓരോ യൂറോപ്യൻരാജ്യവും, ജനങ്ങളുടെയിടയിൽ അക്ഷരജ്ഞാനമില്ലായ്മ നീക്കം ചെയ്യുന്നതിൽ മാത്രമല്ല, അവകാശങ്ങൾക്കായി അവസാനംവരെ പൊരുതുവാൻ തയ്യാറുള്ള ദേശഭക്തിയും മനക്കരുത്തുമുള്ള പൌരന്മാരെ സൃഷ്ടിക്കുവാൻ പ്രാപ്തമായ വിദ്യാഭ്യാസം നൽകുന്നതിലും ബദ്ധശ്രദ്ധരായിരിക്കയാണ്. തന്റെ രാജ്യത്തേയും, സാഹിത്യത്തേയും, പിതാമഹന്മാരേയുംപ്പറ്റി അഭിമാനം തോന്നത്തക്കവിധത്തിലുള്ള അഭ്യസനമാണ് ഓരോ കുട്ടിക്കും ആദ്യകാലംമുതല്ക്കുതന്നെ ലഭിക്കുന്നത്. താൻ ഒരു വലിയ വംശത്തിന്റെ അംഗമാണെന്നും അതിനുവേണ്ടി താൻ ജീവിക്കയും മരിക്കയും ചെയ്യേണ്ടതാണെന്നുമുള്ള വിശ്വാസം ബാല്യംമുതല്ക്കുതന്നെ അവനിൽ അങ്കുരിപ്പിക്കുന്നു. തൽഫലമായി അവൻ ഉത്തരവാദിത്വബോധത്തോടും, യഥാർത്ഥമായ അച്ചടക്കത്തോടുംകൂടി വളർന്നുവരുന്നു. അവൻ മററു ഭാഷകളും സാഹിത്യങ്ങളും പഠിക്കുന്നെങ്കിലും സ്വഭാഷയിലും സാഹിത്യത്തിലും അശേഷംപോലും അശ്രദ്ധ കാണിക്കുന്നില്ല. സ്കൂളിൽ പഠിക്കുന്ന കാലത്തെ എന്റെ മനഃസ്ഥിതി എനിക്കീസന്ദർഭത്തിൽ ഓർമ്മവരുന്നു. സാമാന്യജനങ്ങളുമായി ആശയവിനിമയം ചെയ്യുന്നതിന് അത്യന്താപേക്ഷിതമായ സ്വന്തം മാതൃഭാഷയോട് എനിക്ക് അശേഷം പ്രതിപത്തി തോന്നിയിരുന്നില്ല. മാത്രവുമല്ല, സ്കൂളിൽ പഠിപ്പിച്ചിരുന്ന ഇന്ത്യൻചരിത്രപുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുള്ള നമ്മുടെ പൂർവ്വികന്മാ

ളുടെ ഓരോ പരാജയവും എന്നെ അത്യന്തം സന്തോഷി
പ്പിക്കുകയും ചെയ്തിരുന്നു! പ്ലാസിയുദ്ധത്തിൽ സുറാജ്ഉദൌ
ള വിജയിയായി എന്ന് അന്നു ഞാൻ വായിക്കേണ്ടിവ
ന്നെങ്കിൽ—ഒരുദാഹരണം മാത്രമാണ് ഇതു്—അതു്
എനിക്കു വളരെ മനസ്താപത്തിനു കാരണമായിത്തീരുമാ
യിരുന്നു. ഞാൻ പഠിച്ചിരുന്ന പുസ്തകമോ, അതോ വി
ദ്യാഭ്യാസപരിശീലനം സിദ്ധിച്ചിട്ടുള്ള എന്റെ ഗുരുനാഥ
ന്മാരോ, ആരാണ് എന്റെ ഈ മനഃസ്ഥിതിക്ക് ഉത്തര
വാദിത്വം വഹിക്കേണ്ടതെന്ന് എനിക്കറിഞ്ഞുകൂട. എ
ങ്ങിനെയോ, എന്റെ പിതാമഹന്മാർ ഭൂമിയിൽനിന്നു വി
ഷ്ഠുരണം നിഷ്കാസനം ചെയ്യേണ്ട ഒരു കൂട്ടം കാട്ടുകള്ളന്മാ
രോ, കൊള്ളരുതാത്ത ജീവികളോ ആണെന്നത്രേ എനി
ക്കു തോന്നിയിരുന്നതു്. സാമാന്യനായ ഒരു ഇന്ത്യക്കാര
നിൽ കാണുന്ന ഈ അസാധാരണ മനഃസ്ഥിതി അവ
നിൽ മിക്കവാറും ജീവകാലം മുഴുവനും നിലനില്ക്കുന്നു.
ഇന്നു നിലവിലിരിക്കുന്ന വർണ്ണവ്യത്യാസബോധത്തെക്കാ
ളും കഷ്ടമായിട്ടുള്ളതു്, ഇന്ത്യവിട്ടുടനെ സ്വന്തം നാട്ടു
മായി ബന്ധമുള്ള സകല വസ്തുക്കളോടും വെറുപ്പാണെന്നു
കാണിക്കുന്നതിൽ പ്രത്യേകതാല്പര്യം പ്രദർശിപ്പിക്കുന്ന ഇ
ന്ത്യക്കാരുടെ മനഃസ്ഥിതിയാണ്. നമ്മുടെ സാഹിത്യാദി
കലകളേയും, പുരാതനചരിത്രങ്ങളേയും, എന്നുവേണ്ട ന
മ്മുടെ രാഷ്ട്രീയനേതാക്കളായ മഹതീമഹാന്മാരേയുംകുറി
ച്ചു് നമ്മുടെ കുട്ടികളുടെ ദൃഷ്ടിയിൽ നിന്ദ ജനിപ്പിക്കുന്നേ
ടത്തോളംകാലം ഇന്നു നമ്മുടെയിടയിൽ കാണുന്ന 'സ്ഥാ
നസേവനം'—നാടോടിഭാഷയിൽ 'സേവക്കു കൂടു
തൽ'—, ദാസ്യമനോഭാവം എന്നീ ദോഷങ്ങളും നിലനി
ല്ക്കുകതന്നെ ചെയ്യും.

# XV

## സ്ത്രീകളുടെ സ്ഥാനം.

ഞങ്ങൾ സന്ദർശിച്ച പാശ്ചാത്യരാജ്യങ്ങളിലെ പല വിഷയങ്ങളെസ്സംബന്ധിച്ചും ഞങ്ങളുടെ അഭിപ്രായഗതി അറിയാനുള്ള ഔത്സുക്യത്തോടുകൂടി അവിടങ്ങളിൽ താമസക്കാരായ ചില ഇൻഡ്യക്കാർ എന്നോടും മററു സംഘാംഗങ്ങളോടും അനേകം ചോദ്യങ്ങൾ ചോദിക്കയുണ്ടായിട്ടുണ്ട്. അവ, പാശ്ചാത്യവനിതകളുടെ സാമുദായികനിലയും പുരുഷന്മാരുമായുള്ള അവരുടെ സഹവാസസമ്പ്രദായവും ഞങ്ങൾക്കാശാസ്യമായിത്തോന്നിയോ, താദൃശമായ സ്വാതന്ത്ര്യം ഇൻഡ്യയെസ്സംബന്ധിച്ചിടത്തോളം എത്രകണ്ട് അഭിലഷണീയമാണ്, എന്നും മററുമായിരുന്നു. ഇതേ ചോദ്യങ്ങൾതന്നെ പാശ്ചാത്യരായ പല സുഹൃത്തുക്കളും ചോദിച്ചിട്ടുണ്ട്. വാസ്തവത്തിൽ ഇതു പ്രാധാന്യമർഹിക്കുന്ന ഒരു വിഷയമാകയാൽ തത്സംബന്ധമായി എനിക്കുള്ള അഭിപ്രായം ഇവിടെ രേഖപ്പെടുത്തുന്നതു് അസ്ഥാനത്തിലാകയില്ലെന്നു വിശ്വസിക്കുന്നു.

വീട്ടിൽനിന്നു പുറത്തിറങ്ങി സഞ്ചരിക്കുവാനുള്ള സ്വാതന്ത്ര്യം, വിനോദങ്ങളിലും പൊതുജീവിതത്തിലും വർദ്ധിച്ചുവരുന്ന താല്പര്യം, എല്ലാ തുറകളിലും പുരുഷന്മാരോടൊപ്പമുള്ള മത്സരവും അവരുമായി സമത്വം സ്ഥാപിക്കുന്നതിനുള്ള അതിയത്നവും, ഇങ്ങിനെ ഇന്നത്തെ പാശ്ചാത്യവനിതകളുടെ തിരക്കുകൾ കാണുമ്പോൾ പട്ടണങ്ങളിൽ പാർക്കുന്ന ഭാരതീയസഹോദരിമാർ പ്രത്യേ

കിച്ചും അത്ഭുതപ്പെട്ടേയ്ക്കാം. സോവിയററ്റഷ്യ കഴി
ഞ്ഞാൽ പിന്നെ ഇംഗ്ലണ്ടിലേയും ചെക്കോസ്ലോവേ
ക്യയിലേയും സ്ത്രീകൾക്കാണ് യൂറോപ്പിലെ മററു രാജ്യങ്ങ
ളെ അപേക്ഷിച്ചു കൂടുതൽ സ്വാതന്ത്ര്യം എന്നു പറയാം.
ലണ്ടനെപ്പററിയുള്ള അദ്ധ്യായത്തിൽ ഇംഗ്ലീഷ്സ്ത്രീക
ളെപ്പററി കുറച്ചൊന്നു പ്രസ്താവിച്ചിട്ടുള്ളതുകൊണ്ട് ഇവി
ടെ ചെക്കോസ്ലോവേക്യയിലെ സ്ത്രീകളുടെ ഇന്നത്തെ
നിലയെപ്പററി രണ്ടുവാക്കു പറയുവാനുദ്ദേശിക്കുന്നു.

സ്ത്രീപ്രസ്ഥാനങ്ങളിൽ വളരെ പുരോഗതി പ്രാപി
ച്ചിട്ടുള്ള ഒരു രാജ്യമാണ് ചെക്കോസ്ലോവേക്യ. ഇതിനു
ള്ള പ്രധാന കാരണം പ്രസിഡണ്ട് മസാറിക്കിനെപ്പോ
ലുള്ള നേതാക്കന്മാരുടെ അഭിപ്രായഗതിയാണ്. അദ്ദേ
ഹത്തെപ്പററി കാറൽ കപ്പേക്ക് എന്ന ചെക്ക് സാഹിത്യ
കാരൻ എഴുതിയിട്ടുള്ള പുസ്തകത്തിലെ ഏററവും മനോ
ഹരമായ ഭാഗങ്ങളിൽ ഒന്ന്, ജീവിതത്തിൽ തന്റെ യ
ഥാർത്ഥസഹചാരിയായ പത്നിയെപ്പററിയുള്ള മസാറിക്കി
ന്റെ പ്രസ്താവനയാണ്. വിദേശമന്ത്രിയായിരുന്ന ഡോ
ക്ടർ ബെനിസ്സും* അദ്ദേഹത്തിന്റെ ഭാര്യയും തമ്മിലു
ള്ള ബന്ധവും ഇത്തരത്തിലുള്ളതാണ്. തങ്ങൾക്കുള്ള
യോഗ്യതകൊണ്ടുതന്നെ അവിടത്തെ സ്ത്രീകൾ ഇന്ന് എ
ല്ലാ ഉദ്യോഗങ്ങളിലും പ്രവേശിച്ചിട്ടുണ്ട്. സ്ത്രീകളാൽ
നടത്തപ്പെടുന്ന അനവധി പത്രങ്ങളിൽ ഒന്ന് "ഷിൻ"

---

* പ്രായാധിക്യത്താലും അനാരോഗ്യത്താലും മസാറിക്ക് സ്ഥാനമൊഴിഞ്ഞുകൊടുത്തതിനുശേഷം, ഇദ്ദേഹമാണ് ചെക്കോസ്ലോവേക്യയിലെ ഇപ്പോഴത്തെ പ്രസിഡണ്ട്.

(C'in) എന്ന ആഴ്ചപ്പതിപ്പാണ്. അവിടത്തെ ഏററ
വും പ്രധാനപ്പെട്ട കായികസംസ്കാരപരമായ "സൊ
ക്കൊറ്റം" പ്രസ്ഥാനത്തിൽ ധാരാളം സ്ത്രീകളും പുരുഷ
ന്മാരോടൊപ്പംതന്നെ അംഗങ്ങളായി ചേർന്നിരിക്കുന്നു.
അവിടത്തെ മികച്ച സോഷ്യൽക്ലബ്ബുകളിൽ ഇരുകൂട്ടർക്കും
പ്രവേശനമുണ്ട്. ഈ സമ്പ്രദായം ഇംഗ്ലണ്ടിൽപോലും
ഇതേവരെ നടപ്പിലായിട്ടില്ല.

സാധാരണ ഒരിൻഡ്യക്കാരന് ആപൽക്കരമെന്നു
തോന്നാവുന്ന, പാശ്ചാത്യദേശത്തെ സ്ത്രീപുരുഷന്മാർ ത
മ്മിലുള്ള ഈ സ്വതന്ത്രമായ പെരുമാററത്തിന്റെ ചില
ഭാഗങ്ങളും നമ്മുടെ രാജ്യത്തും അംഗീകൃതമായാൽ വളരെ
നന്നായിരിക്കുമെന്നാണെന്റെ വിശ്വാസം. ഇരുകൂട്ടരേ
യും നടുവിൽ തിരശ്ശീലയിട്ടു മാററിനിറുത്തുന്നതുകൊണ്ടു്
അനാരോഗ്യകരമായ ലിംഗബോധം രണ്ടുവശത്തും ഉ
ണ്ടാക്കിത്തീർക്കുന്നു. സ്ത്രീപുരുഷന്മാർ തമ്മിൽ ഈ അ
കൽച്ച പൌരാണികഭാരതത്തിൽ കാണുന്നില്ല. ഇന്നു
നമ്മുടെ യുവാക്കന്മാരിൽ പലരും (പ്രത്യേകിച്ചു് സഹ
വിദ്യാഭ്യാസമില്ലാത്ത സ്ഥാപനങ്ങളിൽ പഠിച്ചു വളർന്നി
ട്ടുള്ളവർക്കു്) വീടിനു പുറത്തുവച്ചു സ്ത്രീകളോടു മര്യാദപൂ
ർവ്വം പെരുമാറുവാൻ വശമില്ലാതായിത്തീർന്നിട്ടുള്ളതു് അ
വർ തമ്മിൽ അടുത്തു പെരുമാറുവാൻ സാധിക്കാത്തതു
കൊണ്ടു മാത്രമാണ്. നമ്മുടെ ഇൻഡ്യയിൽ സ്ത്രീപുരു
ഷബന്ധത്തെപ്പററിയുള്ള ഗോപ്യമായ ഇന്നത്തെ മന
സ്ഥിതിയെ ചൂണ്ടിക്കാണിക്കുന്ന ഒരു സംഭവം ഞാനിവി
ടെ ഉദ്ധരിച്ചുകൊള്ളട്ടെ. തെക്കെഇൻഡ്യയിലെ ഒരു
വിദ്യാഭ്യാസസ്ഥാപനത്തിൽ അവിടത്തെ വാർഷികോത്സ

ഖസംബന്ധമായോ മറ്റോ വിദ്യാർത്ഥികൾ 'ശാകുന്തളം' അഭിനയിച്ച അവസരത്തിൽ കഥാനായികയായ ശകുന്തള ഉണ്ടായിരുന്നില്ലത്രേ! രംഗത്തിലെങ്ങാനും ഒരു സ്ത്രീരൂപം പ്രത്യക്ഷപ്പെട്ടാൽ അവിടെ പഠിക്കുന്ന നിഷ്കളങ്കന്മാരായ 'ആദം'മാരിൽ ദുർവ്വികാരങ്ങൾ ജനിക്കുമോ എന്നു ഭയന്നിട്ടായിരുന്നുവത്രേ അപ്രകാരം ചെയ്തത്!! ഇത്തരം 'പരിശുദ്ധമായ' പരിസരങ്ങളിൽ വളർന്നുവരുന്ന നമ്മുടെ സാധുസഹോദരന്മാരാണ് സാധാരണമായി അവരുടെ വിദ്യാഭ്യാസസ്ഥാപനങ്ങളിൽ നടക്കുന്ന വല്ല വിശേഷങ്ങൾക്കും ക്ഷണമനുസരിച്ചു ചെല്ലുന്ന സ്ത്രീകളെ പൂച്ചവിളി, ചീററൽ തുടങ്ങിയുള്ള അപസ്വരങ്ങൾ കൊണ്ടാദരിക്കാറുള്ളത്. തെക്കെ ഇൻഡ്യയിൽ എനിക്കു ചെന്നുകാണ്മാൻ ഇടയായിട്ടുള്ള "രാമകൃഷ്ണ" സ്കൂളുകളിൽ പുരാതന ഇൻഡ്യയിൽ സ്ത്രീകളോടുണ്ടായിരുന്ന ആദരം ബാലകന്മാരിൽ ഉളവാക്കുന്നതിൽ അദ്ധ്യാപകന്മാർ ശ്രദ്ധപതിപ്പിക്കുന്നുണ്ട്. ഇവിടുത്തെ തിയോസാഫിക്കൽ സ്കൂളുകളിലെ ആൺകുട്ടികളും പെൺകുട്ടികളോടും സ്ത്രീകളോടും വളരെ സ്വാഭാവികമായി പെരുമാറിവരുന്നു. മഹാകവി ടാഗോറിന്റെ "വിശ്വഭാരതി"യിലെ വിദ്യാഭ്യാസസ്ഥാപനങ്ങളെപ്പററിയും ഇതേ അഭിപ്രായംതന്നെ കേട്ടിട്ടുണ്ട്. ഇൻഡ്യയിലെ മററു ദേശീയസ്ഥാപനങ്ങളെപ്പററി എനിക്കറിഞ്ഞുകൂട. സ്ത്രീപുരുഷന്മാർ തമ്മിൽ ആരോഗ്യകരവും സ്വതന്ത്രവുമായ ഒരന്തരീക്ഷത്തിൽ അടുത്തു പെരുമാറുന്ന സ്ഥലങ്ങളാണ് ഗാന്ധിജിയുടെ ആശ്രമങ്ങളെന്നു പ്രസ്താവ്യമാണ്. ഭാരതീയസ്ത്രീസ്വാതന്ത്ര്യത്തിനുവേണ്ടി ഈ ദേശീയനേതാവു ചെയ്തിട്ടുള്ള സംഭാ

വനകളെപ്പററി ഈ അദ്ധ്യായത്തിൻെറ അവസാനത്തിൽ കുറെക്കൂടി വിശദമായി ഉപന്യസിക്കുവാനുദ്ദേശിക്കുന്നു.

ഇന്നു് പാശ്ചാത്യസ്ത്രീകൾക്കുള്ള സ്വാതന്ത്ര്യം അവരുടെ അക്ഷീണപരിശ്രമത്തിൻെറ ഫലമാണു്. ഇനിയും അവർക്കു പലതും കൈവരാനുണ്ടു്. ജർമ്മനി, ഇററലി, പോളണ്ടു്, ആസ്ത്രിയ, ഹംഗറി, എന്നീ രാജ്യങ്ങളിൽ ഇന്നു സ്ത്രീകളെ ഗൃഹാന്തർഭാഗങ്ങളിലേക്കു തള്ളുവാനുള്ള ശ്രമം കാണുന്നു. പാശ്ചാത്യസ്ത്രീകൾ ഇന്നു സമ്പാദിച്ചിട്ടുള്ളതെല്ലാം പുരുഷന്മാരുമായി ശക്തിപൂർവ്വം പോരാടിയിട്ടാണു്. എന്നാൽ നേരെമറിച്ചു് ഇൻഡ്യയിൽ നമ്മുടെ മഹാന്മാരായ പല പുരുഷന്മാരുടേയും സഹകരണത്തോടുകൂടിയാണു് നമുക്കൊരുകാലത്തുണ്ടായിരുന്നതും ഇടയ്ക്കു വച്ചു നഷ്ടപ്പെട്ടതുമായ സ്വാതന്ത്ര്യാവകാശത്തിനായി നാം ഇപ്പോൾ പരിശ്രമിച്ചുകൊണ്ടിരിക്കുന്നതെന്നോർമ്മിക്കണം. അഖിലരാജ്യസംസ്കാരത്തിൻെറ ഇരിപ്പിടമായ ഫ്രാൻസിലോ പ്രജായത്തഭരണരാജ്യമായ സ്വിററ്സർലൻഡിലോ ഇന്നു സ്ത്രീകൾക്കു വോട്ടവകാശമില്ലെന്നുള്ളതു് ഇൻഡ്യൻ വനിതകൾക്കു് ആശ്ചര്യകരമായി തോന്നും. എന്തെന്നാൽ ഇൻഡ്യയുടെ വോട്ടവകാശകാര്യം നിശ്ചയിക്കുന്നതിനു നിയമിതമായി ഇങ്ങോട്ടുവന്ന 'സൌത്ത്ബാറൊ കമ്മിററി' ഇൻഡ്യൻ സ്ത്രീകൾക്കു് വോട്ടു വേണ്ടെന്നു നിർണ്ണയിച്ചപ്പോൾ ഇൻഡ്യയുടെ നാനാഭാഗത്തുനിന്നും സ്ത്രീപുരുഷന്മാരുടെ ഒത്തൊരുമിച്ചുള്ള ശക്തിയായ പ്രതിഷേധമുണ്ടായി. അതിൻെറ ഫലമായി ഇക്കാര്യം തീരുമാനിക്കുന്നതിനു് കാരോരോ പ്രോവിൻസു

കളേയും ഏല്പിച്ചപ്പോൾ ആദ്യമായി മദിരാശിയും പിന്നീട്ട് ബോംബെയും ക്രമേണ മററു നിയമസഭകളും സ്ത്രീകൾക്കു സമ്മതിദാനാവകാശം നൽകി.

പുരുഷന്മാർ സ്ത്രീകളോടു കാണിക്കുന്ന മര്യാദയും കരുണയും വെറും പുറംപൂച്ചാണെന്നും യഥാർത്ഥമായ സഖ്യഭാവം വളരെ അപൂർവ്വം പേരിൽ മാത്രമേ കാണുന്നുള്ളുവെന്നും പാശ്ചാത്യദേശങ്ങളിലെ ഉൽപ്പതിഷ്ണുക്കളായ പല സ്ത്രീകളും എന്നോടു പറയുകയുണ്ടായി. സോവിയററ് റഷ്യ സന്ദർശിച്ചിട്ടുള്ള ചിലർ അവിടെ മാത്രമേ യഥാർത്ഥമായ സൌഹാർദ്ദം സ്ത്രീപുരുഷന്മാർതമ്മിൽ നിലനില്ക്കുന്നുള്ളുവെന്ന് അഭിപ്രായപ്പെടുന്നു. മിക്ക യൂറോപ്യൻ രാഷ്ട്രങ്ങൾക്കും റഷ്യയോടു പ്രതികൂലമായ മനസ്ഥിതിയാണെങ്കിലും, അവിടെ മാത്രമേ സ്ത്രീക്കു ന്യായമായ സ്ഥാനം കിട്ടിയിട്ടുള്ളുവത്രെ. മനോഹരമായി അലങ്കരിക്കപ്പെട്ടിട്ടുള്ള അഭിനയവേദിയിൽ യാതൊരു സങ്കോചവും കൂടാതെ നഗ്നകളായ സ്ത്രീകൾ നിരവധി കാണികളുടെ മുമ്പിൽ പ്രത്യക്ഷമായി അഭിനയിക്കുന്നതു് കാത്തലിക് രാജ്യമായ ഫ്രാൻസിൽ ഞങ്ങൾ കണ്ടിട്ടുണ്ടു്. ഇതു്, കാണികളുടെ കാമവികാരങ്ങൾ അനാശാസ്യമായ രീതിയിൽ ഇളക്കിവിടുന്നതിന്റെ ഫലമായി സ്ത്രീവർഗ്ഗത്തോടുള്ള ബഹുമാനത്തെ കാക്കുന്ന ഏററവും നിന്ദ്യമായ ഒരു വ്യവസായമായിട്ടാണ് ആധുനികറഷ്യ കരുതുന്നതു്.

പൌരാണികഭാരതത്തിൽ പർദ്ദയോ ശൈശവവിവാഹമോ ഉണ്ടായിരുന്നില്ല. പ്രായപൂർത്തിവന്നാൽ അവർക്കു ഭർത്താക്കന്മാരെ തിരഞ്ഞെടുക്കുന്നതിനുള്ള പൂർണ്ണസ്വാതന്ത്ര്യം ഉണ്ടായിരുന്നു. സ്ത്രീകൾക്കു സ്വത്തവകാശമുണ്ടായിരുന്നുവെന്നുതന്നെയല്ല, സാമാന്യമായ വിദ്യാഭ്യാസവും—പ്രത്യേകിച്ചും സുന്ദരകലകളിൽ—സിദ്ധിച്ചിരുന്നു.

വിദ്വാന്മാരാൽ ബഹുമാനിക്കപ്പെട്ടവരായിരുന്നു ഗാർഗ്ഗി,
മൈത്രേയി മുതലായ തത്വജ്ഞാനികൾ. ലീലാവതി
പ്രസിദ്ധിനേടിയ ഗണിത (Mathematics) വിശാരദ
യായിരുന്നു. ഒരു മേരി ഇവാൻസിനു വേണ്ടിവന്നപോ
ലെ, ഏതെങ്കിലും ഒരു പുരുഷന്റെ കള്ളപ്പേരിനെ ആ
ശ്രയം പ്രാപിക്കാതെതന്നെ ഇൻഡ്യയിലുള്ള സ്ത്രീകൾ പ
ർദ്ദകളിൽനിന്നും വിശേഷപ്പെട്ട ഗ്രന്ഥങ്ങൾ രചിച്ചിട്ടു
ണ്ട്. സ്ത്രീകളുടെ നിലയും വിലയും വലിയ കാററു ത
ട്ടിയിട്ടുള്ള അടുത്ത നൂററാണ്ടുകളിലാണ് ചാന്ദ്ബീബി,
റാണിലക്ഷ്മിഭായി, സുൽത്താനാറസിയ, അഹല്യാഭായി
എന്നീ ഭരണനിപുണകൾ ഇൻഡ്യയിലുണ്ടായിരുന്നത്.
അവരിൽ ചിലർ ശത്രുക്കളോടു സധൈര്യം പോരാടിയ
കഥയും നമുക്കറിയാത്തതല്ല.

തുടർന്നുകൊണ്ടുള്ള ആക്രമണംമൂലം ഭാരതത്തിലെ
വിവിധസംസ്കാരങ്ങളുമായി ഉരസലുണ്ടായി. ഓരോ സം
സ്കാരവും അതാതിന് ഏററവും നല്ലതെന്നു തോന്നുന്ന
ഭാഗങ്ങളെ ഭദ്രമായി സൂക്ഷിക്കുവാൻ ശ്രമിക്കുകയും തൽ
ഫലമായി സമുദായത്തിന്റെ പുരോഗതിയ്ക്കു പിന്നീട്
വിഘാതമായിത്തീർന്ന പല ആചാരങ്ങളും ആവിർഭവിക്കു
കയും ചെയ്തു. ശൈശവവിവാഹം, പർദ്ദ മുതലായവയു
ടെ ജനനം ഇങ്ങനെയാണ്. ബ്രിട്ടീഷ് ഭരണം സുസ്ഥാ
പിതമായപ്പോൾ ഹിന്ദുനിയമനിർമ്മാണകാര്യത്തിൽ ഉൽ
പതിഷ്ണുക്കളായ ഭാരതീയരെയല്ല, യാഥാസ്ഥിതികരാ
യ പണ്ഡിതന്മാരുടെ സഹായവും ഉപദേശവുമാണ് ഗവ
ൺമെൻറ് ആവശ്യപ്പെട്ടത്. അതിന്റെ ഫലമായി ഇ
ന്ന് ഹിന്ദുസ്ത്രീകൾക്ക് സ്വത്തവകാശമില്ലെന്നു മാത്രമല്ല,

ഇപ്പോഴത്തെ നിലയിൽനിന്നു തീരെ മുമ്പോട്ടു പോകാൻ നിവൃത്തിയില്ലാത്തവിധത്തിൽ പല പ്രതിബന്ധങ്ങളിൽ കിടന്നു് അവർ വിഷമിക്കുകയും ചെയ്യുന്നു. പർദ്ദ, ശൈശവവിവാഹം, എന്നിവയെല്ലാം ഹിന്ദുക്കളിൽ ഉയർന്ന ജാതിക്കാരുടെ ഇടയിലാണു് സാധാരണമായിട്ടുള്ളതു്. തൊഴിലെടുത്തു കാലക്ഷേപം ചെയ്യുന്ന ഭൂരിപക്ഷമായ അധഃകൃതജാതിക്കാരുടെ ഇടയിൽ സ്ത്രീകൾ കൂടുതൽസ്വാതന്ത്ര്യമനുഭവിക്കുകയും പുരുഷന്മാരുമായി മററുസ്ത്രീകളെക്കാൾ സമത്വഭാവത്തോടെ പെരുമാറുകയും ചെയ്യുന്നു.

പർദ്ദ, ശൈശവവിവാഹം മുതലായ സാമുദായികക്കുഴപ്പങ്ങൾ ഉണ്ടായിട്ടും ഇന്നു് ഒരു ഭാരതീയസ്ത്രീയ്ക്കു്. ഗൃഹത്തിലുള്ള സ്ഥാനം വേറെ ഏതു രാജ്യത്താണുള്ളതു്? തന്റെ മക്കളിൽനിന്നുള്ള ആദരവും സ്നേഹവും മാതാക്കൾക്കു മററേതെങ്കിലും രാജ്യത്തു് ഇവിടത്തെപ്പോലെ ലഭിക്കുന്നുണ്ടോ? നിഷ്പക്ഷപാതികളായ ചില പാശ്ചാത്യന്മാർ പോലും ഈ ചോദ്യങ്ങൾ ചോദിച്ചിട്ടുണ്ടു്. എല്ലാ ആചാരാനുഷ്ഠാനങ്ങളിലും ഭാരതത്തിൽ ഗൃഹിണിക്കു് ഒരു പ്രധാനസ്ഥാനമുണ്ടു്. ഇതിനെല്ലാം കാരണം, ഹിന്ദുമതം ഭാരതീയജീവിതത്തിൽ ഇന്നും സ്ത്രീയ്ക്കനുവദിച്ചിട്ടുള്ള മുഖ്യപദവിയാണു്. 'സ്ത്രീകളെ എവിടെ ആദരിക്കുന്നുവോ അവിടെ ദേവന്മാർ പ്രസാദിക്കും', എന്നു ധർമ്മശാസ്ത്രംതന്നെ ഉൽഘോഷിക്കുന്നു. ശിവനെ അർദ്ധനാരീശ്വരനായി സങ്കല്പിച്ചിരിക്കുന്നതു പുരാതന ഭാരതത്തിനു സ്ത്രീലോകത്തോടുണ്ടായിരുന്ന ബഹുമതിയെ നല്ലവണ്ണം വെളിവാക്കുന്നുണ്ടു്. ആ ബഹുമതിയുടെ നിഴൽ നമ്മുടെ രാജ്യത്തുനിന്നും മറഞ്ഞിട്ടില്ലാത്തതുകൊണ്ടാണു് സ്ത്രീ ഇന്നും ഗൃഹാധിദേവതയായി ആരാധിക്കപ്പെടുന്നതു്.

തെക്കെഇൻഡ്യയിലെ സ്ത്രീകളുടെ ഇടയിൽ ഉത്തരദേശീയൎക്കുള്ളതിൽ കൂടുതൽ സ്വാതന്ത്ര്യമുണ്ട്. പൎദ്ദ ഇവിടെ താരതമ്യേന കുറവാണെന്നുള്ളതിനു പുറമെ, ശൈശവവിവാഹം സാധാരണമായിട്ടുള്ളതു ബ്രാഹ്മണരുടെ ഇടയിൽ മാത്രമാണ്. സഹവിദ്യാഭ്യാസസ്ഥാപനങ്ങളും—സ്കൂളുകളും കോളേജുകളും—ഇവിടെ അപൂൎവ്വമല്ല. ഈ ഘട്ടത്തിൽ കേരളത്തിലെ നായർസ്ത്രീകളെപ്പറ്റി കുറച്ചൊന്നു പറയാതെ നിവൃത്തിയില്ല. അവരുടെ അവകാശങ്ങൾ ഇന്നത്തെ പാശ്ചാത്യവനിതകളെപ്പോലും അത്ഭുതപരവശരാക്കത്തക്കവയാണ്. ശൈശവവിവാഹവും പൎദ്ദയും അവരുടെ ഇടയിൽ ഇല്ലെന്നു മാത്രമല്ല, വിവാഹമോചനത്തിന് അവൎക്കുള്ള സ്വാതന്ത്ര്യം, അതിനുശേഷം അമ്മമാൎക്കു മക്കളെ കൂടെത്താമസിപ്പിക്കുന്നതിനുള്ള അധികാരം, വിവാഹത്തിനുശേഷവും മാതൃഗൃഹത്തിൽ അവൎക്കുള്ള അവകാശം, അവിവാഹിതകളായ മാതാക്കളുടെ കുട്ടികൾക്കു സ്വന്തം അമ്മമാരുടെ വീട്ടിൽ മററു കുട്ടികളോടൊപ്പമുള്ള സ്വാതന്ത്ര്യാവകാശങ്ങൾ, എന്നിവ യാതൊന്നും ഇന്നത്തെ സോവിയററു റഷ്യയിലൊഴികെ മററു പാശ്ചാത്യരാജ്യങ്ങളിലൊന്നിലും ഇല്ലെന്നാണറിവ്. എല്ലാവിധത്തിലുമുള്ള അവകാശസ്വാതന്ത്ര്യങ്ങളും ഇന്നത്തെ ഭരണത്തിൻകീഴിൽ ഇൻഡ്യക്കു നഷ്ടമായിരിക്കെ, നായർസ്ത്രീകൾ ഇത്രത്തോളം സാമ്പത്തികസ്വാതന്ത്ര്യവും മററവകാശങ്ങളും ഇപ്പോഴും അനുഭവിച്ചുപോരുന്നതിന്റെ രഹസ്യമെന്തായിരിക്കാമെന്നു റൊമെയിൻ റോളൻഡ് സംഭാഷണമദ്ധ്യേ എന്നോടു ചോദിക്കുകയുണ്ടായി. ഞങ്ങളുടെ പൎയ്യടനത്തിനിടയിൽ ഭാരതീയസ്ത്രീ

കളെപ്പററി സംസാരിക്കാനിടവന്നിട്ടുള്ള മററു പലരും കേരളത്തിലെ നായർസ്ത്രീകളുടെ ആദികാലംമുതല്ക്കുള്ള അസാമാന്യമായ സ്വാതന്ത്ര്യാവകാശങ്ങളെപ്പററി കേട്ട് ആശ്ചര്യപ്പെട്ടു. "സംഗതികൾ കറെക്കൂടി സവിസ്തരമായി മനസ്സിലാക്കുവാൻ നമ്മുടെ സമുദായഘടനയെസ്സംബന്ധിച്ചുള്ള പൂർണ്ണവിവരങ്ങൾ നൽകുന്ന ഗ്രന്ഥങ്ങൾ അയച്ചുകൊടുക്കുവാൻ ചില സമുദായനേതാക്കന്മാരും പണ്ഡിതന്മാരും ആവശ്യപ്പെടുകയുമുണ്ടായിട്ടുണ്ട്.

അടുത്തകാലത്തു തുടങ്ങിയിട്ടുള്ള ഭാരതീയസ്ത്രീപ്രസ്ഥാനം വളരെ വേഗത്തിൽ അഭിവൃദ്ധി പ്രാപിച്ചുവരുന്നു. അഖിലേന്ത്യാസ്ത്രീസമ്മേളനം, വിമൻസ് ഇൻഡ്യൻ അസ്സോസ്യേഷൻ, നാഷനൽ കൌൺസിൽ ഓഫ് ഇൻഡ്യൻ വിമൻ, എന്നിങ്ങനെയുള്ള മൂന്നു പ്രധാനപ്പെട്ട സ്ത്രീസംഘങ്ങളുടെ ശാഖകൾ ഇന്നു ഇൻഡ്യയിലെങ്ങും വ്യാപിച്ചിട്ടുണ്ട്. സാമുദായികമായും നിയമപരമായും സ്ത്രീകൾക്കുള്ള വിഷമങ്ങൾ വിപാടനംചെയ്യുന്നതിനുള്ള അവരുടെ പരിശ്രമത്തിൽ പുരുഷന്മാരായ പല നേതാക്കന്മാരുടേയും ആത്മാത്ഥമായ പിൻതാങ്ങുണ്ട്. എന്നാൽ സാമുദായികപ്രതിബന്ധങ്ങളെ നിയമംമൂലമേ പരിഹരിക്കുവാൻ ഗവമ്മെൻറിൻെറ ആനുകൂല്യം വളരെ കുറവായതുകൊണ്ട് സ്ത്രീകളുടെ പുരോഗതി അത്ര സുഗമമല്ലാതെയാണു കാണുന്നത്. യാഥാസ്ഥിതികകക്ഷിയെ തൃപ്തിപ്പെടുത്തുന്നതിലാണ് ഗവമ്മെൻറിന് കൂടുതൽ താല്പര്യം എന്നു തോന്നിപ്പോകുന്നു. സമുദായപരിഷ്കാരിയായ മിസ്റ്റർ ഹർബിലാസ് ശാർദ നിയമസഭയിൽ ശൈശവവിവാഹത്തിനെതിരായി കൊണ്ടുവന്ന ബിൽ പാസ്സാകുവാൻ

വളരെ വിഷമിക്കേണ്ടിവന്നു. അതിനെ ലംഘിക്കുവാൻ യാഥാസ്ഥിതികർ ഇന്നും ധൈര്യപ്പെടുന്നുണ്ട്. കാരണം ശിക്ഷ വളരെ ലഘുവായതുതന്നെ.

ഭാരതീയസ്ത്രീപ്രസ്ഥാനം ഇന്ന് ഗണ്യമായി നഗരങ്ങളെ മാത്രമേ ബാധിച്ചിട്ടുള്ളു. ഇവിടത്തെ ജനതയെ ആകപ്പാടെ തട്ടിയുണർത്തിയത് കഴിഞ്ഞ കുറച്ചു കൊല്ലങ്ങൾക്കിടയിൽ ഗാന്ധിജിയുടെ നേതൃത്വത്താൽ സജീവമായിത്തീൎന്ന ഇൻഡ്യൻ കോൺഗ്രസ്സാണല്ലോ. അദ്ദേഹം തദ്ദേഹത്തിന്റെ പ്രേരണാശക്തിമൂലം സ്ത്രീകൾ ആയിരക്കണക്കിന് സ്വന്തംവീടുവിട്ട് പുറത്തിറങ്ങി വളരെ 'ആത്മാൎത്ഥത'യോടെ ദേശീയസമരത്തിൽ പങ്കുകൊണ്ടു. പട്ടണങ്ങളിൽ പാൎത്തിരുന്ന സ്ത്രീകൾകൂടി സധൈര്യം പുറത്തുവന്ന് ലാത്തിപ്രഹരവും കാരാഗൃഹവാസവും വരിച്ചു. ഗൎഭിണികൾപോലും ജയിൽവാസം വരിക്കയും തടവുമുറിയിൽക്കിടന്നു പ്രസവിക്കയും ഉണ്ടായിട്ടുണ്ട്! വിദ്യാസമ്പന്നകളായ പ്രൗഢയുവതികൾ വെയിലും മഴയുംകൊണ്ട് പലവിധ അപമാനങ്ങളും സഹിച്ച് കള്ളഷാപ്പുകളുടേയും വിദേശവാണിജ്യശാലകളുടേയും മുമ്പിൽ സത്യാഗ്രഹം അനുഷ്ഠിക്കുകയുണ്ടായി. ധനിക, ദരിദ്ര, വിദ്യാസമ്പന്ന, വിദ്യാവിഹീന എന്നീ വ്യത്യാസങ്ങളൊന്നുമില്ലാതെ നഗരങ്ങളിൽനിന്നും ഗ്രാമങ്ങളിൽനിന്നും സ്ത്രീകൾ കണക്കില്ലാതെ മുമ്പോട്ടുവന്ന് തങ്ങളുടെ ത്യാഗങ്ങളാൽ ഭാരതസ്ത്രീലോകത്തെ മാത്രമല്ല, ഭാരതചരിത്രത്തെത്തന്നെ പ്രശസ്തമാക്കിയിട്ടുണ്ട്. എല്ലാറ്റിനുംപുറമേ, ഒരേ കാൎയ്യത്തിനായി തങ്ങൾ തോളോടുതോൾചേൎന്ന് യുദ്ധംചെയ്ത പുരുഷന്മാരിൽ യഥാൎത്ഥമായ സൌഹാൎദ്ദം ജനിപ്പിക്കുന്നതിനും ഇതുമൂലം അവൎക്ക് സാദ്ധ്യമായി.

കക്കശമായ നിയമങ്ങൾക്കധീനമാണെങ്കിലും, സ്ത്രീപുരുഷന്മാർ സ്വാതന്ത്ര്യത്തോടെ ഒത്തൊരുമിച്ച് പ്രവർത്തിക്കുന്ന സ്ഥലങ്ങളെന്ന നിലയിൽ, ഗാന്ധിജിയുടെ, ആശ്രമങ്ങൾ സ്മരണീയങ്ങളാണ്. വിഭിന്നമതങ്ങളോടും വിവിധങ്ങളായ സാമുദായികപദവികളോടും വിദ്യാഭ്യാസനിലകളോടുംകൂടിയ സ്ത്രീപുരുഷന്മാർ മനുഷ്യരെന്നും സഖാക്കളെന്നുമുള്ള ബോധത്തോടെ അവിടെ ജീവിക്കുന്നു. സ്വാശ്രയബുദ്ധിയോടുകൂടിയ വ്യക്തികളെ സൃഷ്ടിക്കുന്ന സ്ഥലങ്ങളാണവ. ഈ ആശ്രമങ്ങൾമൂലവും ഇൻഡ്യയിലൊട്ടാകെ കരുണാപൂർണ്ണമാക്കിത്തീർത്തിട്ടുള്ള തന്റെ പ്രസ്ഥാനംമൂലവും ഗാന്ധിജി എത്രയെത്ര സഹോദരിമാരെ ബന്ധനത്തിൽനിന്ന് വിമുക്തരാക്കിയിട്ടുണ്ട്! മഹാത്മജിയെക്കൂടാതെ, ഇൻഡ്യൻ സ്ത്രീലോകത്തിന്റെ പുരോഗതിക്കായി പ്രയത്നിക്കാൻ ഒട്ടുവളരെ നേതാക്കന്മാർ കോൺഗ്രസ്സുപക്ഷത്തിലും മിതവാദികക്ഷിയിലും ഉണ്ടെന്നുള്ളത് നമുക്ക് ഏററവും അഭിമാനകരമായ സംഗതിയാണ്. ഇന്ന് ഇൻഡ്യയിൽ വെറും രാഷ്ട്രീയകാര്യങ്ങളെപ്പററി എത്ര ഭിന്നാഭിപ്രായങ്ങളുണ്ടെങ്കിലും, സ്ത്രീസ്വാതന്ത്ര്യത്തെ സംബന്ധിച്ചേടത്തോളം അവർ ഇരുകൂട്ടരും ഏകാഭിപ്രായക്കാരായ ഉല്പതിഷ്ണുക്കളാണെന്നുള്ളതു സ്മരണീയമത്രെ. ഇന്ത്യൻയുവലോകത്തിന്റെ ആരാധനാപാത്രമായ പണ്ഡിററ് ജവഹർലാൽ നെഹ്റുവിന്റെയും ലിബറൽകക്ഷിയിലെ ഒരംഗമായിരുന്ന പരേതനായ മി. ജി. കെ. ദേവധാറിന്റെയും പേരുകൾ ഈ ഘട്ടത്തിൽ പ്രത്യേകം പ്രസ്താവ്യമാണ്. ഭാരതത്തിൽ ഏററവും പ്രാതിനിധ്യമുള്ള കോൺഗ്രസ്സിന്റെ ഗംഭീരമായ വാർഷിക

സമ്മേളനങ്ങളിൽ രണ്ടു സ്ത്രീകൾ ആദ്ധ്യക്ഷം വഹിച്ചിട്ടുള്ളതും ഈ സന്ദർഭത്തിൽ വിസ്മരിക്കുവാൻ വയ്യ. ഡാക്ടർ ആനിബെസൻറും, മിസിസ്സ് സരോജനീനായഡുവുമാണ് ആ മഹതികൾ.

ഇനിയും ഞങ്ങളെ ബാധിച്ചിരിക്കുന്ന കെട്ടുകൾ പൊട്ടിക്കുവാൻ അശ്രാന്തപരിശ്രമം ചെയ്യേണ്ടതുണ്ടെന്ന് ഞങ്ങൾക്ക് പൂർണ്ണബോധമുണ്ട്. യാഥാസ്ഥിതികരായ പുരുഷന്മാരോടു മാത്രമല്ല, അത്തരത്തിലുള്ള സ്ത്രീകളോടും ഉദ്ദേശസാദ്ധ്യത്തിനായി ഞങ്ങൾ പോരാടേണ്ടിയിരിക്കുന്നു! എങ്കിലും പാശ്ചാത്യസഹോദരികൾക്കുണ്ടായിരുന്നതും ഉണ്ടാകാനിരിക്കുന്നതുമായ വിഷമങ്ങൾ ഞങ്ങൾക്കു നേരിടുമോ എന്ന സംശയമാണ്.



# XVI

## യൂറോപ്പിലുള്ള ഇന്ത്യക്കാരും സിലോണികളും ആയ വിദ്യാൎത്ഥികളുടെ സംഘടനാസംഘം.

---

മേൽപറഞ്ഞ സംഘത്തിന്റെ ഉദ്ദേശങ്ങളും പ്രവൃത്തിയും അതിന്റെ പ്രസിഡന്റായ പ്രൊഫസർ എ. സി. ചക്രവൎത്തി ഫോളൻഡിൽവെച്ച് എന്നോടു വിസ്തരിച്ചു പറകയുണ്ടായി. ഈ സംഘത്തെപ്പററി അറിയുന്നതിന് പുറമെ രാജ്യക്കാൎക്ക് കൌതുകമുണ്ടാകുമെന്ന വിശ്വാസത്താൽ ആണ് ഞാനിപ്പോൾ പറയുവാനിവിടെ ഉദ്യമിക്കുന്നത്. ഇതിന്റെ നാലു വാൎഷികസമ്മേളനങ്ങളിൽ രണ്ടെണ്ണം റോമിലും ഒന്ന് വിയന്നായിലും ഒന്നു ലണ്ടനിലുമാണ് ആഘോഷിച്ചിട്ടുള്ളത്. യൂറോപ്പിൽ ചിന്നിച്ചിതറിക്കിടക്കുന്ന ഭാരതീയവിദ്യാൎത്ഥികളേയും പണ്ഡിതന്മാരേയും സംഘടിപ്പിച്ച് അവരുടെ ആദൎശങ്ങളുടെ ഐകരൂപ്യത്തെ ബോദ്ധ്യമാക്കുകയും പഠിപ്പുകാലത്തു യൂറോപ്പിൽ അവൎക്കു നേരിടുന്ന വിഷമങ്ങളേയും ബുദ്ധിമുട്ടുകളേയും വെളിപ്പെടുത്തുകയും ആണ് ഈ സംഘത്തിന്റെ പ്രധാനോദ്ദേശം. ഇക്കൊല്ലവും പ്രസിഡന്റായി വീണ്ടും തിരഞ്ഞെടുക്കപ്പെട്ട പ്രൊഫസർ ചക്രവൎത്തി സംഘത്തെ യൂറോപ്പിലെ പ്രധാനപ്പെട്ട പണ്ഡിതാഗ്രേസരന്മാരുടേയും അഖിലരാജ്യസ്ഥാപനങ്ങളുടേയും ശ്രദ്ധയിൽ കൊണ്ടുവരുവാൻ വളരെ പരിശ്രമിച്ചിട്ടുണ്ട്.

നമ്മുടെ രാജ്യത്തുനിന്നുള്ള വിദ്യാൎത്ഥികൾ അവിടത്തെ അതിഥികൾ മാത്രമായതുകൊണ്ടു യൂറോപ്യൻരാഷ്ട്രീ

യകാൎയ്യങ്ങളിൽനിന്ന് ഈ സംഘത്തിനു വിട്ടുനില്ക്കേണ്ടി
യിരിക്കുന്നു. എങ്കിലും അവിടത്തെ ശക്തിയുള്ള ഏ
തെങ്കിലും ഒരു രാഷ്ട്രം സൎവ്വസമ്മതമായ ധാൎമ്മിക
തത്ത്വമോ യഥാൎത്ഥപരിഷ്കാരത്തിൻെറ ആദൎശമോ നി
രാകരിക്കുന്നതായാൽ ഇന്ത്യൻ വിദ്യാൎത്ഥികൾക്ക് അ
ടങ്ങിയിരിക്കുവാൻ സാധിക്കാതെ വന്നേക്കും. ഹോളൻ
ഡിലെ കോൺഫറൻസ് കാലത്തുതന്നെ, ഇറ്റലിയിൽ
പഠിച്ചുതാമസിക്കുന്ന ഇന്ത്യൻ വിദ്യാൎത്ഥികൾക്ക് അബി
സീനിയാപ്രശ്നം ഹേതുവായി വിഷമങ്ങൾ ഉണ്ടായിത്തുട
ങ്ങിയിട്ടുള്ളതായി കേട്ടു. ജൎമ്മനിയിലെ ശാസ്ത്രവിദഗ്ദ്ധരും
ശൂരരും ആയ ഇന്നത്തെ വംശസിദ്ധാന്തം അവിടത്തെ,
പ്രത്യേകിച്ചു ബവേറിയയിലെ, ഇന്ത്യക്കാരുടെ സ്ഥിതിക്കു
ഗണ്യമായ ഇടിവു വരുത്തിയിട്ടുണ്ട്. ഗത്യന്തരമില്ലാത്ത
ഘട്ടം വരുന്നതുവരെ മേൽപറഞ്ഞ ഇന്ത്യൻ സംഘാംഗ
ങ്ങൾ യൂറോപ്യൻരാഷ്ട്രങ്ങളുമായി സഹകരിക്കണമെ
ന്നാണ് പ്രൊഫസർ ചക്രവൎത്തിയുടെ അഭിപ്രായം. ഈ
സംഘടനയുടെ മുഖ്യകേന്ദ്രമായി ഒരു ഇൻഡ്യൻസ്ഥാപ
നം—അതായത് നമ്മുടെ ഇന്ത്യൻപരിഷ്കാരത്തിൻെറ പ്ര
ത്യേകവശങ്ങളെ സ്പൎശിക്കുന്നതും, ഇന്ത്യയിൽനിന്നു യൂറോ
പ്പിലേക്കു വരുന്ന പണ്ഡിതന്മാരേയും നേതാക്കന്മാരേയും
അവിടത്തെ മഹാന്മാരും ഇന്ത്യയുടെ സുഹൃത്തുക്കളുമായി
പരിചയപ്പെടുന്നതിനും അതുമൂലം ഇന്നത്തെ പ്രധാന
പ്പെട്ട ഭാരതീയപ്രമേയങ്ങൾക്കു പ്രചാരവും ഭാരതീയസം
സ്കാരത്തിനു മേന്മയും ലഭിക്കുന്നതിനും ഉപകരിക്കുന്നതു
മായ ഒരു സ്ഥാപനം—ഇവിടെ സൃഷ്ടിക്കണമെന്നാണ്
അദ്ദേഹത്തിൻെറ വലിയ ആഗ്രഹം. സംഘാംഗങ്ങളുടെ

എണ്ണം വൎദ്ധിച്ചുവരുന്നതിനാൽ ഈ ഉദ്ദേശ്യം നിറവേറ്റാൻ വഴിയുണ്ടെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. എന്നാൽ ഇത്തരത്തിലുള്ള ഒരു സ്ഥാപനത്തിന്റെ വേരുകറ്റം ഇന്ത്യയിൽതന്നെ നിലയുറപ്പുള്ളതാകയാൽ ഇന്ത്യക്കാരുടെ ശ്രദ്ധ ഈ വിഷയത്തിൽ പതിഞ്ഞാൽ മാത്രമേ തന്റെ ഉദ്ദേശത്തിനു പൂൎണ്ണമായ ഫലമുണ്ടാകയുള്ളുവെന്ന് അദ്ദേഹം വിചാരിക്കുന്നു.

---



# XVII
# വീണ്ടും ഇററലിയിൽ.
## മിലാൻ.

---

വെനിസ്സിൽനിന്ന് സ്വരാജ്യത്തേയ്ക്ക് കപ്പൽ കയറേണ്ടിയിരുന്ന ഞങ്ങൾക്ക് മിലാൻവഴിയ്ക്കാണ് പോകേണ്ടിയിരുന്നത്. അവിടെ ഞങ്ങൾക്ക് രണ്ടുമൂന്നുദിവസം താമസിക്കേണ്ടിയിരുന്നു. എന്നാൽ ഞങ്ങളിൽ കുറച്ചു പേർ മാത്രമെ ഇന്ത്യയിലേയ്ക്കു മടങ്ങുവാനുണ്ടായിരുന്നുള്ളു. സംഘത്തിൽ ഒരാൾ ഉപരിപഠനത്തിന്നായി അമേരിക്കയിലേയ്ക്കും, അതേ ഉദ്ദേശത്തോടുകൂടി രണ്ടുപേർ ലണ്ടനിലേയ്ക്കും, മററഞ്ചുപേർ കുറെ ദിവസത്തെക്കൂടി താമസത്തിന്നായി ഗ്രെററ് ബ്രിട്ടനിലേക്കും പോകേണ്ടവരായിരുന്നു. ജനീവാസ്റ്റേഷനിൽവച്ച് അവിചാരിതമായുണ്ടായ വേർപാടിൽ ഇരുകൂട്ടരും വളരെ സങ്കടപ്പെട്ടു. ബോംബെയിൽവെച്ച് കപ്പൽകയറുന്ന സമയത്താണ് ഞങ്ങളെല്ലാവരും തമ്മിൽ ആദ്യമായി പരിചയമായതെങ്കിലും ഈ മൂന്നുമാസങ്ങൾക്കിടയിൽ ഒരു കുടുംബത്തിലെ അംഗങ്ങൾ എന്നപോലെ ഞങ്ങൾ അന്യോന്യം സ്നേഹിക്കുവാൻ തുടങ്ങിയിരുന്നു.

മിലാനിൽ എത്തിയപ്പോൾ ഇന്ത്യയിലേപ്പോലെ അവിടെ അതികഠിനമായ ചൂടായിരുന്നു. പതിവുപോലെ വാഹനങ്ങളിൽ കയറി കാഴ്ച കാണാനായി നഗരവീഥികളിൽക്കൂടിയുണ്ടായ സഞ്ചാരിയ്ക്കിടയിൽ ക്ഷീണംകൊണ്ട് പലപ്പോഴും ഞങ്ങൾക്ക് ഉറക്കംവന്നു. അവിടത്തെ പ്രസിദ്ധപ്പെട്ട പള്ളിയുടെ മുമ്പിലാണ് ഞങ്ങളുടെ ബ

സ്സ് ആദ്യമായി നിന്നത്. തലയ്ക്കുമീതെ വളരെ ഉയരത്തിൽ ചുററിക്കൊണ്ടിരുന്ന ഏതാനും വിമാനങ്ങൾ ഭയങ്കരമായി ശബ്ദിക്കുന്ന ഒരുകൂട്ടം പക്ഷികളെപ്പോലെ കാണപ്പെട്ടു. ഞങ്ങൾ ആരാധനാസ്ഥലത്തേയ്ക്കു പ്രവേശിച്ചു. നൂറിൽപരം സ്തൂപശിഖരങ്ങളോടുകൂടിയ ആ വമ്പിച്ച കെട്ടിടത്തിന്റെ മുകളിൽനിന്നാൽ ആൽപ്സിലെ മോൺട്ബ്ലാങ്ക്കൊടുമുടി കാണാം. ജനൽവാതിലിന്റെ ചില്ലുകളിന്മേൽ ബൈബിൾകഥകൾ മുഴുവൻ മനോഹരമായ വർണ്ണങ്ങളിൽ ചിത്രീകരിച്ചിട്ടുണ്ട്. ഇതെല്ലാം എത്ര കൊല്ലത്തെ ക്ഷമാപൂർവ്വമായ പ്രയത്നത്തിന്റെ ഫലമായിരിക്കുന്നു! അവിടത്തെ കാരോ വേലത്തരങ്ങളും എത്ര ഈശ്വരവിശ്വാസത്തോടും ഭക്തിയോടുംകൂടി ആയിരിക്കണം ചെയ്തുതീർത്തിട്ടുള്ളത്!!

അവിടെനിന്നു ഞങ്ങൾ പുറത്തിറങ്ങി, പ്രസിദ്ധ ചിത്രമെഴുത്തുകാരനായിരുന്ന ലിയൊണാർഡോ_ഡാവിൻസിയുടെ ‘അവസാനത്തെ അത്താഴം’ **(Last Supper)** എന്ന സുപ്രസിദ്ധചിത്രത്തിന്റെ അസ്സൽ ഇന്നും സൂക്ഷിച്ചിരിക്കുന്ന സ്ഥലത്തേയ്ക്കു പോയി. ഒരു കാലത്ത് സന്യാസിമഠമായിരുന്ന ഈ കെട്ടിടം പിന്നീട് കുറച്ചുകാലം നെപ്പോളിയന്റെ പടയാളികൾ വാസസ്ഥലമായി ഉപയോഗിക്കയുണ്ടായി! ചുമരിൽ എഴുതിയിട്ടുള്ള ഈ വിശേഷപ്പെട്ട പടത്തിന്റെ കലാസംബന്ധിയായ വില അക്കാലങ്ങളിൽ ജനങ്ങൾ മനസ്സിലാക്കിയിരുന്നില്ല. എന്നാൽ ആ മുറി മുഴുവനും വെള്ളയടിപ്പിച്ച് അത് തന്റെ കുതിരലായമായി ഉപയോഗിച്ച പരന്ത്രീസുദ്യോഗസ്ഥന്റെ അപരിഷ്കൃതമനസ്ഥിതിയെപ്പററി എന്തു പറയേണ്ടു! പിന്നീട്

വളരെ പ്രയാസപ്പെട്ടു് മുകളിലുള്ള കുമ്മായം സൂക്ഷിച്ചു നീക്കിയെങ്കിലും ചിത്രത്തിനു വളരെ കേടുതട്ടിയിട്ടുണ്ടു്. അസാമാന്യസാമർത്ഥ്യത്തോടുകൂടി ക്രിസ്തുവിന്റെ പന്ത്രണ്ടു ശിഷ്യവരന്മാരുടേയും മുഖത്തു് ചിത്രീകരിച്ചിട്ടുള്ള വിവിധഭാവങ്ങൾ മങ്ങിപ്പോയിരിക്കുന്നു. ഇതേവിഷയത്തെപ്പററി, കേടുതട്ടിയ ഈ പ്രസിദ്ധപ്പെട്ട ചിത്രത്തെ അനുകരിച്ചുകൊണ്ടു്, ഡാവിൻസിയുടെ ഒരു ശിഷ്യൻ എഴുതിയിട്ടുള്ള ചിത്രം അടുത്ത മുറിയിൽതന്നെ ചുമരിൽ കാണാവുന്നതാണു്.

തെരുവുകളിൽക്കൂടി സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോൾ ഞങ്ങൾ വേറൊരു സ്ഥലത്തു പ്രവേശിച്ചു. അതു് അവിടത്തെ പൊതുശ്മശാനമായിരുന്നു. വിസ്തൃതമായ ആ പ്രദേശത്തിൽ ഒരു കഷ്ണം സ്ഥലം വിലയ്ക്കു വാങ്ങുന്ന ഏതൊരാൾക്കും, തന്റെ ഏതെങ്കിലും പ്രിയജനത്തേയോ അല്ലെങ്കിൽ തന്നെത്തന്നെയോ, മരണത്തിനുശേഷം അവിടെ സംസ്കരിക്കുന്നതിനു് ഏർപ്പാടുചെയ്യാം. ആ പ്രദേശം മുഴുവൻ സുന്ദരവും വിലയേറിയതുമായ ശവകുടീരങ്ങൾകൊണ്ടു നിറഞ്ഞിരുന്നു. ലോകമഹായുദ്ധത്തിൽ മരിച്ച പലരേയും അവിടെ സംസ്കരിച്ചിട്ടുണ്ടു്. വിശേഷപ്പെട്ട വെണ്ണക്കല്ലിൽ കൊത്തിയുണ്ടാക്കിയവയും, അടിയിൽ നിത്യനിദ്ര ചെയ്യുന്നവരെ സംബന്ധിക്കുന്ന ഏതെങ്കിലും ഒരു രംഗത്തെ ചിത്രീകരിക്കുന്നവയുമായ നിരവധി പ്രതിമകൾ ഞങ്ങൾ കാണുകയുണ്ടായി. കഴിഞ്ഞ യൂറോപ്യൻയുദ്ധത്തിൽ മരിച്ചുപോയ മൂന്നു ആൺമക്കളുടെ ശവശരീരങ്ങളുടെയരികിൽ ഹൃദയം തകർന്നു കരഞ്ഞുകൊണ്ടിരിക്കുന്ന വൃദ്ധയായ ഒരു മാതാവ്, നടക്കുന്ന പ്രായമു

യപ്പോഴെല്ലാം മുതിയടങ്ങുന്ന ഒരു ഓമനപ്പൈതൽ, ആകാശവിമാനത്തിൽനിന്നുള്ള വീഴ്ചയാൽ മരിച്ചുപോയ ആരോഗ്യദൃഢഗാത്രനായിരുന്ന ഒരു യുവാവ്, മരണത്തെപ്പോലും സ്നേഹംകൊണ്ടു മധുരിപ്പിക്കാൻ അടുത്തണഞ്ഞ അയാളുടെ പ്രിയതമ, ഇങ്ങിനെ ശോകമയമായ വികാരങ്ങളെ ഇളക്കുന്ന വിവിധവിഗ്രഹങ്ങളും എത്രയോ ഉണ്ടായിരുന്നു.

അവിടെനിന്നും ഞങ്ങളും ശവദഹനം നടത്തുന്ന കെട്ടിടത്തിൽ പ്രവേശിച്ചു. പാശ്ചാത്യരുടെയിടയിൽ ഈ സമ്പ്രദായത്തിന്നു കൂടുതൽ പ്രചാരം സിദ്ധിച്ചുവരുന്നു. ചെറിയ മുറികളിൽ ഇരുമ്പുകൊണ്ടുള്ള വലിയ പലകമേൽ കിടത്തി അത്യുഷ്ണമുള്ള വാതകത്തിന്റെ സഹായത്താലോ വിദ്യുച്ഛക്തിമൂലമോ മൃതദേഹം ദഹിപ്പിക്കുന്നു. വാതകമാണെങ്കിൽ രണ്ടു മണിക്കൂറിന്നകത്തും, വിദ്യുച്ഛക്തിയാണെങ്കിൽ കഷ്ടിച്ച് ഒരു മണിക്കൂറിന്നുള്ളിലും ശവം വെണ്ണീറാകും. ദഹിപ്പിക്കപ്പെട്ടവരുടെ ചാരം, അവരുടെ ചെറിയ ഛായാപടങ്ങളോടും പേരുകളോടുംകൂടി കൗതുകമുള്ള ചെറുപാത്രങ്ങളിൽ സൂക്ഷിച്ചിട്ടുണ്ട്. മൃത്യുവിനെ അനുസ്മരിപ്പിക്കുന്ന വിസ്തൃതമായ ആ സ്ഥലത്തിന് ശോകച്ഛവിയുള്ളതായ ഒരന്തരീക്ഷമുണ്ടെങ്കിലും, കലാദേവിയുടെ കമനീയോപകരണങ്ങളായി അവിടെ കാണുന്ന സുന്ദരപ്രതിമകളും ശവകുടീരങ്ങളുംമൂലം ശ്മശാനങ്ങളിൽ ചെന്നാൽ തോന്നുന്ന മനശ്ശല്യമോ, ഭയാനകതയോ തീരെ ഇല്ല. ഇപ്പോഴും ജീവിച്ചിരിപ്പുള്ളവർപോലും മരിക്കുമ്പോഴും തങ്ങളുടെ ദേഹം സംസ്കരിക്കുവാനുള്ള ശവകുടീരങ്ങളും അവിടെ പണിത് തയാറാക്കിയിട്ടുണ്ട്.

ഉഷ്ണം സഹിക്കവയ്യാതെ ഞങ്ങൾ രാത്രിയിൽ ഭക്ഷണത്തിനുശേഷം ചെറുസംഘങ്ങളായി തിരിഞ്ഞ് തെരുവുകളിൽക്കൂടി തണുത്ത കാറ്റേൾക്കുന്നതിനായി നടക്കാൻ പോരുക പതിവായിരുന്നു. യൂറോപ്പിൽ എത്തിച്ചേർന്നതിനുശേഷം ഞങ്ങളുടെ സംഘം "നടക്കുന്ന കാഴ്ചബംഗ്ലാവുകളായി" ത്തീർന്നു. ഇററലിയിൽ പ്രത്യേകിച്ചും, അവിടത്തെ നാട്ടുകാർ വിദേശീയരായ ഞങ്ങളെ കണ്ണെടുക്കാതെ നോക്കുന്നതു് സാധാരണയായിരുന്നു. സ്വന്തം രാജ്യക്കാരെ അനുസ്മരിപ്പിക്കുന്ന ഇവിടത്തെ ജനങ്ങളുടെ കറുത്ത കണ്ണുകളും തലമുടിയും കാരണമായിരിക്കാം, ഇവിടെ എത്തിച്ചേരുന്നതിനു ഞങ്ങൾക്കു വീണ്ടും വലിയ ആഗ്രഹം തോന്നിയതു്. എന്നാൽ മിലാനിലെ ആൺകുട്ടികൾ ഞങ്ങളോടു പെരുമാറിയിരുന്ന മട്ടുകണ്ടു ഞങ്ങൾക്ക് അത്ഭുതം തോന്നി. കോണ്ടിനെൻറിൽ വളരെ ഹാർദ്ദമായിട്ടാണ് ജനങ്ങൾ ഞങ്ങളെ സല്ക്കരിച്ചിരുന്നതു്. ഇററലിയിൽ പ്രത്യേകിച്ചും, കപ്പലിറങ്ങി താമസിച്ച ദിവസങ്ങളിൽ ജനങ്ങൾക്കു ഞങ്ങളെ കാണുന്നതിനും വളരെ സന്തോഷമായിരുന്നു. എന്നാൽ മിലാനിൽ എത്തിച്ചേർന്നപ്പോൾ കുട്ടികൾ പിന്നാലെ കൂടി 'അബിസീനിയാ, അബിസീനിയാ' എന്നു വിളിച്ചുപറയാൻ തുടങ്ങി. പുരുഷന്മാരും സ്ത്രീകളും ഞങ്ങളെ കണ്ടമാത്രയിൽ ആ രാജ്യത്തിൻെറ പേർ അവർ തമ്മിൽ മന്ത്രിക്കുന്നതു കേൾക്കാമായിരുന്നു. അബിസീനിയയെപ്പററിയുള്ള പ്രശ്നമാണ് ഇററലിക്കാരുടെ തലയിൽ നിറഞ്ഞിരിക്കുന്നതെന്നും ചെറിയ കുട്ടികളിൽപ്പോലും ആ ആഫ്രിക്കൻരാജ്യത്തോടു കലശലായ വെറുപ്പുണ്ടാക്കിത്തീർത്തിട്ടുണ്ടെന്നും പ്രത്യക്ഷമായിരുന്നു. അടു

ങ്ങൽക്കൂടി കടന്നുപോയ ചില പുരുഷന്മാർ "ചീനക്കാരൊ? ജാപ്പാൻകാരൊ?" എന്നു ഞങ്ങളോടു ചോദിക്കും. "ഇന്ത്യയിൽനിന്നു" എന്നു പറഞ്ഞമാത്രയിൽ, "സുഖമായി രാജ്യത്തു മടങ്ങിയെത്തട്ടെ!" എന്നു എത്രയും ശ്രദ്ധാപൂർവ്വമായി പറഞ്ഞു അവരുടെ വഴിക്കു പോകയും ചെയ്യും. ഇററലിക്കു ഇന്ത്യയോടുള്ള സൌഹാർദ്ദം എത്രയും സ്പഷ്ടമാണ്. എന്നാൽ അബിസീനിയായുമായി സഖ്യം തുടങ്ങുന്നതായാൽ—അതു വെറും പ്രീണനത്തിനുവേണ്ടി മാത്രവുമാണ്—കാര്യങ്ങളുടെ സ്ഥിതിക്കു വലിയ മാററമുണ്ടാകാൻ വഴിയുണ്ട്.

മിലാൻ വിടുന്നതിനു തലേദിവസം ഞങ്ങളുടെ വസിച്ച ഹോട്ടലിലേക്കു, നാല്പതിൽ അല്പം കവിഞ്ഞ സുന്ദരനായ ഒരു പുരുഷനും അദ്ദേഹത്തിൻെറ സുമുഖിയായ ഭാര്യയും, ഏകദേശം പതിനെട്ടുവയസ്സുപ്രായമുള്ള അവരുടെ കോമളാംഗിയായ പുത്രിയോടുകൂടി ഞങ്ങളെ കാണുന്നതിനു വരികയുണ്ടായി. ഞങ്ങളുടെ നേതാവായ മിസ്സിസ് ദത്തയുമായി അവർക്കു മുമ്പുതന്നെ പരിചയമാണ്. അവക്കു ഇംഗ്ലീഷറിഞ്ഞുകൂടായിരുന്നു. ഗൈററാനൊ കാർബൊനാരി—അതായിരുന്നു പുരുഷൻെറ പേർ—ഞങ്ങളുടെ സംഘത്തിൽ ഫ്രെഞ്ചു അറിയുന്നവരോടു ആ ഭാഷയിലും മററുള്ളവരോടു ആംഗ്യങ്ങളാലും സംഭാഷണം നടത്തി. ഭക്ഷണത്തിനുശേഷം അദ്ദേഹം ഇററാലിയൻ ഭാഷയിൽ കുറച്ചുനേരം സംസാരിക്കയുണ്ടായി. 'സുബാസ് ചന്ദ്രബോസ്' 'ഇന്ത്യ' എന്നീ രണ്ടു വാക്കുകൾമാത്രമെ ഞങ്ങൾക്കു മനസ്സിലായുള്ളു. വികാരാവേഗത്തോടെ സംസാരിച്ചിരുന്ന അദ്ദേഹത്തിൻെറ കണ്ണുകൾ അശ്രുപൂർണ്ണ

മായിരുന്നു. ആ ചെറുപ്രസംഗത്തിന്റെ ചുരുക്കം താഴെ ചേർക്കുന്നു.

"ഇന്ത്യയുടെ മാന്യപുത്രികളെ! മിസ്സസ് ദത്ത!

ഇതിനുമുമ്പു പല അവസരങ്ങളിലും നിങ്ങളുടെ രാജ്യക്കാരുമായി എണ്ണമററ മണിക്കൂറുകൾ ചിലവഴിക്കുന്നതിനുള്ള ഭാഗ്യം എനിക്കുണ്ടായിട്ടുണ്ട്. ആ സന്ദർഭങ്ങൾ എന്റെ സ്മൃതിപഥത്തിൽ ഇപ്പോഴും ഉദിച്ചുപൊങ്ങുന്നു.

മിസ്സസ് ദത്തെ, ഇന്ത്യയോട് എനിക്കുള്ള അതിരററ സഹതാപവും ഒരുപക്ഷേ പൂർവ്വജന്മബന്ധംമൂലം അതിനോടെനിക്കുണ്ടായിട്ടുള്ള അപാരമായ സ്നേഹവും നിങ്ങൾക്ക് അറിയുമായിരിക്കാം.

നിങ്ങളുടെയെല്ലാം സ്വന്തരാജ്യവും എന്റെ രണ്ടാംരാജ്യവുമായ ഇന്ത്യയുടെ ഇന്നത്തെ വിഷമങ്ങളും കഷ്ടപ്പാടുകളും ദൂരീകരിക്കുന്നതിന് അക്ഷീണപരിശ്രമം ചെയ്യുന്ന പ്രവർത്തകരിൽ ഒരു മാന്യനായ സുഭാസ് ചന്ദ്രബോസിനെ ഞാൻ നല്ലവണ്ണം അറിയും.

ബങ്കാളിലെ ധീരനായകനും, ഇന്ത്യയുടെ യഥാർത്ഥപുത്രനും, ത്യാഗമൂർത്തിയുമായ മി. ബോസ് തന്റെ രാഷ്ട്രത്തിന്റെ ആദർശങ്ങളെ ഇതരദേശങ്ങളിൽ പ്രതിനിധീകരിക്കുവാൻതക്ക യോഗ്യതയുള്ള ഒരു രാജ്യതന്ത്രജ്ഞനാണ്.............

സ്വരാജ്യത്തു മടങ്ങിയെത്തുമ്പോൾ അദ്ദേഹത്തിന്റെ യോഗ്യതകളെപ്പററി പറയുക, അദ്ദേഹത്തിന്റെ ആയുസ്സിനായി പ്രാർത്ഥിക്കുക. എന്തെന്നാൽ അദ്ദേഹം തന്റെ ജീവിതം പ്രിയപ്പെട്ട മാതൃഭൂമിക്കായി സസന്തോഷം സമർപ്പിക്കും.

നിങ്ങൾക്കു ലഭിക്കാനിരിക്കുന്ന ആ മഹത്പദവിയെ വേണ്ടുംവണ്ണം അലങ്കരിക്കുന്നതിനു നിങ്ങളെ യോഗ്യരാക്കിത്തീക്കുന്നതും, നിങ്ങൾക്കു സ്വാതന്ത്ര്യം സ്വയം സമ്പാദിച്ചുതരുന്നതുമായ ആ ചുമതലകളെന്തെന്നാലോചിച്ചുറച്ചു് അവയെ നിറവേറുക.

ഇൻഡ്യ! ഇൻഡ്യ നിങ്ങൾക്കുള്ളതാണു്!"

അന്നു വൈകുന്നേരം ചായയ്ക്കു ഞങ്ങൾ കാർബൊനാരികളുടെ വസതിയിലേക്കു ചെന്നു. ഞങ്ങളെ സൽക്കരിച്ച മുറിയിൽ ഉണ്ടായിരുന്ന മേശമേൽ രണ്ടു് ഇന്ത്യൻ ദേശീയപതാകകളുടെ മദ്ധ്യത്തിൽ സുഭാസ് ബോസിന്റെയും ഗാന്ധിജിയുടെയും ഓരോ പടങ്ങൾ വെച്ചിട്ടുണ്ടു്. ഞങ്ങൾക്കു പിന്നീടു് അവിടെവെച്ചു കാണിച്ചുതന്ന ചിത്രപുസ്തകത്തിൽ ഭാരതീയനേതാക്കന്മാരുടെയെല്ലാം പടങ്ങൾ വത്തമാനപത്രങ്ങളിൽനിന്നു വെട്ടിയെടുത്തു പതിച്ചിരുന്നു. ഞങ്ങളെ സൽക്കരിക്കുന്നതു് അവക്കു് ആനന്ദമായിരുന്നു. ആ മൂന്നു സുഹൃത്തുക്കൾക്കിടയിൽ കഴിച്ചുകൂട്ടിയ ആ സായാഹ്നം ഞങ്ങൾക്കു സ്വർഗ്ഗീയമായി തോന്നിയതിൽ അത്ഭുതപ്പെടാനില്ലല്ലോ. വൈദ്യശാസ്ത്രം പഠിച്ചിരുന്ന പുത്രി പിയാനൊ വായിക്കുന്നതിൽ അതിസമത്ഥയായിരുന്നു. അവർ ഞങ്ങളെ വായിച്ചു കേൾപ്പിച്ച ചില ഇറ്റാലിയൻപാട്ടുകൾ വളരെ മനോഹരമായിരുന്നു. ഞങ്ങൾക്കു പോകേണ്ട സമയമായപ്പോൾ ആതിഥേയൻ എഴുന്നേററു്, താൻ കഴിഞ്ഞ 25 കൊല്ലമായി സ്നേഹിച്ചുതുടങ്ങിയ രാജ്യത്തിൽനിന്നും വന്നിട്ടുള്ള ഞങ്ങളെ സൽക്കരിക്കുന്നതിലുണ്ടായ അപരിമിതമായ ചാരിതാത്ഥ്യത്തെ വെളിപ്പെടുത്തി. ഈ ഇറ്റാലിയൻ ഇ



*India, India, India: for You!*

*Gaetano Carbonari*

ഇൻഡ്യയുടെ ആത്മസുഹൃത്തായ ഇറ്റാലിയൻ
ഗൈറ്റാനൊ കാർബൊണാരി.

ന്ത്യയോടുണ്ടായിരുന്ന സ്നേഹത്തിന്റെ ഒരംശമെങ്കിലും എന്റെ രാജ്യക്കാരിൽ മിക്കപേർക്കും ഉണ്ടായിരുന്നെങ്കിൽ ഇന്നത്തെ ഇൻഡ്യ എത്ര വ്യത്യസ്തമായിരുന്നേനെ എന്ന് ആ സമയത്ത് എനിക്കു തോന്നിപ്പോയി. ഒരു അപരിഷ്കൃതനായ കാടനിൽപോലുമുള്ള സ്വാതന്ത്ര്യബോധമായ സ്വരാജ്യസ്നേഹം വിദേശിയർ നമ്മിൽ കുത്തിവെയ്ക്കേണ്ട ഒരു സ്ഥിതി വന്നുചേരുന്നതു കഷ്ടമല്ലേ?

* * * * *

ഇതാ വീണ്ടും വെനീസിൽ. ഇന്ത്യയെ അനുസ്മരിപ്പിക്കുന്ന വൃത്തിഹീനതയോടും, എന്നാൽ പല ആകർഷണങ്ങളോടുംകൂടിയ, ഈ പുരാതനനഗരിയിൽ വീണ്ടും എത്തിച്ചേരുന്നതിനു ഞങ്ങൾ എത്ര ആഗ്രഹിച്ചിരുന്നു! ഭക്ഷണത്തിനുശേഷം, എത്രയും സുപരിചിതമായ ആ സ്ഥലമെല്ലാം ഒരിക്കൽകൂടി ചുററിസ്സഞ്ചരിച്ചുകാണുന്നതിനായി ഞങ്ങൾ പുറപ്പെട്ടു. "സെൻമാർക്ക്സ് സ്ക്വയറി"ൽ ഞങ്ങൾ പിന്നെയും എത്തിച്ചേർന്നു. അതിനെ തൊട്ടു സ്ഥിതിചെയ്യുന്ന ഓരോ ഷാപ്പുകളിലും ഞങ്ങൾ കയറിയിറങ്ങി, വളരെ പിശകി ഓരോ സാധനങ്ങൾ വിലയ്ക്കുവാങ്ങി. ഞാൻ കയറിച്ചെന്ന ഒരു ഷാപ്പിന്റെ ഉടമസ്ഥൻ കുറച്ചു പ്രായംചെന്ന ഒരാളായിരുന്നു. എന്നെക്കണ്ടയുടൻ അയാൾ ചോദിച്ചു: "മാഡം, നിങ്ങൾ ഒരു ഇൻഡ്യക്കാരിയായതുകൊണ്ട് അബിസീനിയായിൽ യുദ്ധമുണ്ടാകുമൊ എന്നതിനെപ്പററി കൂടുതൽ നിശ്ചയമുണ്ടായിരിക്കും. എന്റെ മകനെ അബിസീനിയായിലേക്ക് അയച്ചിരിക്കുന്നു. അവനെപ്പററി എനിക്കു വലിയ പരിഭ്രമമുണ്ട്. അവന്റെ അമ്മയും ജീവിച്ചിരിപ്പുണ്ട്."

"എനിക്കീയുദ്ധത്തെപ്പററി നിങ്ങളെക്കാൾ കൂടുതൽ വിവരമില്ല. എങ്ങിനെയായാലും യുദ്ധം തുടങ്ങിയാൽ നിങ്ങളെല്ലാവരും പോർക്കളത്തിൽ ചെല്ലണം എന്നാണല്ലോ നിങ്ങളുടെ മുസോളിനിയുടെ അഭീഷ്ടം" എന്നു ഞാൻ ഉത്തരംപറഞ്ഞു.

"മുസോളിനി! അയാൾ പോയി തുലയട്ടെ!! എനിക്ക് എൻെറ മകനെപ്പററിയാണ് വിചാരം മുഴുവൻ" എന്നായിരുന്നു ആ പിതാവിൻെറ നീരസപൂർണ്ണമായ മറുപടി.

എനിക്ക് ഈ സമയത്തെല്ലാം കഴിഞ്ഞതവണ കണ്ടെത്തിയ ആ രണ്ടു ഇററാലിയൻകുട്ടകച്ചവടക്കാരെപ്പററി അറിയുന്നതിൽ അതിയായ ആഗ്രഹമുണ്ടായിരുന്നു. അതിൽ ഒരാൾ യുദ്ധത്തിനു പോകാനുള്ള വൈമനസ്യം തുറന്നുപറഞ്ഞപ്പോൾ മറെറയാളുടെ 'കൂസലില്ലായ്മ' വെറും നാട്യമാണെന്നാണ് എനിക്കു തോന്നിയതു്. ഒരുവിധത്തിൽ അവരുടെ ഷാപ്പിൽ ചെന്നുചേർന്നപ്പോൾ അവരെ അവിടെ കാണ്മാനുണ്ടായിരുന്നില്ല. കഴിഞ്ഞതവണ ഞങ്ങൾ സാമാനംമേടിക്കാൻ കയറിയ വേറൊരു ഷാപ്പുകാരനിൽനിന്ന്, അവരെ അബിസീനിയായിലേക്ക് അയച്ചുകഴിഞ്ഞു എന്നു മനസ്സിലായി. "എനിക്കും അടുത്തുപോകേണ്ടിവരുമെന്നാണ് തോന്നുന്നതു്" എന്നായാൾ തുടർന്നുപറഞ്ഞു. "അതു് എത്രത്തോളം രസകരമായി തോന്നുന്നു" എന്നു ഞാൻ ചോദിച്ചു. "അയ്യോ മാഡം, യുദ്ധം എന്നു പറയുമ്പോൾ എനിക്കിവിടെ എന്തൊക്കെയോ തോന്നുന്നു"—അയാൾ വയർ തലോടിക്കൊണ്ടു തുടർന്നു: "എനിക്കു വയസ്സു ഇരുപത്തിമൂന്നേ ആയിട്ടുള്ളു. ഇത്രകാലെ മരിക്കുന്നതിനു തീരെ മനസ്സില്ല."

*　　　*　　　*　　　*

ഏതാനും മണിക്കൂറുകൾ ചുററിനടന്നു് സുപരിചിതമായിരുന്ന ആ സ്ഥലത്തെ തെരുവുകളോടും ഷാപ്പുകളോടും ഞങ്ങൾ യാത്രപറഞ്ഞു.....................മററു കപ്പലുകളിൽനിന്നു് എളുപ്പത്തിൽ തിരിച്ചറിയാമായിരുന്ന ഞങ്ങളുടെ 'കോൺടിറോസോ', പ്രശാന്തമായ സമുദ്രത്തിൽ ഗംഭീരമായി നിലകൊള്ളുന്നതു കാണാമാറായി.



# XVIII

## ഞങ്ങളുടെ മടക്കം.

വെനിസിൽവച്ച്, ഞങ്ങളുടെ നേതൃത്വം വഹിച്ചി
രുന്ന മിസ്സിസ്സ് ഒത്തയും ആ മാന്യയുടെ ഇളയസഹോ
ദരിയായ മിസ് കാർസ്റ്റെയും വടക്കെ ഇൻഡ്യയിൽ
നിന്നു വന്നിരുന്ന മിസ് കിത്രയും ഞങ്ങളോടു യാത്രപറ
ഞ്ഞു പിരിഞ്ഞു. മിസ്സിസ് ഒത്തയുമായുണ്ടായ വേർപാ
ടിൽ പ്രത്യേകിച്ചും, ഞങ്ങൾക്കു വളരെ വ്യസനം തോന്നി.
ഈ മാസങ്ങളിലെല്ലാം സഹോദരീനിർവ്വിശേഷമായ സ്നേ
ഹത്തോടും ശ്രദ്ധയോടുംകൂടി ഞങ്ങളുടെ മേൽനോട്ടം വ
ഹിച്ചിരുന്ന അവരോട് എത്രമാത്രം കടപ്പെട്ടിരുന്നു
വെന്നു ഞങ്ങളിലോരോരുത്തർക്കും നല്ലവണ്ണമറിയാമായി
രുന്നു. ആദേശത്തിലും അഭിരുചിയിലും സ്വഭാവത്തിലും
ഗണ്യമായ അന്തരത്തോടുകൂടിയ ഇരുപതുപേരുടെ അ
ഭീഷ്ടങ്ങൾ സാധിപ്പിക്കുക, അവരുടെ കാര്യപരിപാടി നി
ശ്ചയിക്കുക, സമയത്തിന് ഒരിക്കലും ഒരുങ്ങാത്തവരെ
തേടിപ്പിടിക്കുക, ലേബൽ കെട്ടിച്ചതും കെട്ടിക്കാത്തതുമായ
ഞങ്ങളുടെ പെട്ടികൾ,—അവയിൽ ചിലതു് ഓരോ ചെ
റിയ യൂറോപ്യൻഷാപ്പുകളായി പരിണമിച്ചിരുന്നു—മറ
ന്നിട്ടുപോയിരുന്ന ചെരുപ്പുകൾ, പാസ്പോർട്ടുകൾ, കുട
കൾ, ഫൗണ്ടൻപേനകൾ, എന്നുവേണ്ട അപൂർവ്വം ചില
പ്പോൾ ചില സംഘാംഗങ്ങളെ തന്നെയും പെറുക്കിയെടു
ക്കുക,—ഇതെല്ലാം അത്ര എളുപ്പമുള്ള പണിയായിരുന്നി
ല്ല. ഇങ്ങനെയുള്ള ദീർഘകാലത്തെ ജോലിത്തിരക്കുമൂലം
ഉണ്ടായ ക്ഷീണത്തിന്റെ അടയാളങ്ങൾ അവരുടെ മുഖ

ജ്ഞ പ്രത്യക്ഷപ്പെട്ടുതുടങ്ങിയിരുന്നു. വീണ്ടും ഒരു പര്യടനസംഘത്തിന്റെ നേതൃത്വം വഹിക്കുന്നതിനുമുമ്പ് കുറച്ചുകാലത്തെ വിശ്രമം അവൾക്കേറ്റവും ആവശ്യമത്രെ. ഉത്തരത്തിലുള്ള സഞ്ചാരത്തിനായി ഓരോരോ സംഘങ്ങളെ ഇന്ത്യയിൽനിന്നു സ്വന്തം നേതൃത്വത്തിൽ നയിക്കുന്നതുമൂലം ആ മാന്യ നമ്മുടെ രാജ്യത്തിന് ഗണ്യമായ ഉപകാരമാണ് ചെയ്യുന്നതെന്നുള്ളതിനു സംശയമില്ല. ചുരുങ്ങിയ ചിലവിന്മേൽ യൂറോപ്പിലെ ഏറ്റവും പരിഷ്കൃതമായ രാജ്യങ്ങൾ സന്ദർശിക്കുന്നതിനും അവിടത്തെ ആളുകളുമായി ഇടപെടുന്നതിനും ഞങ്ങൾ ആജീവനാന്തം വിലമതിക്കുന്ന ചില സുഹൃത്തുക്കളെ സമ്പാദിക്കുന്നതിനും ഞങ്ങളുടെ വീക്ഷണഗതി വിപുലമാക്കുന്നതിനും സാദ്ധ്യമായെന്നു മാത്രമല്ല, സ്വരാജ്യത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും വില എന്തെന്നു ഞങ്ങൾക്കു നല്ലവണ്ണം ബോധപ്പെടുകയും ചെയ്തു. ആശാപൂർണ്ണവും ഔത്സുക്യഭരിതവുമായ മനോഭാവത്തോടുകൂടിയായിരുന്നു ഞങ്ങളിൽ മിക്കപേരും യാത്രയ്ക്കു പുറപ്പെട്ടത്. കാരണം, വളരെക്കാലത്തെ ദിവാസ്വപ്നം യഥാർത്ഥമാകാൻ പോകുന്ന അവസരമായിരുന്നു അത്. എന്നാൽ ഉള്ളഴിഞ്ഞു സ്നേഹിക്കുവാൻ തുടങ്ങിയിരുന്ന മാതൃഭൂമിയുടെ അരിഷ്ടങ്ങളും അപമാനങ്ങളുമോർത്തു ഹൃദയംതപിച്ചുകൊണ്ടിരുന്ന ഞങ്ങൾ, അതിലുമധികമായ ആശാവേശത്തോടും ഉൽക്കണ്ഠയോടും കൂടിയാണ് ഇപ്പോൾ മടങ്ങുവാനൊരുങ്ങിയത്.

മിസ് മിത്ര കാലേ യാത്രപറഞ്ഞു പിരിഞ്ഞു. പിന്നീട്, മററു രണ്ടു സഹോദരിമാരും ദൃഷ്ടിപഥത്തിൽനിന്നും മന്ദമന്ദം മറയുന്നതുവരെ ഞങ്ങൾ കപ്പലിൽ നോക്കി

കൊണ്ടുനിന്നു. മനസ്സിന്ന് അസഹ്യത തോന്നിയ ആ സമയത്തുപോലും ഇളയസഹോദരിയുടെ 'പണികൾ' കണ്ട് ഞങ്ങൾക്കു ചിരിക്കാതിരിക്കാൻ കഴിഞ്ഞില്ല. അന്തസ്സുള്ള ആകാരത്തോടും, വലിയ ഫലിതക്കാരിയെങ്കിലും യുക്തമായ ഗൗരവം കലർന്ന മനഃസ്ഥിതിയോടുംകൂടിയവരാണ് ഞങ്ങളുടെ നേതൃത്വം വഹിച്ചിരുന്ന മിസ്സിസ് ഒതെ. എന്നാൽ അനുജത്തിയുടെ പ്രകൃതി നേരെ വിപരീതമായിരുന്നു. ഞങ്ങളെല്ലാവരേക്കാളും പ്രായംകൂടിയിരുന്നെങ്കിലും അടക്കമില്ലാതെ ഓടിനടക്കുന്ന ഒരു 'വലിയ കുട്ടി'യെപ്പോലെ തോന്നിയിരുന്ന അവർ, ലഹളക്കുട്ടി ആഹ്ലാദിക്കുന്ന സ്വഭാവക്കാരിയാണ്. അവരുടെ സാന്നിദ്ധ്യത്തിൽ ആക്കും അധികനേരം നിരുന്മേഷമായി കഴിയുവാൻ സാധിക്കുകയില്ല. പ്രധാനവീഥിയിൽക്കൂടി മൂത്ത സഹോദരിയോടൊപ്പം പോയ്ക്കൊണ്ടിരുന്നപ്പോൾ പോലും ആ "കുട്ടി"യുടെ കുസൃതികൾ തുടർന്നുകൊണ്ടിരുന്നു. ഞങ്ങൾ തമ്മിലുള്ള ദൂരം വർദ്ധിക്കുന്തോറും ഇടയ്ക്കിടയ്ക്ക് കയ്യിലുണ്ടായിരുന്ന ചെറിയ തോൽപ്പെട്ടിയോ അല്ലെങ്കിൽ കുടയോ ഉയർത്തി വട്ടംവീശി ഞങ്ങളോട് അവർ വീണ്ടും വീണ്ടും യാത്രപറഞ്ഞു.

* * * *

ഒരിക്കൽക്കൂടി ഞങ്ങൾ മഹാസമുദ്രത്തിന്റെ മദ്ധ്യത്തിലായി. സ്വഭവനങ്ങളിൽ, പ്രിയജനങ്ങളുടെയിടയിൽ, താമസിയാതെ മടങ്ങിയെത്തുമെന്നോർത്തപ്പോൾ എന്തൊരാനന്ദമാണുണ്ടായത്! ഇത്രകാലത്തെ തിരക്കിനും ബഹളത്തിനും ശേഷം—ഒരു രാജ്യത്തുനിന്നു വേറൊരു രാജ്യത്തേയ്ക്ക് കാടുക, നഗരങ്ങൾ ചുറ്റിയടിച്ച് പള്ളി

കളും പള്ളിക്കൂടങ്ങളും കാഴ്ചബംഗ്ലാവുകളും ചിത്രശാല
കളും നാടകശാലകളും ഷാപ്പുകളും മുതലായവ സന്ദർശി
ക്കുക, മലകളും കയറുക, നദികളും തടാകങ്ങളും കടക്കുക
അതിനെല്ലാററിനുംപുറമെ കൂട്ടുകാരുടെ സാമാനങ്ങളും അ
ഴിക്കുകയും കെട്ടുകയും ചെയ്യുക, ഓരോ രാജ്യത്തെത്തു
മ്പോഴും പണം മാററുക, മാററിയതിൽ ശേഷിപ്പുള്ളതു തി
രിച്ചും മാററുക—ഇവയിൽ നിന്നെല്ലാം കഴിവുകിട്ടി അല്പം
വിശ്രമിക്കുന്നതു് ഏററവും ആശ്വാസപ്രദമായിത്തോന്നി.

ഞങ്ങളുടെ കപ്പലിൽ ഏതാണ്ടൊരായിരം സൈന്യത്തി
നാവേരെ ഇന്ത്യക്കാരും സൈനികന്മാരും ഉണ്ടായിരുന്നു. പാ
ശ്ചാത്യദേശങ്ങളിലെ വലിയ ബുദ്ധിമാന്മാർക്ക് സുപരിചി
തനും—അവരിൽ ചിലർ അദ്ദേഹത്തെ വളരെ പ്രശം
സിക്കുന്നതു ഞങ്ങൾ ആഹ്ലാദത്തോടും അഭിമാനത്തോടും
കൂടി കേട്ടിട്ടുണ്ടു—തെക്കെ ഇന്ത്യയിലെ തത്വശാസ്ത്രവി
ശാരദനായ സർ. എസ്. രാധാകൃഷ്ണനും യാത്രക്കാരിൽ
ഒരാളായിരുന്നു. ആ നാമധേയം മാത്രം ചില തത്വശാ
സ്ത്രഗ്രന്ഥങ്ങൾമൂലം പരിചയപ്പെട്ടിട്ടുള്ള എനിക്കു് അദ്ദേ
ഹവുമായി നേരിട്ടു പരിചയമാകുന്നതിനു വളരെ ആഗ്ര
ഹം തോന്നി. വസ്ത്രധാരണത്തിലും ജീവിതരീതിയിലും
തീരെ നിരാഡംബരനായ ആ ആദർശവാദി തന്റെ നി
ശിതമായ ബുദ്ധിശക്തിയാലും വിശദമായ ചിന്താപ്രവാ
ഹത്താലും സരളമായ സംഭാഷണസാമർത്ഥ്യത്താലും നമ്മെ
ആകർഷിക്കുന്നു. ജീവിതപ്രശ്നങ്ങളിൽ അദ്ദേഹം വലിയ
ഉൽപതിഷ്ണുവാണു്. എന്നാൽ ചില കാര്യങ്ങളെസ്സംബ
ന്ധിച്ചു് ഒരു ത്യാഗനിർബന്ധം ഈ ചിന്തകനിൽ കണ്ട
തു്, ജീവിതത്തിൽ 'മദ്ധ്യമാർഗ്ഗം' അംഗീകരിന്നതിനല്ല

ആശങ്കാജനകമായിരിക്കണം. ഒരു യഥാൎത്ഥഭാരതീയനായ ആ മഹാൻ ഒരു സ്ഥിതിസമത്വവാദിയത്രെ.

* * * *

ബ്രിണ്ടിസിയിൽവെച്ചാണ് അബിസീനിയയിലേക്കു യാത്രയായിരുന്ന കുറെ ഇററാലിയൻഭടന്മാരും പണിക്കാരും ഞങ്ങളുടെ കപ്പലിൽ കയറിയതു്. അവരെ യാത്രയയക്കുന്നതിനു് അവരുടെ സ്ത്രീകളും കുടുംബാംഗങ്ങളുമായി ഒരു വലിയ ജനക്കൂട്ടം ആ തുറമുഖത്തു് സന്നിഹിതമായിരുന്നു. പുറദ്ദൎശനത്തിൽ അവൎക്കു വലിയ പ്രത്യാശകളുണ്ടായിരിക്കുവാൻ വഴിയില്ലല്ലോ. കപ്പൽ നീങ്ങാറായപ്പോഴും പുതുതായി കയറിയതിൽ ഒരാൾ ഉറക്കെ പാട്ടുപാടുകയും "ഡൂച്ചെ ജയിക്കട്ടെ! ജയിക്കട്ടെ!" എന്നു വിളിച്ചുപറയുകയും ചെയ്തിരുന്നു. സമീപവൎത്തികളായ അയാളുടെ കൂട്ടുകാർ, ആൾ കുടിച്ചു മത്തനായിരിക്കയാണെന്നു ഞങ്ങളെ ആംഗ്യങ്ങൾകൊണ്ടു മനസ്സിലാക്കി. അപ്പോഴാണ് എനിക്കു് ഓൎമ്മവന്നതു്, പ്രേഗിലെ ഒരു ദ്യൂതഗൃഹത്തിൽവെച്ചു നൽകിയ വിരുന്നുസൽക്കാരത്തിനിടക്കു പരിചയമാകാനിടവന്ന, ചെറുപ്പക്കാരനെങ്കിലും മുടി മുഴുവൻ നരച്ചുപോയ, ഒരു പത്രപ്രവൎത്തകനെയാണ്. ലോകമഹായുദ്ധകാലത്ത് യുദ്ധക്കളത്തിൽ കൂട്ടുകാരോടൊന്നിച്ചു കുടിച്ചു ബോധമില്ലാതെയാണ് ശത്രുക്കളുടെ പീരങ്കികളെ അഭിമുഖീകരിക്കാറുള്ളതെന്ന് അയാൾ എന്നോടു പറകയുണ്ടായി. എന്നിട്ടുപോലും ആ ഭയങ്കരദിനങ്ങളിലെ മനഃക്ഷോഭമായിരുന്നു അയാളുടെ മുടി മുഴുവനും നരപ്പിച്ചതത്രെ! സ്വരാജ്യത്തുനിന്നും വിദൂരസ്ഥമായ ഒരു മരുഭൂമിയിലേക്കു്, തങ്ങൾക്കുതന്നെ നല്ല വിവരമില്ലാത്ത

കാരണത്തിന്മേൽ, യുദ്ധംചെയ്യുവാൻ പോയിരുന്ന ഈ
ഇറ്റാലിയൻ ഭടന്മാരുടെ മുഖത്തു് ഉത്സാഹത്തിന്റെ
യാതൊരു ലക്ഷണവും ദൃശ്യമായിരുന്നില്ല. നേരെമറിച്ച്
അവരിൽ പലരും ഭഗ്നാശയന്മാരായി കാണപ്പെടുകയും
ചെയ്തു.

* * * *

മെഡിറ്ററേനിയൻ കടലിൽവെച്ച് ഒരു ദിവസം
രാത്രി പത്തുമണിക്കു ഞാൻ ഒരു സ്നേഹിതയുടെ മുറി
യിൽ അവരുമായി സംസാരിച്ചുകൊണ്ടിരിക്കുകയായിരു
ന്നു. ഒന്നാംക്ലാസിലുണ്ടായിരുന്ന ഒരു സിനിമാപ്രദർശനം
കാണുവാൻ ഞങ്ങളുടെ കൂട്ടത്തിലുള്ള മിക്കവരും പോയിരു
ന്നു. പെട്ടെന്നു ഞങ്ങളുടെ കപ്പൽ നിന്നുപോയെന്നും എ
ന്തോ തകരാറു സംഭവിച്ചിട്ടുണ്ടെന്നും എനിക്കു തോന്നി.
ആപൽസൂചകമായ കപ്പലിലെ കാഹളംവിളി എങ്ങി
നെയോ കേൾക്കുകയുമുണ്ടായില്ല. കാര്യമെന്തെന്നറിയാൻ
ഉടൻ ഞങ്ങൾ കപ്പലിന്റെ മുകൾത്തട്ടിൽ ഓടിയെത്തി.
വെള്ളത്തിലേക്കു ദൃഷ്ടിയുറപ്പിച്ചുകൊണ്ടു ജനങ്ങൾ കൂട്ടംകൂ
ട്ടമായി പരിഭ്രമത്തോടെ നിശ്ശബ്ദരായി നിൽക്കുന്നതു കാ
ണാമായിരുന്നു. നാലുപാടും ഉള്ള സമുദ്രത്തിന്റെ ഉപ
രിതലം സർച്ച്ലൈററ് പ്രകാശമാനമായിക്കണ്ടു. ഇ
റ്റാലിയൻ ഭടന്മാരിൽ ഒരാൾ സമുദ്രത്തിൽ വീണു
പോയി എന്നു് അപ്പോഴാണ് ഞങ്ങൾക്കു മനസ്സിലായതു്.
അയാൾ വീഴുന്നതു കാണുവാനിടയായ അയാളുടെ സ്നേ
ഹിതൻ കരഞ്ഞുകൊണ്ടു് അടുത്തുതന്നെ നിന്നിരുന്നു. എ
ന്തൊരു സംഭ്രാന്തമായ നിമിഷമായിരുന്നു അതു്! രക്ഷാ
ബോട്ടുകൾ സമുദ്രത്തിലേക്കിറക്കി, കാണാതായ മനുഷ്യ

നെ അന്വേഷിക്കാതിരുന്നില്ല. അരമണിക്കൂറിലധികം ചെയ്ത വ്യർത്ഥമായ പരിശ്രമത്തിനുശേഷം കടലിനിരയായ ആ സാധുജടനെ കൈവെടിഞ്ഞ് കപ്പൽ വീണ്ടും പ്രയാണംചെയ്തു.

*    *    *    *

ഞങ്ങൾ ചെങ്കടലിൽ എത്തിയതേയുള്ളു; അപ്പോഴേയ്ക്കും ഉഷ്ണം അസഹ്യമായിത്തീൎന്നു. അതിൽക്കൂടിയുണ്ടായ ആദ്യത്തെ യാത്രാസമയത്ത് ഇത്ര ചൂട് തോന്നിയിരുന്നില്ല. എന്നാൽ ഇപ്പോഴാകട്ടെ, ഞങ്ങൾ അഗ്നികുണ്ഡത്തിൽക്കൂടി കടന്നുപോകുന്നതുപോലെയാണ് തോന്നിയത്. കാററിൻെറ തൊട്ടുവീപ്പുകൂടി ഇല്ലായിരുന്നു. ഞങ്ങളുടെ മുറികളിലെ വൈദ്യുതവിശറികൾകൊണ്ടു യാതൊരു പ്രയോജനവുമുണ്ടായില്ല. ഇപ്രകാരം ഞങ്ങൾക്കു മൂന്നുദിവസങ്ങൾ മുഴുവൻ കഷ്ടപ്പെടേണ്ടിവന്നു. കുളികഴിഞ്ഞു മുറിയിൽനിന്നിറങ്ങുമ്പോഴേയ്ക്കും ദേഹത്തിൽനിന്നാസകലം വലിയ വിയൎപ്പുതുള്ളികൾ ഇററിററുവീഴും. കപ്പലിലുണ്ടായിരുന്ന യൂറോപ്യൻ ജനവിഭാഗമാണെങ്കിൽ,—സ്ത്രീകളും പുരുഷന്മാരും,—വസ്ത്രധാരണത്തിൽ തനി 'ഗാന്ധി'കളായി കാണപ്പെട്ടു.

ബ്രിണ്ടിസിയിൽനിന്നു കപ്പൽകയറിയ ഇററാലിയൻഭടന്മാർ മെസോവയിൽ ആണ് ഇറങ്ങിയത്. അവരെ കൊണ്ടുപോകുന്നതിനു വന്നിരുന്ന മോട്ടോർബോട്ടിൽ അവർ കയറുന്നതു കാണുവാൻ അത്യന്തം ഉത്സുകരായി മററു യാത്രക്കാരെല്ലാവരും അന്നു കാലത്ത് ഡെക്കിൽ തിക്കിക്കൂടിയിരുന്നു. ഈ ഇററാലിയൻഭടന്മാരെ വ്യസനപൂൎവ്വം നോക്കിക്കൊണ്ടു ഞാനും ഒരു കൂട്ടുകാരിയോടൊ

ച്ചും അവിടെ നിന്നിരുന്നു. പിന്നിൽനിന്ന് ഒരാൾ "സി
ഞോറിനാ! സിഞോറിനാ!"* എന്നു വിളിക്കുന്നതു കേട്ടു
ഞങ്ങൾ തിരിഞ്ഞുനോക്കി. അപ്പോൾ ഞങ്ങളുടെ അരി
കിൽ സുമുഖനായ ഒരു ഇററാലിയൻ യുവാവു നിൽക്കുന്ന
തുകണ്ടു. ഈ ദിവസങ്ങളിലെല്ലാം ആ കപ്പലിൽ ഞാൻ
അയാളെ കണ്ട ഓമ്മതന്നെ ഉണ്ടായില്ല. പ്രസന്നത ന
ടിക്കുവാൻ ശ്രമിച്ചിരുന്ന അയാളുടെ അരികിലായി, ചട
ച്ച് ചെറുപ്പക്കാരനായ ഒരു കൂട്ടുകാരൻ ഒരു പാട്ടു ചൂളംവി
ളിച്ചും, കാലുകൊണ്ടു താളംപിടിച്ചും, മുഖത്ത് സുവ്യക്ത
മായിരുന്ന സംഭ്രാന്തിയെ മറയ്ക്കുന്നതിനു യത്നിച്ചുകൊണ്ടു
നിന്നിരുന്നു. "ഗുഡ്ബൈ, സിഞോറിനാ!" എന്ന് ആ
ദ്യത്തെ ആൾ പുഞ്ചിരിയോടുകൂടി പറഞ്ഞു. കേവലം അ
പരിചിതനായ ഈ യുവാവ് താമസിയാതെതന്നെ ഭൂമി
യുമായുള്ള സർവ്വബന്ധവും വിടേണ്ടിവരുമെന്നുള്ള ബോധ
ത്താൽ ലോകത്തിലുള്ള എല്ലാ വസ്തുവിനോടും, അക്കൂട്ട
ത്തിൽ ഞങ്ങളോടും, യാത്രപറയുകയാണോ എന്നെനിക്കു
തോന്നിപ്പോയി. ഹൃദയത്തിൽ തിരതല്ലിക്കൊണ്ടിരുന്ന
സഹതാപത്തോടെ ഞങ്ങൾ അയാളോടു യാത്രപറഞ്ഞു.
തൽസമയത്തു പല യാത്രക്കാരുടെയും നിരവധി ക്യാമറ
കൾ ചലിച്ചുകൊണ്ടിരുന്നു. ആളുകളെക്കൊണ്ടു നിറഞ്ഞി
രുന്ന മോട്ടോർബോട്ട് അവിടം വിടുന്നതിനു തയ്യാറായി.
അപ്പോൾ ആ കൂട്ടത്തിൽനിന്നു പൊക്കത്തിൽ ചടച്ച ഒ
രു ഇററാലിയൻ എഴുനേററുനിന്ന് ഒരു വലിയ കപ്പി

* **Signorina**—മിസ് എന്നതിന് ഇററാലിയൻഭാഷ
യിൽ ഇപ്രകാരമാണ് പറയുക.

യിൽനിന്നു വലിച്ചുകടിയ്ക്കുകയും, 'ഡ്യൂച്ചേ'ക്കു വിജയവും
"കോണ്ടെറോസോ"വിന്നു മംഗളവും ആശംസിച്ചുകൊ
ണ്ടു് ആർത്തുവിളിയ്ക്കുകയും ചെയ്തു. അയാൾക്കു നേരെ
നില്ക്കാൻതന്നെ സാധിച്ചിരുന്നില്ല. ആർപ്പുവിളിയിൽ
മോട്ടോർബോട്ടിലെ മറ്റംഗങ്ങളും കൂടിച്ചേർന്നു. ഏതാ
നും നിമിഷങ്ങൾക്കുള്ളിൽ ത്വരിതഗതിയായ മോട്ടോർ
ബോട്ടു് ആ 'സാധു'ക്കളെ വഹിച്ചുകൊണ്ടു ദൃഷ്ടിയിൽനി
ന്നു മറഞ്ഞു.

*     *     *     *

പിറ്റേദിവസം രാത്രി ഭക്ഷണത്തിനുശേഷം കപ്പലി
ലുണ്ടായിരുന്ന ഇന്ത്യക്കാരെല്ലാം ഒന്നാംക്ലാസിലെ വിശാ
ലമായ ഇരുപ്പുമുറിയിൽ സമ്മേളിച്ചു. ഇംഗ്ലണ്ടിലെ ഒരു
കൊല്ലത്തെ പഠിപ്പിനുശേഷം മടങ്ങിയിരുന്ന, ബെനാറി
സ് തിയസോഫിക്കൽ കോളേജിലെ പ്രൊഫസറായ മി
സ് വാറ്റ്ലേയായിരുന്നു ആ അവസരത്തിലെ കാര്യപരി
പാടി നിശ്ചയിച്ചതു്. പ്രസംഗങ്ങളും, പദ്യംചൊല്ലലും,
സംഗീതവും ഉണ്ടായിരുന്നു. എന്നാൽ എല്ലാവർക്കും ഏററ
വും ഇഷ്ടമായതു ഞങ്ങളുടെ ഒരു സംഘാംഗമായ ഡെൽ
ഹിയിലെ മിസ്. മഹേന്ദർ സോബാസിംഗിൻെറ പൂജാ
നൃത്തമായിരുന്നു. വെള്ളനിറത്തിലുള്ള സാരിയുടുത്തു്, ശി
വപൂജയ്ക്കുള്ള മാലയും സുഗന്ധദ്രവ്യങ്ങളും നിറച്ച തട്ടു് കൈ
യ്യിലേന്തി, രംഗപ്രവേശംചെയ്ത ആ യുവതി, കവിഞ്ഞൊ
ഴുകുന്ന മാധുര്യത്തോടെ ചുവടുകൾവെച്ചു് പൂജാസമയ
ത്തു് അവാച്യമായ ഒരാനന്ദവിശേഷത്തിൽ ആമഗ്നമായ
മുഖഭാവത്തോടുകൂടി നൃത്തംചെയ്തപ്പോൾ കാണികളുടെ
ഹൃദയം ഉൽകൃഷ്ടവികാരങ്ങളാൽ തരളിതമായിത്തീർന്നു.

*     *     *     *

അറേബ്യൻസമുദ്രത്തിലെത്തിയപ്പോൾ വലിയ ആശ്വാസം തോന്നി. എന്നാൽ ചൂടു ശമിച്ചതോടുകൂടി യാത്രക്കാരെ വേറൊരു ഭയം പിടികൂടി. കാലവർഷം തുടങ്ങിയിരുന്നതിനാൽ കടൽപ്പനിയും ഛർദ്ദിയും കലശലായിരിക്കും. ഒരു ദിവസം രാത്രി വളരെ വൈകിയുണർന്നപ്പോൾ മുകളിലെ ബെർത്തിൽ കിടന്നിരുന്ന ഞാൻ കീഴ്പോട്ടുതാഴെവീഴുമോ എന്നു ശങ്കിക്കത്തക്കവണ്ണം അത്ര ശക്തിയായി കപ്പൽ തിരമാലകൾക്കുള്ളിൽക്കിടന്ന് ആടിക്കൊണ്ടിരുന്നു. പിന്നീട് രണ്ടുദിവസത്തേയ്ക്കു ഭോജനശാലയുടെ പകുതിഭാഗം ഭക്ഷണസമയത്ത് ഒഴിഞ്ഞുകാണപ്പെട്ടു. എൻെറ മുറിയിലുള്ളവരിൽ രണ്ടുപേർ സുഖക്കേടിൽ പെട്ടിരുന്നില്ലെങ്കിലും ഭക്ഷണസാധനങ്ങൾ അധികമായി കണ്ടാൽ ഛർദ്ദിക്കുവാൻ തോന്നിയിരുന്നതുകൊണ്ട് ഭോജനമുറിയിലേയ്ക്കു പോയതേയില്ല. അവരും മററുപലരേയുംപോലെ സ്വന്തം മുറിയിൽതന്നെയിരുന്ന് ഭക്ഷണം കഴിച്ചുവന്നു. ആ സമയത്ത് ഇവരുടെയെല്ലാം പ്രത്യേകാഭീഷ്ടങ്ങൾ നിറവേററണ്ടിയിരുന്ന സ്റ്റിവേർഡ്മാർക്ക് — അവർക്ക് സ്വതേതന്നെ വിശ്രമം കുറവാണ് — വളരെ വിഷമം തോന്നിയിരിക്കണം. എൻെറ മുറിയിലുള്ള ആ രണ്ടു സ്നേഹിതകൾ ഭക്ഷണസമയത്ത് ചോറ്, കറി, മത്സ്യം, പഴങ്ങൾ മുതലായവ അടിക്കടിയായി ആവശ്യപ്പെട്ടുകൊണ്ടിരുന്നതു കണ്ടാൽ വലിയ രുചിക്ഷയം അവരെ ബാധിച്ചിരിക്കാൻ വഴിയില്ലെന്നു തോന്നും. ഒടുവിൽ ജോലികൊണ്ടു ക്ഷീണിച്ച ഞങ്ങളുടെ പഴയ സ്നേഹിതൻ മാറിയോ, തൻെറ മുറിയിംഗ്ലീഷിൽ ഇപ്രകാരം അവരോടു പറഞ്ഞു: "മിസ്, നിങ്ങൾക്ക് യാതൊരു സുഖക്കേടുമി

ല്ല. നല്ലവണ്ണം തിന്നുന്നു. എനിക്കോ, ജോലി ധാരാളം. ഇനി ഭക്ഷണം കൊണ്ടുവരില്ല." **(Miss, you no ill. Eating well. I, too much work. Won't bring food.)**

സ്വരാജ്യത്തോടടുത്തപ്പോൾ, ദിവസങ്ങൾ നീളുന്നതുപോലെ തോന്നി. ഓരോ ദിവസവും ഭോജനശാലയിൽ ഇടയ്ക്കിടയ്ക്കു ചെന്ന്, അറേബ്യൻകടലിൽ പ്രവേശിച്ചാൽ കപ്പൽ സഞ്ചരിക്കുന്ന ദൂരം അടയാളപ്പെടുത്തുന്ന വലിയ ഭൂപടത്തിൽ ഞങ്ങൾ നോക്കിക്കൊണ്ടു നില്ക്കും. അങ്ങിനെ കപ്പൽവാസത്തിന്റെ അവസാനദിവസമായി. പിറന്നു രാവിലെ നാലുമണിക്കായിരുന്നു കപ്പൽ ബോംബെ തുറമുഖത്തിൽ എത്തുന്നതു്. ഞങ്ങൾ ഉറങ്ങുവാൻ പോയപ്പോൾ രാത്രി വളരെ വൈകി. ഡച്ച് ഇൻഡീസിലേക്കു പൊയ്ക്കൊണ്ടിരുന്ന ഒരു സംഘം ഡച്ചുകാർ, ബോംബെയിൽ ഇറങ്ങേണ്ടവരായ ഞങ്ങളുടെ സ്വദേശീയരെ സംഗീതം, നൃത്തം എന്നിവകൊണ്ടു സന്തോഷിപ്പിക്കയായിരുന്നു. ഞങ്ങൾ സ്വന്തം മുറിയിലേക്കു കിടക്കാൻ പോയപ്പോൾ രണ്ടു മണിയായി. രണ്ടു മണിക്കൂറുകൊണ്ട് ഇന്ത്യയിൽ എത്തിച്ചേരും എന്ന ബോധംനിമിത്തം ഉണ്ടായ ആഹ്ലാദത്താലും ഉത്സാഹത്താലും ഞങ്ങൾക്ക് ഉറങ്ങുവാൻ സാധിച്ചില്ല. ഞാൻ ഏതാനും നിമിഷങ്ങൾ എന്താണ്ടൊന്നു മയങ്ങിയിരിക്കാം. കണ്ണുതുറന്നപ്പോൾ 'പോർട്ട്ഹോളി'ൽക്കൂടെ ബോംബെ തുറമുഖത്തിലെ വിളക്കുകൾ കാണാറായി. ആറുമണിക്കു ശേഷമേ കടത്തുപാലം താഴ്ത്തി യാത്രക്കാരെ ഇറങ്ങുവാൻ അനുവദിക്കയുള്ളുവെങ്കിലും ഞാൻ എഴുന്നേററ് ഉണർന്നിട്ടുണ്ടായിരുന്ന മററു സ്നേഹിതകളുടെ സമീപത്തേക്കു വേഗം ചെന്നു.

